






# കീർത്തനമഞ്ജരി

**പി. ജി. ഏബ്രഹാം പടിഞ്ഞാറേതലയ്ക്കൽ**

സംഗീതം ജീവിതത്തിന്റെ ആരാധനയായി മാറ്റിയ സുപ്രസിദ്ധ ക്രൈസ്തവ ഗാനരചയിതാവ് പി.ജി. ഏബ്രഹാം പടിഞ്ഞാറേതലയ്ക്കൽ രചിച്ച മുന്നൂറോളം ഗാനങ്ങളുടെ സമാഹാരം.

പി. ജി. ക്ക് ദൈവം കനിഞ്ഞു നൽകിയ വരദാനമായ സംഗീതാഭിരുചി ഭക്തിഗാന രചന മാത്രമല്ല, കർണമധുരമായ ഈണങ്ങൾ നൽകി പുതിയ ഗാനങ്ങൾക്ക് പിറവി നൽകാനും അദ്ദേഹത്തെ പ്രാപ്തനാക്കി. ഇന്ന് കേരളത്തിലെ എല്ലാ ക്രൈസ്തവരും വിഭാഗീയത മറന്ന് നാവിൻതുമ്പിൽ ഈണമിട്ടു പാടുന്ന പല ഗാനങ്ങളും ഈ സമാഹാരത്തിലുണ്ട്.

**സോഫിയാ ബുക്സ്**

**കോട്ടയം**

കീർത്തനമഞ്ജരി

പി. ജി. ഏബ്രഹാം പടിഞ്ഞാറേതലയ്ക്കൽ





# കീർത്തനമഞ്ജരി

**പി. ജി. ഏബ്രഹാം**
**പടിഞ്ഞാറേതലയ്ക്കൽ**

(Malayalam)

**Keerthana Manjari**

(Christian Devotional Songs)

**P. G. Abraham Padinjarethalackal**

| | | |
|---|---|---|
| Edited by | : | Joice Thottackad |
| First Edition | : | 2017 March 23 |
| Published by | : | Sophia Books,<br>Kottayam<br>Mob: 99471 20697 |
| Cover, Type Setting<br>& Printing | : | Sophia Print House, Kottayam |

**Price Rs. 150/-**

# കീർത്തനമഞ്ജരി

പി. ജി. ഏബ്രഹാം പടിഞ്ഞാറേതലയ്ക്കൽ




സോഫിയാ ബുക്സ്
കോട്ടയം

# അവതാരിക

## ഫാദർ ഡോ. റ്റി. ജെ. ജോഷ്വാ

ഒരു സതീർത്ഥ്യനെ അനുസ്മരിക്കുന്നതും അദ്ദേഹത്തിന്റെ അതുല്യമായ ഉൽകൃഷ്ട രചനയെ അവതരിപ്പിക്കുന്നതും അഭിമാനാർഹമായ ദൗത്യമായി കരുതുന്നു. ഈ ദൗത്യം ഭാഗികമായി ഫാ. ഡോ. എം. പി. ജോർജും അഡ്വക്കേറ്റ് ശ്രീ. വറുഗീസ് പി. തോമസും ആമുഖ ലേഖനങ്ങളിലൂടെ നിർവഹിച്ചിട്ടുണ്ട്. അതിൽ ഞാൻ അവരെ അഭിനന്ദിക്കുന്നു.

ഗാനരചയിതാവും സംഗീതജ്ഞനുമായ ശ്രീ. പി. ജി. ഏബ്രഹാം കോട്ടയം സി.എം.എസ്. കോളജിൽ ഇന്റർമീഡിയറ്റിന് എന്റെ സഹപാഠി ആയിരുന്നു. അന്ന് പഴയസെമിനാരിയിലെ അന്തേവാസി ആയിരുന്ന എനിക്ക് അദ്ദേഹത്തിന്റെ പിതാവിനെയും (പടിഞ്ഞാറെത്തലയ്ക്കൽ അവറാൻകുട്ടി) പരിചയപ്പെടാൻ അവസരം ലഭിച്ചു. ഞായറാഴ്ചകളിൽ അദ്ദേഹം പഴയസെമിനാരി ചാപ്പലിൽ കുർബാനയിൽ സംബന്ധിക്കാൻ ക്രമമായി വന്നിരുന്നു. ഷർട്ടിനു മുകളിൽ മുണ്ടുടുത്ത് കസവു നേര്യത് രണ്ടാംമുണ്ടായി തോളിൽ ഇട്ട്, ബാവാ തിരുമേനിയെ കാണാൻ അദ്ദേഹത്തിന്റെ മുറിയിൽ പോകുന്നതും മാനേജരച്ചന്റെ മുറിയിൽ കാപ്പി കുടിക്കുന്നതുമൊക്കെ ഞാൻ വ്യക്തമായി ഓർക്കുന്നു.

കോളജിൽ ഓർത്തഡോക്സ് - യാക്കോബായ വിദ്യാർത്ഥികൾക്ക് സെന്റ് തോമസ് സ്റ്റുഡന്റ്സ് അസ്സോസിയേഷൻ എന്ന പേരിൽ ഒരു വിദ്യാർത്ഥിസംഘം ഉണ്ടായിരുന്നു. അതിന്റെ സമ്മേളനങ്ങളിൽ ശ്രീ. പി. ജി. ഏബ്രഹാമിന്റെ പാട്ടുകൾ പലപ്പോഴും ഉണ്ടായിരുന്നു. പിന്നീട് ഉപരിപഠനം നടത്തി ആലുവായിൽ ഔദ്യോഗികജീവിതം അദ്ദേഹം തുടരുകയായിരുന്നു. ഏലൂർ പള്ളിയിലും പാലാരിവട്ടം പള്ളിയിലും ചില പരിപാടികൾക്കു പോയപ്പോൾ പഴയ സതീർത്ഥ്യനെ കാണുന്നതിനും സൗഹൃദം പുതുക്കുന്നതിനും എനിക്ക് അവസരമുണ്ടായിട്ടുണ്ട്. സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ ചുമതല ഞാൻ വഹിച്ചപ്പോൾ ഒ.വി.ബി.

എസിനുവേണ്ടി ഗാനങ്ങൾ രചിക്കുവാൻ ശ്രീ. ഏബ്രഹാമിനെ എല്ലാ വർഷവും സമീപിക്കുമായിരുന്നു. അതിനു കാരണമുള്ളത് ആ ഗാനങ്ങൾ ഉന്നതനിലവാരം പുലർത്തിയെന്നതു തന്നെ. കൃത്യസമയത്തു തന്നെ ഗാനങ്ങൾ ഓരോ വർഷത്തെയും വിഷയത്തിന് അനുയോജ്യമായി രചിച്ച് നൽകിയിരുന്നു. ചില വർഷങ്ങളിൽ ഗാനങ്ങൾ പരിശീലിപ്പിക്കാൻ അദ്ദേഹം തന്നെ വന്നിട്ടുണ്ട്. ആ വിഷയത്തിലുള്ള അദ്ദേഹത്തിന്റെ പ്രതി ബദ്ധതയും അർപ്പണബോധവും വ്യക്തമായിരുന്നു.

അദ്ദേഹം രോഗബാധിതനായ വിവരം എന്നെ പ്രയാസപ്പെടുത്തി. അതും കാൻസറാണെന്നു കേട്ടപ്പോൾ കൂടുതൽ വേദന തോന്നി. ആ രോഗം അദ്ദേഹത്തിന്റെ ജീവൻ അപഹരിച്ചു. കോട്ടയത്ത് പുത്തൻപള്ളി യിൽ നടന്ന സംസ്കാരശുശ്രൂഷയിൽ ഞാൻ സംബന്ധിച്ച് അനുശോ ചനസന്ദേശം നൽകി. ആലുവായിൽ നിന്ന് അദ്ദേഹത്തിന്റെ സ്നേഹി തരും സഹപ്രവർത്തകരും വന്ന് ആ ഉത്തമസുഹൃത്തിനെ യാത്ര അയ ച്ചത് നിറകണ്ണുകളോടും ഗദ്ഗദകണ്ഠത്തോടുമാണ്. ക്രിസ്തീയ സംഗീത ലോകത്തിന് ഒരു വലിയ നഷ്ടമാണ് ആ വേർപാട് വരുത്തിയത്.

'കീർത്തനമഞ്ജരി' എന്ന ഈ കൃതിയിലേക്കു തിരിയുമ്പോൾ ആദ്യമേ നമ്മുടെ അഭിനന്ദനവും കൃതജ്ഞതയും അർപ്പിക്കേണ്ടത് ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനാണ്. ശ്രീ. ഏബ്രഹാമിന്റെ ഡയറികളിലും നോട്ടുബുക്കിലും മറ്റുമായി കുറിപ്പടികളായി കിടന്നവയും, പ്രചാരത്തിൽ വന്നവയുമായ ഗാനങ്ങളെ ശേഖരിച്ച് ഒരു പുസ്തകമാക്കാൻ അദ്ദേഹം നടത്തിയ ഉദ്യമം തികച്ചും പ്രശംസാർഹമാണ്. ഈ വിധത്തിലുള്ള ഗവേ ഷണവും സമ്പാദനവും നടത്തിയില്ലായിരുന്നെങ്കിൽ അവയിൽ ഏറിയ പങ്കും നഷ്ടമാകുമായിരുന്നു. ശേഖരിച്ച 301 ഗാനങ്ങൾ നാലു ഗണങ്ങ ളായി തിരിച്ച് അവതരിപ്പിച്ചിരിക്കുന്നു. അവയിൽ 199 ഗാനങ്ങൾ സുവി ശേഷഗാനങ്ങളും 74 എണ്ണം ക്രിസ്മസ് ഗാനങ്ങളും 17 എണ്ണം ഒ.വി. ബി.എസ്. ഗാനങ്ങളും 11 എണ്ണം ലളിതഗാനങ്ങളുമാണ്. ഇത്രയും ഗാന ങ്ങൾ രചിച്ചിട്ടുള്ളവർ വേറെയുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. ഔദ്യോഗിക കർത്തവ്യങ്ങളും അവയ്ക്കു വേണ്ടിയുള്ള ഒട്ടേറെ യാത്ര കളും അദ്ദേഹത്തിനുണ്ടായിരുന്നു. അവയ്ക്കിടയിൽ ഗാനരചന സാധി ച്ചത് അദ്ദേഹത്തിന്റെ തീക്ഷ്ണമായ ദൈവാശ്രയത്തിന്റെ ഫലമാണ്; ദൈവം നൽകിയ താലന്ത് തിരുനാമമഹത്വത്തിനായി ഉപയോഗപ്പെടു ത്തണമെന്നുള്ള നിശ്ചയത്തിലുമാണ്.

അനന്യസാധാരണമായവിധത്തിൽ നാലു കഴിവുകൾ ഏബ്രഹാമിൽ സമ്യക്കായി സമ്മേളിച്ചിരുന്നു. ഏറ്റവും പ്രധാനം ആദ്ധ്യാത്മിക തീക്ഷ്ണ തയാണ്. ക്രിസ്തുവിനോടുള്ള ഭക്തിയും, ദൈവസംസർഗ്ഗത്തിലുള്ള

ആനന്ദവും ആ ജീവിതത്തിലുണ്ടായിരുന്നു. എല്ലാ ഗാനങ്ങളിലും അതിന്റെ പ്രതിഫലനമുണ്ട്. ഗാനരചന സാധിക്കണമെങ്കിൽ കവിതാവാസനയും ഭാഷാസ്വാധീനവും ആവശ്യമാണ്. ഗാനങ്ങൾ രചിക്കുമെങ്കിലും അവയ്ക്കു സംഗീതം പകരാൻ പലർക്കും കഴിയുന്നില്ല. അക്കാര്യത്തിലും ശ്രീ. ഏബ്രഹാം കൃതഹസ്തനാണ്. നാലാമത്തെ കഴിവ് ആലപിക്കുവാനുള്ളതാണ്. അതിലും കഥാപുരുഷൻ കഴിവുറ്റവൻ തന്നെ. ഈ കഴിവുകളെല്ലാം ഒന്നുപോലെ സമ്മേളിച്ച ഒരു അനുഗൃഹീത കലാപ്രതിഭ ആയിരുന്നു അദ്ദേഹം. ഒരു ക്രിസ്തുഭക്തൻ, ഗാനരചയിതാവ്, സംഗീതസംവിധായകൻ, മികച്ച ഗായകൻ ഇതെല്ലാമായിരുന്നു ശ്രീ. ഏബ്രഹാം.

ഇന്ന് ക്രൈസ്തവ സമൂഹങ്ങൾ എല്ലായിടത്തും ഉത്സാഹത്തോടും കൃതജ്ഞതാസ്വരത്തിലും പാടുന്ന അദ്ദേഹത്തിന്റെ ഒരു ഗാനമാണ്, "നന്ദിയോടെ ഞാൻ സ്തുതി പാടീടും" എന്നുള്ളത്. ആറു വരികൾ മാത്രമുള്ള ആ ഒരു ഗാനം അദ്ദേഹത്തെ അനശ്വരനാക്കിയെന്നു പറയാം. അദ്ദേഹത്തിന്റെ ഗാനങ്ങളിലെ സ്ഥായീഭാവം ക്രിസ്തുവിനോടുള്ള ഭക്തിയും, ആശ്രയബോധവുമാണ്. അതേസമയം അദ്ദേഹത്തിന്റെ ഓർത്തഡോക്സ് പൈതൃകം വെളിപ്പെടുത്തുന്ന ഗാനങ്ങളും ഉൾക്കൊള്ളുന്നു. ആരാധനയിലും, പ്രത്യേകിച്ച് വിശുദ്ധ കുർബാനയിലുമുള്ള വിശ്വാസവും, അനുഭവവും പ്രദ്യോതിപ്പിക്കുന്നു. ഞായറാഴ്ചയുടെ ഔന്നത്യവും, ആചരണവും പ്രതിഫലിപ്പിക്കുന്ന ഗാനങ്ങൾ ഉണ്ട്. ത്രോണോസിൽ കത്തിയെരിയുന്ന മെഴുകുതിരി അദ്ദേഹത്തിനു പ്രചോദനം പകർന്ന് ശ്രേഷ്ഠമായ ജീവിതദർശനം ആവിഷ്കരിക്കുന്നു. പ്രാർത്ഥനയ്ക്കുള്ള ആഗ്രഹവും, അതുവഴി ദൈവസംസർഗ്ഗത്തിൽ എത്താനുള്ള അഭിവാഞ്ഛയും പല ഗാനങ്ങളിലും പ്രതിധ്വനിക്കുന്നു.

ക്രിസ്മസ് ഗാനങ്ങൾ, തിരുപ്പിറവിയുടെ മഹത്വത്തെ വെളിപ്പെടുത്തുന്നതും, ആനന്ദത്തിന്റെ വികാരങ്ങൾ ഉണർത്തുന്നതുമാണ്. വിവാഹസന്ദർഭത്തിൽ മണവാളന്റെ ദേവാലയ പ്രവേശന സന്ദർഭത്തിൽ ആലപിക്കുന്ന ഗാനം ഇമ്പകരമെന്നു മാത്രമല്ല വളരെ അർത്ഥസമ്പുഷ്ടവുമാണ്.

ഹൃദയാവർജ്ജകവുമാണ് ഇതിലെ ഗാനങ്ങൾ. പക്ഷേ പരിചിതമായ പാട്ടുകളുടെ ഒന്നും രാഗമല്ലാത്തതുകൊണ്ട് രാഗം അവതരിപ്പിക്കുന്ന ഒരു സീഡിയും കൂടി ഇല്ലെങ്കിൽ "നായുടെ കയ്യിൽ പൊതിയാത്തേങ്ങാ" എന്ന ചൊല്ലിന്റെ അനുഭവമേ അനുവാചകർക്ക് ഉണ്ടാവുകയുള്ളു. പാലാരിവട്ടം, ഏലൂർ, എറണാകുളം പള്ളികളിലെ ഗായകസംഘങ്ങൾക്ക് ഈ ഗാനങ്ങളൊക്കെ പരിചിതമാണ്. അവർ പല സന്ദർഭങ്ങളിലും ആലപി

ക്കുന്നതു കേട്ടിട്ടുണ്ട്. പക്ഷേ മറ്റുള്ളവർക്ക് എങ്ങനെ പരിചയപ്പെടുത്താം എന്നുള്ള പ്രശ്നം അവശേഷിക്കുന്നു.

പരേതനായ ശ്രീ. ഏബ്രഹാമിന്റെ സ്മരണ നിലനിർത്തുന്നതിനും, അദ്ദേഹത്തിന്റെ നിസ്തുല സംഭാവനകൾ എത്ര വിപുലമെന്നു ഗ്രഹിക്കുന്നതിനും ഈ കൃതി ഉപകരിക്കുമെന്നതിനും സംശയമില്ല. ഈ ഗാനങ്ങൾ ശേഖരിച്ച്, ക്രമീകരിച്ച് പ്രസിദ്ധം ചെയ്യുന്നതിന് ഉദ്യമിച്ച എല്ലാവരെയും അനുമോദിക്കുന്നു. ഒരു പഴയ സതീർത്ഥ്യന്റെ പാവനസ്മരണ അയവിറക്കിക്കൊണ്ടും, അദ്ദേഹത്തിന്റെ ആത്മാവിനു കർത്തൃസാന്നിദ്ധ്യത്തിൽ ആനന്ദവും ആശ്വാസവും ലഭിക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും ഈ കീർത്തനങ്ങൾ സസന്തോഷം അവതരിപ്പിക്കുന്നു.

സചിവോത്തമപുരം
19–2–2017
സകല വാങ്ങിപ്പോയവരുടെയും
ഓർമ്മദിവസം

# മലങ്കരയുടെ ഗാനസ്രോതസ്സ്

## ഫാദർ ഡോ. എം. പി. ജോർജ്

സ്വർഗ്ഗീയ നാദധാരയുടെ ആചാര്യനായിരുന്ന് ക്രിസ്തീയ ഗാനങ്ങളെ മലങ്കര മക്കൾക്ക് സുപരിചിതമാക്കിയ ശ്രേഷ്ഠ ഗുരുവായിരുന്നു ശ്രീ. പി. ജി. ഏബ്രഹാം സാർ. ആരാധനാഗാനങ്ങൾ, ആരാധനേതരഗാനങ്ങൾ എന്നിവയുടെ രചനയിലൂടെ തനതായ കവിതകളും നൂതനമായ സംഗീതവും ലോകത്തിനു കാണിച്ചുകൊടുക്കുവാൻ അദ്ദേഹത്തിനു ദൈവം അനുഗ്രഹം നൽകി. ഗാനങ്ങൾ, പേനയും കടലാസും മുമ്പിൽ വച്ച് ഇരുന്നാൽ ലഭിക്കുന്നതല്ല. പ്രത്യുത ദൈവാനുഗ്രഹത്തിൽ മനസ്സിന്റെ ചാലിലൂടെയുള്ള ഒഴുക്കാണ്. അത് എപ്പോഴും ലഭിക്കുന്നതല്ല. ലഭിക്കുമ്പോൾ അതു ശേഖരിച്ചു വയ്ക്കുക എന്നതാണ് കവികളുടെയും സംഗീതജ്ഞരുടെയും ദൗത്യം. ആരും സ്വന്തമായി ഒന്നും രചിക്കുന്നില്ല. ദൈവത്തിൽ നിന്നു ലഭിക്കുന്നതു മാത്രം. അത് ദൈവം എല്ലാവർക്കും കൊടുക്കുന്നുമില്ല. ചുരുക്കം ചിലർക്കു മാത്രം. അതിൽ ഒരാളായിരുന്നു 'കുഞ്ഞുമോൻ' എന്ന മറുപേരുള്ള ഏബ്രഹാം സാർ.

സാധാരണയായി കവികൾ ഈണം പകരാറില്ല. ഈണം പകരുന്നവർ ജനമദ്ധ്യേ അത് അവതരിപ്പിക്കുന്നതും ചുരുക്കം. എന്നാൽ ഗാനരചനയും, സംഗീത സംവിധാനവും, ആലാപനവും ഒരാൾ തന്നെ കൈകാര്യം ചെയ്യുക എന്നത് ഏബ്രഹാം സാറിന്റെ മാത്രം പ്രത്യേകതയായിരുന്നു.

1979-ലാണ് ഞാൻ സാറിനെ ആദ്യമായി പരിചയപ്പെടുന്നത്. മലങ്കരയുടെ സംഗീത ട്രൂപ്പ് ആദ്യമായി കോട്ടയം സ്റ്റുഡന്റ്സ് സെന്ററിൽ വെച്ചായിരുന്നു. സഭയിലെ വിവിധ ഗായകരെ കൊണ്ട് ഒരു റേഡിയോ പ്രോഗ്രാം ചെയ്തതിന്റെ പ്രധാന ആകർഷണം സാറിന്റെ പാട്ടുകളായിരുന്നു. എന്റെയും ഒരു ഗാനം അന്ന് പാടുവാനുണ്ടായിരുന്നതുകൊണ്ട് ഞങ്ങൾക്ക് ഒരുമിച്ചു കാണുവാൻ സാധിച്ചു. അന്നു ഞാൻ സെമിനാരി വിദ്യാർത്ഥിയായിരുന്നു. സാറിന്റെ സംഗീതത്തിലുള്ള വൈദഗ്ദ്ധ്യം എന്നെ സ്പർശിച്ചു. തുടർന്ന് 1985-ൽ ഞാൻ സംഗീത പഠനം നടത്തുവാൻ റഷ്യയിൽ പോയ സമയത്ത് സാറിന് ഒരു കത്തെഴുതി. തിരിച്ചുവന്ന് ഒരു സംഗീത വിഭാഗം സഭയ്ക്ക് ഉണ്ടാക്കുവാനാഗ്രഹിക്കുന്നു എന്നും സാറിന്റെ സേവനം ആഗ്രഹിക്കുന്നു എന്നുമായിരുന്നു അതിലെ പ്രസക്ത ഭാഗം. സാറിന്റെ പ്രോത്സാഹജനകമായ മറുപടിയും കിട്ടി. 1988-ൽ ഞാൻ തിരിച്ചുവന്നു സംഗീതത്തിലുള്ള എന്റെ പ്രയാണം ആരംഭിച്ചു. ആദ്യത്തെ സംഗീതക്യാമ്പ് നടത്തിയപ്പോൾ എനിക്കു പ്രോത്സാഹ

നമായി സാറും ഉണ്ടായിരുന്നു. പിന്നീട് മരിക്കുന്നതുവരെ ആ സാന്നിദ്ധ്യം ഞങ്ങൾക്ക് ഉണ്ടായിരുന്നു.

1989 ജനുവരി 9-ാം തീയതി രാവിലെ "ശ്രുതി"യുടെ ഉദ്ഘാടനവും ഉച്ചകഴിഞ്ഞ് എന്റെ വിവാഹവുമായിരുന്നു. അതിനു സാറിന്റെ നേതൃത്വത്തിലുള്ള ഗായകസംഘം ആലപിച്ച ഗാനങ്ങൾ രണ്ടു ചടങ്ങിലും സംബന്ധിച്ച വിദേശിയരായ പാത്രിയർക്കീസിനും, മെത്രാപ്പോലീത്താമാർക്കും ഏറ്റം സന്തോഷപ്രദമായിരുന്നു.

1990-ൽ ആദ്യമായി ശ്രുതിയുടെ ആഭിമുഖ്യത്തിൽ കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ നടത്തിയ ക്രിസ്തുമസ് സംഗീതാർച്ചനയിലൂടെ മലങ്കരയുടെ നൂതന ദർശനങ്ങളെ മറ്റുള്ളവർക്ക് കാണിച്ചു കൊടുക്കാൻ സാധിച്ചു. ഏകദേശം 100 പേരടങ്ങുന്ന ഗായകസംഘം കൊച്ചിൻ സി.എ.സി. ഓർക്കെസ്ട്രായുടെ പശ്ചാത്തലത്തിൽ ആലപിച്ചപ്പോൾ ആ ശ്രേഷ്ഠ സംഗീതജ്ഞന്റെ ഹൃദയത്തിന്റെ തുടിപ്പുകൾ ജനഹൃദയങ്ങളിലേക്ക് മാറ്റൊലി കൊണ്ടു. പിന്നീടുള്ള വർഷങ്ങളിലും ഇപ്രകാരം സുന്ദരമായ ഗാനങ്ങൾ "ശ്രുതി" ഗായകസംഘം ആലപിക്കാറുണ്ടായിരുന്നു.

അഖില മലങ്കരതലത്തിൽ ഗായകസംഘാംഗങ്ങൾ പരുമലയിൽ വച്ചു ക്യാമ്പ് നടത്തുകയുണ്ടായി. ഏകദേശം 750 പേർ സംബന്ധിച്ചപ്പോൾ മുഖ്യ ആകർഷണം ഏബ്രഹാം സാർ സംവിധാനം ചെയ്ത ആരാധനാ ഗാനങ്ങളായിരുന്നു. 2000-ാം ആണ്ടിൽ പോളണ്ടിൽ നടത്തിയ ഇന്റർനാഷണൽ ഓർത്തഡോക്സ് ക്വയർ ഫെസ്റ്റിവലിൽ സംബന്ധിക്കുവാൻ മലങ്കരയെ പ്രതിനിധീകരിച്ചു ശ്രുതിയുടെ സംഗീതവിഭാഗമായ സൂമോറൊ ഗായകസംഘത്തിന് അവസരം ലഭിച്ചു.

ആരാധനാഗാനങ്ങളെ കൂടാതെ, ആരാധനേതര ഗാനങ്ങളുടെ കൂട്ടത്തിൽ 'എൻ പ്രാണനും എൻ ആയുസ്സും...' എന്ന ഗാനം പാടി. ഞങ്ങൾക്ക് ഒന്നാം സ്ഥാനം ലഭിച്ച മത്സരത്തിലെ മുഖ്യ ആകർഷണവും ആ ഗാനമായിരുന്നു. അതിനു പ്രത്യേകമായി ലഭിച്ച സമ്മാനം പാലാരിവട്ടം പള്ളിയിൽ വച്ച് വിശുദ്ധ കുർബ്ബാനമദ്ധ്യേ സാറിനു കൊടുത്തത് ഞാൻ ഓർക്കുന്നു. ആ വർഷം തന്നെ പരുമല പെരുന്നാളിനു മലങ്കരയുടെ സംഗീതജ്ഞനെ പ. കാതോലിക്കാബാവാ പൊന്നാടയണിയിച്ച് ആദരിച്ചു.

2002-ൽ വീണ്ടും പോളണ്ടിലേക്ക് ക്ഷണം ലഭിച്ചു. അതേ വർഷവും "എൻ പ്രാണനും എൻ ആയുസ്സും" എന്ന ഗാനം ഒന്നു കൂടി പാടണമെന്ന് ആഗ്രഹിച്ചിരിക്കുമ്പോൾ സാറിന്റെ ഫോൺ സന്ദേശം ലഭിച്ചു. എനിക്ക് പുതിയ ഒരു പാട്ട് ദൈവം തന്നു. നല്ലതെങ്കിൽ അച്ചൻ പോളണ്ടിലെ പ്രോഗ്രാമിൽ പാടണം. പിന്നീട് ആ പാട്ട് കാസറ്റ് മുഖേന

എത്തിച്ചു തന്നു. "പാതിരാവിലും ഏതുനേരത്തിലും" എന്ന മനോഹര മായ ആ ഗാനം പാടുവാൻ സാധിച്ചു. മുൻ വർഷത്തെ പോലെ സന്തോ ഷഭരിതരായി തിരിച്ചു വരുവാൻ സാധിച്ചു. അത് ആ മഹാമനുഷ്യന്റെ ഗാനരചനകളുടെ പ്രത്യേകത ഒന്നു കൊണ്ടു മാത്രം എന്നു ഞാൻ കരു തുന്നു.

2002-ൽ കോട്ടയത്തു വച്ചു നടന്ന അഖില മലങ്കര ഗായകസംഘ മത്സരത്തോടനുബന്ധിച്ചു നടത്തിയ ക്വയർ ഫെസ്റ്റിവലിൽ ഏബ്രഹാം സാറിന് ഏറ്റവും നല്ല ഗാനരചയിതാവ്, സംഗീതസംവിധായകൻ എന്നീ ഗുണങ്ങൾ പരിഗണിച്ച് പൊന്നാടയും മംഗളപത്രവും പ. കാതോലിക്കാ ബാവായെക്കൊണ്ട് നൽകുവാനാഗ്രഹിച്ചു. എന്നാൽ ശാരീരിക സുഖമി ല്ലാത്തതിനാൽ സംബന്ധിക്കുവാൻ സാറിനു സാധിച്ചില്ല. എങ്കിലും ആ ശുഭവേളയിൽ സാറിനുവേണ്ടി മക്കൾ പ്രശസ്തിപത്രം സ്വീകരിച്ചു. മല ങ്കരസഭ ഇന്നുവരെയും ഈ രണ്ടു കാര്യങ്ങൾ പരിഗണിച്ച് ആരെയും ആദരിച്ചിട്ടില്ലെന്നത് ഏറെ പ്രശംസയ്ക്ക് അദ്ദേഹത്തെ അർഹനാക്കുന്നു.

ഏകദേശം ആയിരത്തിൽപ്പരം ഗാനങ്ങൾ സ്വന്തമായി രചിച്ച് ഈണം നൽകിയ ആ ശ്രേഷ്ഠ ഗുരു 2003 ഫെബ്രുവരി 15-നു കാലയവനിക യിൽ മറഞ്ഞു.

"ഉല്ലാസ കപ്പലേറി നാം അന്ത്യദിനേ ചേർന്നീടും
യേശുവിൻ മാറിലെന്നു ചാരീടും
ദൂതന്മാർ കാഹളങ്ങൾ ഊതീടും
അന്നെനിക്കെന്തൊരാനന്ദമേ
ചേർന്നീടും ഞാൻ സ്വദേശത്തിൽ"

എന്ന അദ്ദേഹത്തിന്റെ വരികൾ തന്നെ എന്റെ മനസ്സിൽ വന്നുചേർന്നു. ശാരീരികമായി വേർപെട്ടെങ്കിലും ഇന്നും അദ്ദേഹം ജീവിക്കുന്നു. ജീവി ക്കുന്ന സ്വർഗ്ഗീയ ഗാനധാര അദ്ദേഹത്തെ അനശ്വരനാക്കും.

ലോകതത്വപ്രകാരം പ്രഗത്ഭനായ ഒരു കവിയല്ല, പ്രഗത്ഭനായ സംഗീ തജ്ഞനുമല്ല. എന്നാൽ അദ്ദേഹത്തിന്റെ തൂലികയിലൂടെ ഇറങ്ങിവന്ന സ്വർഗ്ഗീയ ഗാനധാര മനസ്സിലൂടെ ഒഴുകിവന്ന സംഗീതധാര, അത് ഏത് പ്രഗത്ഭനെയും ആശ്ചര്യപ്പെടുത്തുന്നതായിരുന്നു. ലളിതമായ ഭാഷ, ആഴ മേറിയ ആശയങ്ങൾ, ഏതു പ്രായക്കാരനെയും ത്രസിപ്പിക്കുന്ന സംഗീതം, ഏതു ഗാനത്തിനും അതിന്റേതായ പ്രത്യേകതയുണ്ടായിരുന്നു. ക്രിസ്തു മസ് ഗാനങ്ങൾ, ഏറെ പുതിയതും വൈവിധ്യമാർന്ന താളക്രമങ്ങളിലു ള്ളതുമായിരുന്നു. ഒരിക്കൽ ഞാൻ സാറിനോടു ചോദിച്ചു, സാർ എങ്ങ നെയാണു ഗാനരചന നടത്തുന്നത്? അപ്പോൾ അദ്ദേഹം പറഞ്ഞു, ഞാൻ ട്രെയിൻ യാത്ര ചെയ്യുന്ന സമയത്ത് ഒരു പ്രത്യേക സ്പീഡിൽ ഓടു

മ്പോൾ ഉണ്ടാകുന്ന താളം പലപ്പോഴും പുതിയ ഗാനങ്ങളായിത്തീർന്നിട്ടുണ്ട്. ഒരിക്കൽ ഉണക്ക ഇലകൾ നിറഞ്ഞുകിടന്ന മരച്ചുവട്ടിലൂടെ ഒരു പ്രത്യേക താളത്തിൽ നടന്നപ്പോൾ കിട്ടിയ താളത്തിൽ എഴുതിയ ഗാനമാണ് "ഇതാ, ഇതാ ശ്രീയേശു ജാതനായ്.....". ഇങ്ങനെ പ്രകൃതിയിൽ നിന്ന് ഊറ്റിയെടുത്ത പലതരത്തിലുള്ള താളവും അദ്ദേഹത്തിന്റെ കവിതയിൽ ലഭ്യമാണ്.

### കവിതകളുടെ പ്രത്യേകതകൾ

എല്ലാ പാട്ടുകളും വശ്യതയാർന്നതാണ്. എല്ലാ ഗാനങ്ങളിലും ഒരു നല്ല സന്ദേശം കാണും. ഉദാഹരണമായി, 'നന്ദിയോടെ ഞാൻ സ്തുതി പാടീടും എന്റെ യേശുനാഥാ.....', 'നിന്നാലസാദ്ധ്യമായൊന്നും ഇല്ലീ ധരണിയിൽ....' തുടങ്ങി എല്ലാ ഗാനങ്ങൾക്കും തനതായ താളക്രമവും, സംഗീതശൈലിയും, നൂതനമായ അവതരണവും ഉണ്ടായിരുന്നു. വൈവിദ്ധ്യമാണ് ആ ഗാനങ്ങളുടെ പ്രത്യേകത. കർണ്ണാടക സംഗീതത്തെക്കാൾ കൂടുതൽ ഇഷ്ടം ഹിന്ദുസ്ഥാനി സംഗീതമായിരുന്നു. ആയതിനാൽ കല്യാണി, തോടി തുടങ്ങിയ രാഗങ്ങൾ വളരെ സാധാരണമായിരുന്നു.

### നല്ല അദ്ധ്യാപകൻ

ഗാനങ്ങൾ ചിട്ടപ്പെടുത്തുന്നതുപോലെ തന്നെയാണ് അതിനു പശ്ചാത്തല സംഗീതം ഒരുക്കുന്നതും അതു പഠിപ്പിക്കുന്നതും. പാട്ട് പഠിപ്പിക്കുവാൻ അസാമാന്യമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. സമയപാലനം വളരെ ശ്രദ്ധിച്ചിരുന്നു. ക്ലാസ്സുകൾ കൃത്യസമയത്ത് തുടങ്ങുവാനും അവസാനിപ്പിക്കുവാനും ശ്രദ്ധിച്ചിരുന്നു. കുട്ടികൾ പഠിക്കുന്നതുവരെ അതു പറഞ്ഞു മനസ്സിലാക്കാൻ തക്കവണ്ണം താളവും വിനയവും അദ്ദേഹത്തിൽ സമ്മേളിച്ചിരുന്നു. ഏതെങ്കിലും സ്വരം തെറ്റിയെന്നു തോന്നിയാൽ അതു ശരിയാക്കുന്നതുവരെയും ക്ഷമയോടെ പറഞ്ഞു കൊടുത്തിരുന്നു. പഠിപ്പിക്കുവാൻ ക്ലാസ്സിൽ വന്നാൽ എല്ലാവർക്കും ഉപയോഗിക്കുവാൻ ഗാനങ്ങളുടെ കോപ്പികൾ എടുത്ത് കൊടുക്കും. ചിട്ടയോടുകൂടിയ ജീവിതശൈലി കുട്ടികൾക്കു മാതൃകയാക്കി എടുക്കാവുന്നതായിരുന്നു.

### വസ്ത്രധാരണ രീതി

സാറിന് ഏറ്റവും ഇഷ്ടപ്പെട്ട ജോലി ലാന്റ് സ്ക്കേപ്പിംഗ് ആയിരുന്നു. നല്ല കലാബോധമുള്ളവർക്ക് മാത്രം ചേരുന്ന ജോലിയാണല്ലോ അത്. എപ്പോഴും നല്ല വസ്ത്രം ധരിച്ച് വാർദ്ധക്യത്തിലും, യുവത്വം തുടിക്കുന്ന രീതിയായിരുന്നു അവലംബിച്ചിരുന്നത്. ഒരിക്കലും വസ്ത്രധാരണത്തിൽ അലസത കാണിച്ചതായി കണ്ടിട്ടില്ല. എഴുപതിലും പതിനേഴുകാരന്റെ ചുറുചുറുക്കും, വസ്ത്രധാരണവും.

## ആത്മീയ ജീവിതം

ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു അദ്ദേഹം. ഭക്തിയായിരുന്നു ഓരോ തുടിപ്പിലും ത്രസിച്ചിരുന്നത്. അതു തന്റെ വരികളിൽ പ്രകടമായിരുന്നു. ദൈവകൃപ മാത്രം മതി എന്ന വി. പൗലോസിന്റെ വാക്യം അദ്ദേഹം സ്വീകരിച്ചിരുന്നു. "നിൻ കൃപ മാത്രം മതിയെനിക്ക്..., "ഭയ ഭക്തിയോടൊന്നായിച്ചേർന്നു നാം....", "നിന്നാലസാദ്ധ്യമായൊന്നും ഇല്ലീ ധരണിയിൽ..", "എൻ പ്രാണനും എൻ ആയുസ്സും......", "നന്ദിയോടെ ഞാൻ സ്തുതി പാടിടും....." തുടങ്ങിയ ഗാനങ്ങളിൽ ഭക്തിയുടെയും, സമർപ്പണത്തിന്റെയും ആശയമാണ് കാണുന്നത്. ഏതൊരു ഭക്തനും ആദ്ധ്യാത്മിക ഉണർവ് ലഭിക്കുന്ന മനോഹര ഗാനങ്ങൾ രചിച്ചത് തന്റെ ഭക്തിയുടെയും സമർപ്പണത്തിന്റെയും നിഴലിലായിരുന്നു.

ലോകപ്രകാരം ധാരാളം സമ്പാദിച്ചിട്ടുള്ളയാളാണ് അദ്ദേഹം എന്നു തോന്നുന്നുവെങ്കിൽ, സത്യത്തിൽ സ്വന്തമായി ഒന്നും അദ്ദേഹത്തിനില്ലായിരുന്നു. വാടകവീടുകളിൽ താമസിച്ചിരുന്ന അദ്ദേഹത്തിനു സമ്പാദ്യങ്ങളെക്കുറിച്ചു യാതൊരു വ്യാമോഹവുമില്ലായിരുന്നു. അതുകൊണ്ടായിരിക്കാം തന്റെ ചില ഗാനങ്ങളിൽ ഈ ആശയം നിഴലിച്ചിരുന്നു. "സ്വന്തമായി നമുക്കീ ഭൂമിയിൽ സമ്പാദ്യങ്ങളായി ഇല്ലൊന്നുമെ....." എന്ന ഗാനം ഇതിനുദാഹരണമാണ്.

ദൈവം അദ്ദേഹത്തിനു കൊടുത്ത ദാനത്തെ സംബന്ധിച്ച് ചോദിച്ചപ്പോൾ സാറിന്റെ ഭാര്യയെക്കുറിച്ച് 'ദൈവത്തിന്റെ ദാനം' എന്നാണു വിശേഷിപ്പിച്ചിരുന്നത്. രണ്ടുപേരും തൃശൂർ റേഡിയോ നിലയത്തിലെ ഗായകരായിരുന്നു. ദൈവം അറിഞ്ഞു കൂട്ടിച്ചേർത്ത ഇണപ്രാവുകൾ. സാറിന്റെ സംഗീതത്തിലുള്ള പ്രോത്സാഹനം തന്റെ ഭവനത്തിൽ നിന്നും തന്നെയായിരുന്നു. കൂടാതെ ദൈവം നൽകിയ രണ്ടു പെൺകുട്ടികൾ. ബിന്ദുവും, തനുവും രണ്ടു പേരും നല്ല ഗായകർ.

## നല്ല ഓർത്തഡോക്സ് സഭാവിശ്വാസി

ഒരു ഓർത്തഡോക്സുകാരൻ എന്ന ആത്മാഭിമാനം അദ്ദേഹത്തിനുണ്ടായിരുന്നു. സഭയുടെ വിശ്വാസത്തെക്കുറിച്ചും ആചാരങ്ങളെക്കുറിച്ചും നന്നായി ബോദ്ധ്യമുള്ളയാളായിരുന്നു അദ്ദേഹം. സഭയിലെ ആരാധന ചിട്ടയോടെ വേണമെന്ന് വളരെ ആഗ്രഹിച്ചിരുന്നു. അതിന് അദ്ദേഹം എറണാകുളം സെന്റ് മേരീസ് പള്ളിയിൽ ആദ്യം ഗായകസംഘം ആരംഭിച്ചു. അവരുടെ ശബ്ദം പരിശോധിക്കാനായി ഞാനും പോയിരുന്നു.

എന്നാൽ പിന്നീട് പി. ജി. പാലാരിവട്ടം പള്ളിയിലേയ്ക്കു മാറി. അവിടെ നല്ല ഒരു ഗായകസംഘം രൂപീകരിച്ച് മാതൃകാ ഗായകസംഘ

മാക്കി. പള്ളിയുടെ മദ്ധ്യഭാഗത്ത് നിന്നുകൊണ്ടു ജനത്തിനു പാടുവാൻ തക്കവണ്ണമാണ് അവിടുത്തെ ഗായകസംഘം. എന്നും സാറിന്റെ വലങ്കയ്യായി പ്രവർത്തിച്ചിരുന്ന ഓർഗനിസ്റ്റ് രാജൻ സാർ അതിനു നേതൃത്വം കൊടുക്കുന്നു എന്നത് എടുത്തു പറയട്ടെ. ആരാധനയിൽ സ്വദേശീയ രാഗങ്ങളും ആവശ്യമെന്ന് പി. ജി. വിശ്വസിച്ചിരുന്നു. വിവാഹ ശുശ്രൂഷയിലെ ചില ഗാനങ്ങൾ ചില ഇന്ത്യൻ രാഗങ്ങളിൽ ചിട്ടപ്പെടുത്തിയിട്ടുണ്ട്.

ജീവിതത്തിലെ പുരോഗതിയുടെ ഉറവിടം പ. വട്ടശ്ശേരിൽ തിരുമേനിയുടെ മദ്ധ്യസ്ഥതയിലാണെന്ന് വിശ്വസിച്ചിരുന്നു. കോട്ടയത്തു വന്നാൽ ആ കബറിടത്തിൽ പോയി പ്രാർത്ഥിക്കുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ഇന്ന് ഉപയോഗിക്കുന്ന കാതോലിക്കാ മംഗളഗാനവും, സാറിന്റെ സംഭാവനയാണെന്ന് എത്ര പേർക്ക് അറിയാമെന്ന് എനിക്കറിഞ്ഞുകൂടാ. ഒരു കാലത്ത് ഒ.വി.ബി.എസ്. ഗാനങ്ങൾക്കു മിഴിവേകിയിരുന്നത് സാറിന്റെ ഗാനങ്ങളായിരുന്നു.

### അവസാന നാളുകളിലെ ചില ഓർമ്മകൾ

രോഗബാധിതനായി എറണാകുളത്ത് പി.വി.എസ്. ആശുപത്രിയിൽ ചികിത്സയിലായിരുന്ന സമയത്ത് പല പ്രാവശ്യം സാറിനെ കാണുവാൻ പോയിട്ടുണ്ട്. എന്നും കാണുന്ന പ്രസരിപ്പ് ആ മുഖത്തു നിന്നു മാഞ്ഞതുപോലെ എനിക്കു തോന്നി. എന്നു കണ്ടാലും "എന്റെ അച്ചാ എനിക്ക് ദൈവം പാട്ടുകൾ ഒഴുക്കി തരുകയാണ്" എന്നു പറയുമായിരുന്നു. 'ദൈവം താൻ സ്നേഹിക്കുന്നവർക്കു കൊടുക്കുന്ന കൃപയാണ് അതു ശേഖരിച്ചു വയ്ക്കണം' എന്നു ഞാൻ പറയുമായിരുന്നു.

കിട്ടുന്ന ഗാനങ്ങൾ ഒരു പ്രത്യേക നൊട്ടേഷനിൽ (സാറിനു മാത്രം വായിക്കാൻ പറ്റുന്ന) രീതിയിൽ ചിട്ടപ്പെടുത്തിയിരുന്ന സാറിനോടു ഞാൻ ആശുപത്രിയിൽ ചെന്നു ചോദിച്ചു, 'പുതിയ ഗാനങ്ങൾ വല്ലതും രചിച്ചോ?' മറുപടി ആ മുഖത്തുനിന്നും ഞാൻ ആഗ്രഹിച്ചു. രണ്ടു കണ്ണുകളും അടച്ചു കാണിച്ചു. ഉടനെ മുഖത്ത് സ്ഫുരിച്ച വിഷമം കണ്ട് ഞാൻ മറ്റു വിഷയത്തിലേക്ക് ചോദ്യം മാറ്റി. രോഗം മാറും എന്ന പ്രത്യാശയായിരുന്നു സാറിനും, മറ്റെല്ലാവർക്കും. ഇനിയും ഒത്തിരി പാട്ടുകൾ ആ തൂലികയ്ക്കു പ്രദാനം ചെയ്യാനുണ്ട് എന്ന തോന്നൽ. ദൈവം അതിനു സമ്മതിച്ചില്ല. നീതിമാന്മാരുടെ നിരകളിലേയ്ക്ക് ഉല്ലാസക്കപ്പലേറി... മാറ്റപ്പെട്ടു. കോട്ടയം പുത്തൻപള്ളിയിൽ ശുശ്രൂഷ നടക്കുമ്പോൾ സാറ് മൗനമായ ഭാഷയിൽ ചൊല്ലുന്നതു കാണാം. നമുക്കിനി സ്വർഗ്ഗീയ ദേശത്തിൽ, കാത്തിരുന്നിടും ഞാൻ സ്വർഗ്ഗത്തിൽ.

കബറടക്കവും ഏറ്റവും ലളിതമായിരുന്നു. പുത്തൻപള്ളി സെമിത്തേരിയിലെ പടിഞ്ഞാറെത്തലയ്ക്കൽ എന്നെഴുതിയ കുടുംബ കല്ലറയിലേ

യ്ക്ക്, ഒരു വലിയ സംഗീത സാമ്രാട്ട് മാറ്റപ്പെട്ടപ്പോൾ ക്രൈസ്തവസഭ യുടെ ഒരു വലിയ സംഗീതജ്ഞനെയാണു നഷ്ടപ്പെട്ടത് എന്ന് ഇന്നും സഭാംഗങ്ങൾക്കു കാര്യമായി മനസ്സിലായിട്ടില്ല. ഇനി ഒരു ഏബ്രഹാം സാറിനെ നമുക്കു ലഭിക്കുമോ? ഓർമ്മദിവസം സഭാപരമായി ആഘോഷം നടത്തണമെന്ന് വിചാരിച്ച് ആദ്യ വർഷം ചില ഒരുക്കങ്ങൾ നടത്തിയെ ങ്കിലും പിന്നെ നടത്തുവാൻ സാധിച്ചില്ല. ഇന്ന് അത് പാലാരിവട്ടം പള്ളി ഇടവകാംഗങ്ങൾ മാത്രം ആഘോഷിക്കുന്ന ഒരു ദിനമായി മാറിയിരി ക്കുന്നു.

സാറിന്റെ മഹത്വത്തെക്കുറിച്ച് അറിയുവാൻ പോകുന്നതു വരും കാല ങ്ങളിലാണ്. സാധു കൊച്ചുകുഞ്ഞ് ഉപദേശിക്കു ശേഷം ഏബ്രഹാം സാർ അല്ലാതെ, ജീവിതത്തിൽ നിന്നും, ആദ്ധ്യാത്മിക ചൈതന്യത്തിൽ നിന്നും ഗാനങ്ങളെഴുതിയ മറ്റാരെയും കാണുവാൻ സാധിച്ചിട്ടില്ല. പേരിനോ, പ്രശ സ്തിക്കോ ഇവർ ആഗ്രഹിച്ചിട്ടില്ല. എന്നാൽ ദൈവസന്നിധിയിൽ മഹത്വ മുള്ള ഒലിവു കൊമ്പുകൾ പിടിച്ചുകൊണ്ട് മാലാഖമാർക്കൊപ്പം അവർ പാടുന്നതു ഞാൻ കേൾക്കുന്നു.

കോട്ടയം പുത്തൻപള്ളിയിലെ കബറിടത്തിൽ ചെല്ലുമ്പോഴെല്ലാം എന്റെ മനസ്സിൽ ആ ഗാനവീചികൾ വരും. “കാഹളം മുഴങ്ങുന്നു...” എന്ന പാട്ടിലെ രണ്ടാം ചരണം രണ്ടാം പാദം, എന്റെ ദുഃഖത്തിലും സന്തോഷ ത്തിലും കൂടെയുണ്ട് എന്ന ചിന്തയെനിക്കാത്മധൈര്യം കിട്ടുന്നു. ഈ പ്രത്യാശ ക്രൈസ്തവ ജനതയ്ക്ക് നൽകി, തിരശ്ശീലയ്ക്കു പുറത്തേയ്ക്കു മാറ്റപ്പെട്ട ആ ശ്രേഷ്ഠ സംഗീതജ്ഞൻ മരിച്ചിട്ടില്ല. മരിക്കുകയും ഇല്ല. എന്നും ജീവിക്കും.

“ആശ്വാസമായെനിക്കെന്നേശുവെ ഇന്നു....
നിന്നെ അറിയുന്നു ഞാൻ......”

യേശുവിനെ അറിയുവാൻ സാറിനെപ്പോലെ നാം ശ്രമിക്കണം. ദൈവം നീതിമാന്മാരോടു കൂടെ അദ്ദേഹത്തെ വസിപ്പിക്കും.

“നിന്റെ മഹത്വം ഉദിക്കും നാൾ, നിർത്തണമെ നിൻ വലഭാഗേ.”

(സൈമൺ ജോസഫച്ചൻ രചിച്ച *മലങ്കരയുടെ സ്വർഗ്ഗീയ ഗായകൻ ശ്രീ. പി. ജി. ഏബ്രഹാം* – കൊച്ചി, 2006 – എന്ന ഗ്രന്ഥത്തിൽ നിന്നും)

# നന്ദിയോടെ ഞാൻ.... പാടുമ്പോൾ

## അഡ്വ. വർഗീസ് പി. തോമസ്

കേവലം ആറു വരികളിലൂടെ കേരള ക്രൈസ്തവകുലം മുഴുവനും യഹോവയ്ക്ക് നന്ദി കരേറ്റുവാൻ ആത്മീയ തീർത്ഥയാത്ര ഒരുക്കിയ ഇമ്പ കരമായ ഗാനമാണ് "നന്ദിയോടെ ഞാൻ സ്തുതി പാടിടും എന്റെ യേശു നാഥാ." അർത്ഥഗാംഭീര്യത്തോടൊപ്പം ഏതു വിശ്വാസിക്കും ക്രിസ്തീ യാനുഭവം പകരുന്ന ഈണമതിലുണ്ട്. ഇന്ന് ഏതാണ്ടെല്ലാ ക്രൈസ്തവ ആദ്ധ്യാത്മിക വേദികളിലും ദേവാലയാരാധനയിലും ഈ ഗാനം ആല പിക്കുന്നുണ്ട്. ലോകത്തെവിടെയും മലയാളി ക്രൈസ്തവർ ആലപിച്ചു കൊണ്ടിരിക്കുന്ന ഈ ഗാനം ആര് എഴുതി, ആരാണ് ഇതിന് ഈണം പകർന്നത് എന്ന് എത്രപേർ തിരിച്ചറിയുന്നുണ്ട്?

സംഗീതം ജീവിതത്തിന്റെ ആരാധനയായി മാറ്റിയ, കുഞ്ഞുമോൻ എന്ന ഓമനപ്പേരിലറിയപ്പെടുന്ന പി. ജി. ഏബ്രഹാം പടിഞ്ഞാറെത്തല യ്ക്കലിനെ ക്രൈസ്തവലോകം മറന്നുവോ എന്നു സന്ദേഹിക്കുമ്പോൾ അതു നന്ദികേടായി പോയില്ലേ എന്ന് ആശങ്കപ്പെടുന്നു. കൃത്യമായി പറ യുവാൻ സാധിക്കുകയില്ലെങ്കിലും നൂറുകണക്കിനു ഗാനങ്ങൾ എഴുതി അതിനു സംഗീതം നൽകിയ പി. ജി. എന്ന ചുരുക്കപ്പേരിലറിയപ്പെടുന്ന ഏബ്രഹാമിന്റെ തൂലികയിൽ എഴുതപ്പെട്ടതാണ് ഈ നന്ദിഗാനം. സംഗീതം നൽകിയതും അദ്ദേഹം തന്നെ.

ചില വ്യക്തികളെ അനശ്വരരും ചിരസ്മരണാർഹരുമാക്കുന്നത് അവ രുടെ ജീവിത സംഭവങ്ങൾ ആണ്. പി. ജി. ക്ക് ദൈവം കനിഞ്ഞു നൽകിയ വരദാനമായ സംഗീതാഭിരുചി ഭക്തിഗാന രചന മാത്രമല്ല, കർണമധുര മായ ഈണങ്ങൾ നൽകി പുതിയ ഗാനങ്ങൾക്ക് പിറവി നൽകാനും അദ്ദേ ഹത്തെ പ്രാപ്തനാക്കി. ഇന്ന് കേരളത്തിലെ എല്ലാ ക്രൈസ്തവരും വിഭാ ഗീയത മറന്ന് നാവിൻതുമ്പിൽ ഈണമിട്ടു പാടുന്ന ഈ ഗാനം 1995-ൽ ആണ് പിറന്നത്.

ക്രൈസ്തവലോകം മറക്കാത്ത സാധു കൊച്ചുകുഞ്ഞുപദേശി എഴു തിയതോ, മാരാമൺ കൺവൻഷനുവേണ്ടി ഏതോ മാർത്തോമ്മാ പുരോ ഹിതൻ എഴുതി ചിട്ടപ്പെടുത്തിയതോ ആണ് ഈ ഗാനം എന്ന് ക്രൈസ്തവ സമൂഹത്തിലെ ഭൂരിപക്ഷവും കരുതുന്നു. പല ക്രൈസ്തവ വിഭാഗങ്ങളും ഈ ഗാനത്തിന്റെ യഥാർത്ഥ ഈണത്തിൽ ചില്ലറ വ്യതി യാനങ്ങൾ വരുത്തി വരികൾ വളച്ച് ഉപയോഗിച്ച്, തങ്ങളുടേതാണെന്ന അവകാശവാദം ഉന്നയിച്ചതു ശ്രദ്ധയിൽപെടുത്തിയപ്പോൾ, ആവശ്യക്കാർ

ദൈവമഹത്വത്തിനായി ഉപയോഗിക്കട്ടെ എന്നു പറഞ്ഞ ഹൃദയവിശാല തയുള്ള പി. ജി. ഭക്തിഗാനങ്ങൾക്ക് വിഭാഗീയതയും അതിർവരമ്പുകളും ഇല്ലെന്ന മാതൃക കാട്ടിത്തന്നു.

കോട്ടയം താഴത്തങ്ങാടിയിൽ മീനച്ചിലാറിന്റെ തീരത്തെ പുരാതന മായ പടിഞ്ഞാറെത്തലയ്ക്കൽ കുടുംബത്തിൽ ആരാധനനിഷ്ഠയുള്ള മാതാപിതാക്കളായ ഏബ്രഹാംകുട്ടിയുടെയും മറിയാമ്മയുടെയും ഇളയ മകനായി 1932-ൽ പി. ജി. ഏബ്രഹാം ജനിച്ചു. ഭക്തിമാർഗ്ഗം കൈവിടാതെ ചെറുപ്പത്തിൽ സംഗീതത്തോടും മറ്റു കലകളോടും അഭിരുചി കാട്ടിയ പ്പോൾ മാതാപിതാക്കൾ പ്രോത്സാഹനം നൽകി. കുടുംബാരാധനയുടെ ഭാഗമായ നമസ്കാരങ്ങൾക്ക് ശേഷം പിതാവ് പതിവായി നടത്തിയിരുന്ന വ്യക്തിഗത പ്രാർത്ഥനയിലെ രണ്ടു വരികൾ പി. ജി. യുടെ മനസ്സിലെ ഹൃദയരാഗമായി. “അർഹിക്കാത്തവിധത്തിൽ കരുണ ചെയ്യുന്നവനെ നിനക്കു നന്ദി, ചോദിക്കാത്തതിനെപ്പോലും തന്നു സഹായിക്കുന്നവനെ നിനക്കു സ്തോത്രം” എന്നായിരുന്നു ആ പ്രാർത്ഥനാവരികൾ.

ഉള്ളിൽപതിഞ്ഞ ആ പ്രാർത്ഥന പിന്നീട് പി. ജി. യുടെ മനസ്സിൽ ഗാനരൂപം പ്രാപിച്ച് ഈണമിട്ടു. 1994-ൽ പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിലെ വാർഷിക കൺവൻഷന് ആദ്യം അവതരിപ്പിച്ചു. രചിക്കപ്പെട്ട് ഇരുപത് വർഷം പിന്നിടുമ്പോഴും പുതുമ നഷ്ടപ്പെടാതെ അത് ഇന്നും പാടിക്കൊണ്ടിരിക്കുന്നത് പരിശുദ്ധാത്മ നൽവരത്തെ സൂചിപ്പിക്കുന്നു.

ഇതിലെ വാക്കുകൾ ഭക്തിയുടെ മൂശയിൽ വാർത്തെടുത്തവയാണ്. തലമുറകളുടെ ഹൃദയതലങ്ങളിൽ ആത്മീയാനുഭൂതി ഈ ഗാനം ആല പിക്കുമ്പോൾ ഉളവാകും. ഇദ്ദേഹം രചിച്ച് ഈണം നൽകിയ ഗാനങ്ങൾ എത്രകേട്ടാലും ഉരുവിട്ടാലും തൃപ്തിവരാത്തവിധം ആഴവും ആശയങ്ങ ളാൽ സമ്പുഷ്ടവുമാണ്. പി. ജി. യുടെ സംഗീത സംഭാവനകളെക്കു റിച്ച് വിശദമായ വിശകലനമോ പഠനമോ മലങ്കര ഓർത്തഡോക്സ് സഭ നടത്തി അദ്ദേഹത്തെ ഉയർത്തിക്കാട്ടിയില്ല എന്ന സങ്കടം അവശേഷി ക്കുന്നു.

എങ്കിൽപ്പോലും ബഹുമതികൾ പി. ജി. യെ തേടി എത്താതിരുന്നില്ല. 1995-ൽ തിരുവല്ല എം.ജി.എം. സ്കൂളിൽ “എൻ പ്രാണനും എൻ ആയുസ്സും നിൻ ദാനം മാത്രമല്ലോ നാഥാ....” എന്ന ഗാനം ഈണമിട്ട് ഗായകസംഘത്തെ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, ആകൃഷ്ടനായ ബിച്ചു തിരുമല വിലപ്പെട്ട ഒരു സമ്മാനം അപ്പോൾ തന്നെ നൽകി ആദരിച്ചു. 1999-ൽ ശ്രേഷ്ഠനായ സംഗീതസംവിധായകനുള്ള ബഹുമതി പരുമല സെമിനാരിയിൽ വച്ച് പി. ജി. ക്ക് പരിശുദ്ധ കാതോലിക്കാ ബാവാ നൽകു

കയുണ്ടായി. സഭയുടെ സംഗീത വിഭാഗമായ സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്, ഏറ്റവും മനോഹരവും താളനിബദ്ധവുമായ ഗാനങ്ങൾ രചിച്ച് സംഗീതം ചെയ്ത വ്യക്തി എന്ന നിലയിൽ അവാർഡ് നൽകുകയും ചെയ്തു. പോളണ്ടിൽ വച്ച് നടന്ന ഇന്റർനാഷണൽ ക്രിസ്തീയ സംഗീത മത്സരത്തിൽ എം. പി. ജോർജച്ചൻ നയിച്ച സൂമോറോ ഗായക സംഘം ആലപിച്ച പി. ജി. യുടെ ഗാനം സമ്മാനവും പ്രത്യേക പ്രശംസയും നേടി. അദ്ദേഹം ചിട്ടപ്പെടുത്തിയ "മാർത്തോമ്മാ സിംഹാസനത്തിൽ ആരൂഢനാകും പിതാവേ കിഴക്കിന്റെ ഒക്കെയും വന്ദ്യ കാതോലിക്കാ ആമോദമായി നീണാൾ വാഴ്ക" എന്ന ഗാനമാണ് 1989 മുതൽ സഭയുടെ കാതോലിക്കാ മംഗളഗാനം.

## ബാംഗ്ലൂരിൽ ഫിബാ (FEBA)

ബാംഗ്ലൂരിൽ ഫിബാ എന്ന ഫാർ ഈസ്റ്റ് ബ്രോഡ്കാസ്റ്റിംങ് അസോസിയേറ്റ്സ് അനേക തവണ പി. ജി. യുടെ സംഗീത പരിപാടികൾ റിക്കാർഡു ചെയ്തു. അവ റേഡിയോ മാനിലായിൽ നിന്നും പ്രക്ഷേപണം ചെയ്തിട്ടുണ്ട്. എ. ഐ. ആർ. നിലയങ്ങൾ, സാഹിത്യ അക്കാദമി എന്നി വയുടെ ക്ഷണപ്രകാരം പരിപാടികൾ അവതരിപ്പിച്ചിട്ടുണ്ട്. പ്രശസ്ത കലാലയമായ എറണാകുളം സെന്റ് തെരെസാസ് കോളജ്, ഇന്റർനാഷണൽ വൈ. എം. സി. എ., വൈ. ഡബ്ല്യൂ. സി. എ. എന്നിവയുടെയും വിവിധ ക്രൈസ്തവ ദൈവാലയങ്ങളുടെയും ഗായകസംഘങ്ങളെ പി.ജി. പരിശീലിപ്പിച്ചിട്ടുണ്ട്.

സഭയുടെ ജീവനാഡിയായ കുട്ടികൾക്ക് ആത്മീയ ശിക്ഷണവും വിശ്വാസവും പകർന്നു നൽകുന്ന സണ്ടേസ്കൂൾ, ഒ.വി.ബി.എസ്. പ്രസ്ഥാനങ്ങൾക്ക് പി. ജി. ചെയ്ത സംഭാവനകൾ ഒരു കാലത്തും മറക്കാവതല്ല എന്ന് അതിന്റെ ഡയറക്ടർ ആയിരുന്ന ഫാ. ടി. ജെ. ജോഷ്വാ ഒരിക്കൽ പറയുകയുണ്ടായി. അഖില മലങ്കരതലം വരെ കുട്ടികൾക്കു മത്സരത്തിനു പാടുവാനായി പാട്ടുകൾ എഴുതി സംഗീതം കൊടുത്തു പരിശീലിപ്പിച്ച് സമ്മാനങ്ങൾ വാരിക്കൂട്ടി കൊടുത്തതു മറ്റൊരംഗീകാരമാണ്. ഇതു മൂലം സണ്ടേസ്കൂൾ സംഗീതമത്സരം ശക്തമായ മാറ്റുരയ്ക്കലിനു വേദിയായി.

പി. ജി. യുടെ സ്കൂൾ വിദ്യാഭ്യാസം കോട്ടയം സി.എം.എസ്. ഹൈസ്കൂളിൽ ആയിരുന്നു. സി.എം.എസ്. കോളജിൽ നിന്ന് പ്രീ-ഡിഗ്രി കഴിഞ്ഞ് തേവര സേക്രഡ് ഹാർട്ട് കോളജിൽ ഡിഗ്രി പൂർത്തിയാക്കി. പിന്നീട് രാജ്യത്തെ പ്രസിദ്ധമായ വിദ്യാഭ്യാസ സ്ഥാപനത്തിൽ നിന്നും ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ഡിപ്ലോമാ കരസ്ഥമാക്കി. അനന്തരം ഡൽഹിയിൽ നിന്ന് ലാൻഡ് സ്കേപ്പിംഗിലും ഇന്റീരിയർ ഡക്കറേഷ

നിലും ടെക്സ്റ്റൈൽ ഡിസൈനിങ്ങിലും പരിശീലനം നേടി. ടെക്സ്റ്റൈൽ രംഗത്തെ പ്രസിദ്ധരായ കിറ്റെക്സിനുവേണ്ടി പല വസ്ത്രങ്ങൾക്കും ഡിസൈൻ ചെയ്തു കൊടുത്തിട്ടുണ്ട്.

സംഗീതം മാത്രമല്ല നൃത്തവും രക്തത്തിൽ അലിഞ്ഞുചേർന്ന പി.ജി. യുടെ ജീവിതപങ്കാളി മാരാമൺ കൺവൻഷന്റെ പശ്ചാത്തലത്തിൽ വളർന്ന മുളക്കുഴ സ്വദേശിനി ശ്രീമതി സഞ്ജുവാണ്. നന്നായി പാടുന്ന സഹധർമ്മിണിയുമായി ചേർന്ന് ആദ്യകാലങ്ങളിൽ അനേകം പരിപാടി കൾ അവതരിപ്പിച്ചിട്ടുണ്ട്.

1955–ൽ പ്രശസ്ത കമ്പനിയായ ഇന്ത്യൻ അലുമിനിയത്തിൽ എക്സി ക്യൂട്ടീവായി ജോലിയിൽ പ്രവേശിച്ചു. ചെറുപ്പം മുതലേ സമാന്തരമായി തുടങ്ങിയിരുന്ന സംഗീതപഠനം കഴിഞ്ഞ് തൃപ്പൂണിത്തുറ കൊട്ടാരം സംഗീ താധ്യാപകനായിരുന്ന വിശ്വനാഥ അയ്യരിൽ നിന്ന് കർണാടക സംഗീ തത്തിലും ക്ലാസിക്കൽ സംഗീത വിദഗ്ദ്ധൻ പ്രൊഫ. രംഗനാഥ കമ്മ ത്തിൽ നിന്ന് ഹിന്ദുസ്ഥാനി രാഗങ്ങളിലും പരിശീലനം നേടി. താൻ എഴുതി ചിട്ടപ്പെടുത്തിയ ഗാനങ്ങൾ എല്ലാംതന്നെ വിവിധ രാഗങ്ങളായ ആനന്ദഭൈരവി, മോഹനം, കല്യാണി, ഹിന്ദോളനം, ഹംസാനദി, മായാ മാളവഗൗളാ, അധോഹ, നാഗ ഗന്ധാരി, ചക്രവാകം തുടങ്ങിയവയിലാ ണ്. ‘നന്ദിയോടെ ഞാൻ സ്തുതി പാടിടും’ എന്ന ഗാനം കർണാടക ത്തിലെ ശങ്കരാഭരണരാഗം അടിസ്ഥാനമാക്കിയും പാശ്ചാത്യസംഗീത ത്തിലെ മേജർ സ്കെയിലിലും ചിട്ടപ്പെടുത്തിയതാണ്.

കർത്താവായ യേശുക്രിസ്തു തന്റെ രണ്ടാം വരവ് വരെ അനുഷ്ഠി ക്കുവാൻ സഭയെ ഭരമേല്പിച്ച വി. കുർബാന എന്ന സ്വർഗ്ഗീയ ആരാധ നയുടെ മാഹാത്മ്യം അനുഭവിച്ച് അദ്ദേഹം എഴുതി.

“അതിശുദ്ധ ത്രോണോസിന്മേൽ ബലിയർപ്പിച്ച തിരുനാളിതാ
തിരുരക്ത ശരീരങ്ങൾ തിരുബലിയാകും അൾത്താരയിൽ.....”

പരിശുദ്ധന്മാരോട് മദ്ധ്യസ്ഥത അണയ്ക്കുകയും അവരെ ആദരിക്കു കയും ചെയ്യുന്ന സഭാപാരമ്പര്യം ഉൾക്കൊണ്ട് ഭക്തി നിറഞ്ഞവനായി കന്യകമറിയാമിനെയും, ഗീവർഗീസ് സഹദായെയും പരിശുദ്ധ പരുമല കൊച്ചുതിരുമേനിയെയും കുറിച്ചു പാട്ടുകൾ എഴുതി ഈണം നൽകി.

ആദ്യകാലത്ത് ഏലൂർ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ ഗായകസംഘം രൂപീകരിച്ച് പരമാവധി ആൾക്കാരെ സംഘ ടിപ്പിച്ച് ആരാധനാ ഗീതങ്ങൾ ഇമ്പകരമാക്കി. പിന്നീട് എറണാകുളം പാലാ രിവട്ടം പള്ളിയിൽ എത്തി സഭയ്ക്കും സമൂഹത്തിനും അഭിമാനകരമായ രീതിയിൽ ഗായകസംഘത്തെ വളർത്തിയെടുത്തു. ഇതരസഭകളിലെ ദേവാലയങ്ങളിൽ അവരുടെ ആവശ്യപ്രകാരം കടന്നുചെന്ന് സംഗീതാ ഭ്യസനം നടത്തി. കൺവൻഷനോടനുബന്ധിച്ചും ക്രിസ്തുമസിനോടനു

ബന്ധിച്ചും അനേകരെ ദൈവവചനകേൾവിക്ക് ഒരുക്കുവാൻ പര്യാപ്ത മാംവിധം പി. ജി. പാട്ടുകൾ എഴുതി ഈണങ്ങൾ നൽകി. തന്റെ പാട്ടു കൾക്കു മിഴിവേകിയത് തന്റെ സന്തതസഹചാരിയായ പ്രസിദ്ധ ഓർഗ നിസ്റ്റ് രാജൻ ഏബ്രഹാം മാത്രമാണെന്ന് പി. ജി. പലപ്പോഴും അനുസ്മ രിച്ചു പറയുമായിരുന്നു. ഞാൻ ഒരിക്കൽ രാജൻ ഏബ്രഹാമിനെ നേരിൽ കണ്ടപ്പോൾ അദ്ദേഹം പി. ജി. യെ ഓർത്തു കണ്ണുനീർ പൊഴിച്ചതും തുടർന്നുണ്ടായ നീണ്ട മൗനവും ഓർക്കുന്നു.

2002 ഒക്ടോബർ 19-ാം തീയതി ഒരു ഓപ്പറേഷന് വിധേയനായി ആശു പത്രി മുറിയിൽ വിശ്രമിക്കുമ്പോൾ തന്റെ അവസാനത്തെ ഗാനം രചിക്ക പ്പെട്ടു. അന്ന് ഉച്ചതിരിഞ്ഞ് മുസ്ലീം പള്ളിയിൽ നിന്നു ബാങ്ക് വിളിക്കു ന്നതു കേട്ടപ്പോൾ ഒരു ഗാനം അദ്ദേഹത്തിന്റെ നാവിൻതുമ്പിലെത്തി. അതിങ്ങനെ കുറിച്ചിട്ടു. നാലു ചരണങ്ങൾ ഉള്ളതിൽ ആദ്യത്തേത് ഇപ്ര കാരം:

"ക്രൂശിന്മേൽ നോക്കി ഞാൻ യാത്ര ചെയ്യുന്നു
സ്വർഗ്ഗീയ നാഥൻ എന്നെ കാത്തിരിക്കുന്നു
ന്യായവിധിക്കെന്നെ നിർത്തിടുമ്പോൾ
എന്നിൽ ദയ തോന്നേണമെന്നേശുവേ."

തുടർന്നുള്ള ദിനങ്ങൾ രോഗവും വേദനയും അദ്ദേഹത്തെ വേട്ടയാടി. കാൻസർ രോഗം അദ്ദേഹത്തിന്റെ ഇഹലോകവാസ ജീവിതത്തിന്റെ അന്ത്യത്തിനു നിദാനമായി. 2003 ഫെബ്രുവരി 15-നു അദ്ദേഹം ഈ ലോക ത്തോടു യാത്രപറഞ്ഞ് സ്വർഗ്ഗീയ ഗായകസംഘത്തിലേക്കു യാത്രയായി. പിറ്റേ ദിവസം കോട്ടയം പുത്തൻപള്ളി സെമിത്തേരിയിൽ ശവസംസ്കാര ശുശ്രൂഷാമദ്ധ്യേ പരേതൻ ഏറെക്കാലം ക്വയർ മാസ്റ്റർ ആയിരുന്ന പാലാ രിവട്ടം പള്ളി ഗായകസംഘം കണ്ഠം ഇടറി വിതുമ്പി വിങ്ങിക്കരഞ്ഞു കൊണ്ട് നന്ദിഗാനം ഇങ്ങനെ ആലപിച്ച് പാടി നിർത്തി:

"അർഹിക്കാത്ത നന്മകളും
എനിക്കേകിടും ദയാനിധേ
യാചിക്കാത്ത നന്മകൾ പോലും
ഈ എനിക്കേകുവോനെ സ്തുതി."

സംസ്കാര ശുശ്രൂഷയിൽ പ്രസംഗിച്ച റവ. ഫാ. ടി. ജെ. ജോഷ്വാ പറഞ്ഞവസാനിപ്പിച്ചു: "കുഞ്ഞുമോൻ ഓർത്തഡോക്സ് സഭയിൽ അല്ലാതെ മറ്റൊരു സഭാംഗം ആയിരുന്നെങ്കിൽ ഇതിലും ഉപരിയായ അംഗീകാരം ലഭിക്കുമായിരുന്നു."

ആ മനോഹര പ്രാർത്ഥന സൃഷ്ടിച്ച 'പി. ജി.' എന്ന പി. ജി. ഏബ്രഹാം പടിഞ്ഞാറെത്തലയ്ക്കലിനെ ഒന്നു സ്മരിക്കുക. അദ്ദേഹ ത്തിനു നൽകാവുന്ന ഏറ്റവും വലിയ ബഹുമതിയാണത്.

# ഉള്ളടക്കം

## ഭാഗം ഒന്ന്

## ക്രിസ്തീയ സുവിശേഷ ഗാനങ്ങൾ

## ഭാഗം രണ്ട്

## ക്രിസ്തുമസ്സ് ഗാനങ്ങൾ

### ഭാഗം മൂന്ന്

## ഒ. വി. ബി. എസ്. ഗാനങ്ങൾ

## ഭാഗം നാല്

# ലളിതഗാനങ്ങൾ

“എന്റെ സ്തുതി എപ്പോഴും നിന്നെക്കുറിച്ചാകുന്നു. ഞാൻ പലർക്കും ഒരത്ഭുതം ആയിരിക്കുന്നു. നീ എന്റെ ബലമുള്ള സങ്കേതമാകുന്നു. എന്റെ വായ് നിന്റെ സ്തുതി കൊണ്ടും ഇടവിടാതെ നിന്റെ പ്രശംസ കൊണ്ടും നിറഞ്ഞിരിക്കുന്നു. വാർദ്ധക്യകാലത്ത് നീ എന്നെ തള്ളിക്കളയരുതേ. ബലം ക്ഷയിക്കുമ്പോൾ എന്നെ ഉപേക്ഷിക്കയുമരുതേ” (സങ്കീ. 71:6–9).

“യഹോവയുടെ ആലയത്തിൽ നടുതലയായവർ നമ്മുടെ ദൈവ ത്തിന്റെ പ്രാകാരങ്ങളിൽ തഴെക്കും. വാർദ്ധക്യത്തിലും അവർ ഫലം കായിച്ചുകൊണ്ടിരിക്കും. അവർ പുഷ്ടിവെച്ചും പച്ചപിടിച്ചും ഇരിക്കും. യഹോവ നേരുള്ളവൻ, അവൻ എന്റെ പാറ, അവനിൽ നീതികേടില്ല എന്നു കാണിക്കേണ്ടതിനു തന്നെ (സങ്കീ. 92:13–15).

*(പാട്ടുകൾ എഴുതി സൂക്ഷിച്ചിരുന്ന ഡയറിയുടെ ആമുഖത്തിൽ എഴു തിയിരിക്കുന്ന വരികൾ)*



# ഭാഗം ഒന്ന്

# ക്രിസ്തീയ സുവിശേഷ ഗാനങ്ങൾ

# 1

കന്യാമറിയമെ അമ്മെ
കൈവല്യമേകണം തായേ!
അഴലിന്നിരുട്ടിലും കണ്ണീർ കടലിലും
തുണയായിരിക്കേണം അമ്മെ
കന്യാമറിയമെ അമ്മെ!

കാനായിലന്നിളം മുന്തിരിനീരിനാൽ
മമദാഹം തീർത്തതാം അമ്മെ
കാത്തരുളേണമെ കനിവിൻ പ്രഭാതമെ
കാരുണ്യശീലയാം മാതാവെ...
മാതാവേ (2) കാരുണ്യശീലയാം മാതാവേ (കന്യാ.....)

ഞങ്ങൾ നിരാശ്ശയാൽ കേണ നാൾ സ്നേഹത്തിൻ
മലരൊന്നു തീർത്തതാം അമ്മെ!
പാതയിരുളുമ്പോൾ അലിവിൻ മരീചികൾ
പാകുമാറാക്കണെ മാതാവേ!
മാതാവേ (2) പാകുമാറാക്കണെ മാതാവേ! (കന്യാ......)

# 2

## ഹോശാനാ ഗീതം

യരുശലേമിലെ ഉന്നതമാം കുന്നുകളൊന്നിൽ
ഞാൻ കയറിയെൻ നാഥനെ ദർശിച്ചീടുവാൻ
കഴുതക്കുട്ടിയിലേറിയവൻ എഴുന്നള്ളി വരുമ്പോൾ
പുളകിതമെൻ മാനസം ഹാ മോദത്താൽ
കേട്ടു ഞാൻ ഹോശാനാ ഹോശാനാ
ദാവീദു പുത്രന് ഹോശാനാ

തെരഞ്ഞെടുത്തെഴുന്നള്ളിടാൻ കഴുതക്കുട്ടിയെ
രാജാധി രാജനവൻ താഴ്മയേറിയോൻ
പാടും ഞാൻ ഹോശാനാ...
ഒലിവൻ ഇലകൾ ഏന്തിയും സ്തുതികൾ പാടിയും
പുഷ്പവൃഷ്ടികളാലും ഗമിച്ചു ബാലകർ
പാടും ഞാൻ ഹോശാനാ...
സൈത്തുമരത്തിൻ കൊമ്പുകളാൽ ആവേശത്താലെ ജനം
എതിരേറ്റാനയിച്ചീശനെ ആദരവാൽ ഭക്ത്യാൽ
പാടും ഞാൻ ഹോശാനാ...

പുതുവസ്ത്രങ്ങളെ പാതയിൽ വിരിച്ചു നീളെയെങ്ങും
ദൈവപുത്രനെ ബഹുജനം ബഹുമതിയേകി
പാടും ഞാൻ ഹോശാനാ...
രാജകിരീടെ സിംഹാസനം ഒന്നും വേണ്ടവന്
ആർത്തുഘോഷിച്ചു പാടിയവർ രാജാധി രാജനെ
പാടും ഞാൻ ഹോശാനാ...
താഴ്മ, വിനയം, ദയ എന്നീ സൽഗുണങ്ങളാൽ
പൂർണ്ണനല്ലോ കർത്തൻ യേശുമഹേശൻ
പാടും ഞാൻ ഹോശാനാ...

# 3

സ്വർഗ്ഗീയഗാനം മുഴങ്ങുന്നു വാനിലെ
മാലാഖമാരുടെ വൃന്ദഗാനം ...... ആ........
ത്രോണോസിനു ചുറ്റും ചിറക് വിരിച്ചവർ
പറന്നു നിന്നീശനെ വാഴ്ത്തീടുന്നു
ഹാലേലൂയ്യാ .... ഊ ..... ഹാലേലൂയ്യാ...
ഹാലേലൂയ്യാ..... ഗീതം പാടി
ആ.... മാലാഖമാർ

ഭക്തിയോടേവരും നിർവൃതി നേടുവാൻ
ബലിപീഠേ ദേവാലയത്തിൽ
തിരുബലി അർപ്പിച്ചാ-ബലിയും അനുഭവി
ച്ചാനന്ദ പുളകിതരാകും..... ആ....
സൗരഭ്യപൂരിതധൂപം
സ്തുതിഗീതമൊത്തങ്ങുയർന്നീടുന്നു.... ആ...
(സ്വർഗ്ഗീയ.....)

ഭൂതലേ മാനവർ പേറും കറകളെ
കഴുകീ നിർമ്മാർജനം ചെയ്‌വാൻ
തിരുരക്ത ദേഹികൾ ബലിയായി അർപ്പിച്ചു
എൻ സ്നേഹവാൻ യേശുനാഥൻ ആ....
അബ്രഹാം അർപ്പിച്ച ബലിപോൽ
കൈക്കൊള്ളണം എന്നെ കരുണാനിധേ! ആ...
(സ്വർഗ്ഗീയഗാനം...)

# 4

ഉരുകി ഒഴുകി വരും മെഴുകിൻതിരികളെ
കാണും നേരം ഓർക്കും ഞാൻ....

അതുപോൽ പ്രകാശവും ശാന്തിയും ധരയിൽ
പകരുവാൻ എനിക്കു കഴിഞ്ഞീടുമോ?
നശ്വരമായൊരു മർത്ത്യന്റെ ജീവിതം
അപരന് ഉപകാ...രപ്രദമായ്
ആ.... ആ ദീപനാളം പോൽ അവസരമേതും
വ്യർത്ഥമാകാതെ ഭവിച്ചീടുവാൻ
എന്നുമെൻസ്മൃതിപദം കരുതും യേശുവെ
തിരുമൊഴിയതും ഇതുതാനല്ലൊ... (ഉരുകി...)

തെന്നലിൽ ആ ദീപം അണയാതെന്നും ഞാൻ
മറപോൽ കൈകൾ വിരിക്കുമ്പോൾ
ആ... എന്നുടെ വാഴ്‌വിലും നാഥാ തൃക്കരങ്ങൾ
എന്നെ സംരക്ഷിക്കേണമെ
എരിയുന്ന നാളത്തിൽ കാണുന്നു നിൻ സ്നേഹം
മന്നിലും അതു പകർന്നീടും ഞാൻ (ഉരുകി...)

# 5

തെയ്യത്താരാ താരാ താ തിന്നന്താരാ
ദൂരെ അകലെ ആ ദൂരെ (3)
ഗഗനത്തിൽ ഒളി ഒളി ഒളി തെളിഞ്ഞു...
ദൂരെ ഗഗനത്തിൽ ഒളി തെളിഞ്ഞു (അകലെ...)

മേഘമാലമാരിവില്ലുമായി വന്നു (വെൺ...)
കടൽത്തിരമാലകളും ആടിയാടി മണ്ണിൽ
പുളകങ്ങൾ ഉതിർത്തിടുന്നു
ദൈവപുത്രനിന്നു സ്നേഹദൂതുമായ് വന്നു
അവനിയിലവതരിച്ചു.... ദൂരെഗഗനത്തിലൊളി തെളിഞ്ഞു
വരവായ് മ്ശിഹാ... വരവായ്....

നൂറുനൂറായിരം നൂറുനൂറായിരം
മാലാഖമാർ വിണ്ണിലണിനിരന്നു (3)
സാനന്ദം അനുഗ്രഹം തൂകിനിന്നവർ ദേവ-
സ്തുതിസങ്കീർത്തനം പാ... ടി... (2) (ദൂരെ...)
നീലനിശീഥിനി (2) വർണ്ണമരീചിക പ്രഭചൊരിഞ്ഞു (3)
ദേവന്റെ ആഗമം പാടിസമീരനും
ഭുവനത്തിൽ പകരുന്നു ശാ... ന്തീ... (ദൂരെ...)
തെയ്യത്താരാ താരാ

# 6

സന്ദേഹം ഇല്ലെനിക്കെൻ യേശുവേ
സത്യദൈവം നീ മാത്രമല്ലോ
എൻ ഇമ്പകാലത്തിൽ സന്താപകാലത്തിൽ
എല്ലാം നയിക്കേണമെന്നെ

നാഥാ ഞാൻ വാഴ്ത്തീടും നിന്നെ വാഴ്ത്തീടും
എന്നും വാഴ്ത്തീടും എൻ യേശുവെ!
ഞാനെന്നും വാഴ്ത്തീടും  നിന്നെ വാഴ്ത്തീടും
എന്നും വാഴ്ത്തീടും എൻ യേശുവെ!

കാടുകൾ മേടുകൾ ഹിമഗിരിശൃംഘലങ്ങൾ
കാട്ടാറുകൾ സാഗരങ്ങൾ
ചാരുതയേറും പ്രകൃതിയിതും നിന്റെ
കൈവേലയല്ലോ മ്ശിഹാ
ആ.... മാനവർക്കായല്ലൊ സൃഷ്ടിപ്പതെല്ലാം നിൻ
സ്നേഹം അറിയുന്നു ഞാൻ...

(സന്ദേഹം ഇല്ലെനിക്ക്...)

പക്ഷിമൃഗാദികൾ ജലജീവികൾ ഏതും
പവനൻ പേമാരീ ദഹനൻ
അദൃശ്യമായൊഴുകുന്ന സംഗീതവീചികൾ-
ക്കെല്ലാം സ്രഷ്ടിതാവു നീയേ!
ആ... ജീവൻ ഏകുന്നതും ജീവൻ എടുപ്പതും
ശ്രീയേശുദേവാ! നീയല്ലൊ...

(സന്ദേഹം ഇല്ലെനിക്ക്....)

# 7

പാതിരാക്കോഴികൾ കൂവുന്ന നേരം ഞാൻ
എഴുന്നേറ്റു കർത്തനെ വാഴ്ത്തുവാൻ
മധുരമായെനിക്കു ശ്രുതി ഒന്നു മീട്ടുവാൻ
ഒരു മാവിൻകൊമ്പിൽ ഇരുന്നൊരു രാക്കുയിൽ

രാവിൽ ചുരുണ്ടു കിടന്നുറങ്ങുന്നെന്നെ
പതിവായി പാടി മെല്ലെ ഉണർത്തി

ഉണരുണരൂ.... ഉണരൂ....

എഴുന്നേറ്റു കർത്തന് സ്തുതി പാടുവാൻ എന്നെ
ഓർമ്മിപ്പിക്കുന്നു ഇടവിടാതാക്കിളി.... (പാതിരാ....)

കേട്ടില്ലൊരുദിനം ആ കുയിൽനാദം ഞാൻ
എന്തെന്ന് ആരാഞ്ഞു ആ മാഞ്ചുവട്ടിൽ ആ.....
ചിറകറ്റുവീണതറയിൽ നിർജ്ജിവം
ആ കിളിയെ ഞാൻ വാരിപ്പുണർന്നു
അറിയാതെ ബാഷ്പം, നിറഞ്ഞെന്റെ കൺകളിൽ
പതിവായ് ഉണർന്നു ഞാൻ പ്രാർത്ഥിക്കുന്നാനേരം (പാതിരാ...)

# 8

വിളംബരം ........ വിളംബരം
വിളംബരം അംബരചുംബിയാം മേഘെ മുഴക്കീ
വൈണീകരാം മാലാഖമാർ
വികചങ്ങൾ വികമ്പിതമെങ്ങും
വികസന്റെ പ്രകാശവും വിതറി
വിതറിയെങ്ങും വേണുഗാനം മുഴങ്ങി (വിളംബരം...)

വാനലോകെ നിന്നും ദൈവപാലകർ
വെള്ളിമേഘങ്ങളിൽ വന്നുനിന്നു നിരനിരയായി
വാരീജത്തിൽ വർണ്ണം വെല്ലും കാന്തിയായ്
വിണ്ണിലെ നാഥന് പാടിസ്തുതികൾ
വാസന്തികപുഷ്പങ്ങൾ പൊഴിച്ചു മണ്ണിൻകണമായ്
വിണ്ണിലെ വാനവരെങ്ങും വിശ്വത്തിൻ നാഥന് മഹത്വം പാടി
(വിളംബരം...)

വാനവീഥിയാകെ വെൺതാരങ്ങളാൽ
വിവിധ വർണ്ണങ്ങളാലെ അലംകൃതമായ് അന്നു
വാണിജാലവാദ്യം വായ്മൊഴികളാൽ
വിവിധരാഗങ്ങളായി നിറഞ്ഞൊഴുകി
വിരിയും പത്മസമാനം വിധിവരനവനുടെ വദനം പുഞ്ചിരി തൂകി
വെൺമതിതൂവെണ്മ പരത്തിയെങ്ങും (വിളംബരം...)

# 9

എൻ വീണയിൽ ഞാൻ മീട്ടും നിൻ സ്തുതി-
ഗീതങ്ങളെ എൻ ജീവകാലമെല്ലാം
അറിയാതെ ഈ ഞാൻ പതറും വേളയിൽ
കൈകൾ പിടിച്ചു നടത്തണമെ ബലഹീനനല്ലോ ഞാൻ

നിൻ ദാനമാം എന്നാത്മസംഗീതമേ
നീ ഉയരൂ... വാഴ്ത്തീടുകേശുവിനെ

ഒരുനാളും വറ്റാതുറവയതായ്
ഒഴുകുക നീ സംഗീതമേ.. (എൻ വീണ...)

നിൻ കാരുണ്യം കാണുന്നു ഞാനെങ്ങും
എൻ പാതയിൽ കാലങ്ങൾ നീങ്ങീടുമ്പോൾ
ചൊരിയും കൃപകൾ ഓർത്തിടുമ്പോൾ
ആനന്ദബാഷ്പം പൊഴിയുന്നു (എൻ വീണ...)

# 10

ഏലയ്യാ... ഏലയ്യാ.... ഏലയ്യാ....
ദുരിതക്കടലിലും കടലിലും
സങ്കടപ്പുഴ പുഴയിലും
ദുരിതക്കടലിലും സങ്കടപ്പുഴ നടുവിലും ഞാൻ നീന്തി നീന്തി
കൈകാൽ കുഴഞ്ഞനേരം കണ്ടു നാഥനെ
എൻ യേശുനാഥനെ

തിരുക്കരങ്ങൾ കരങ്ങൾ നീട്ടിയെന്നെ ഈ എന്നെ
തിരുക്കരങ്ങൾ നീട്ടിയെന്നെ താങ്ങി കരേറ്റി നാഥൻ
എൻ ജീവകാലമെല്ലാം രക്ഷകനാകും എൻ രക്ഷകനാകും

അലകൾ പേമാരിയൊന്നും ഇന്നെനിക്കേതുമില്ല
വരുംകാലം ഓർത്തൊരു ഭീതിയുമില്ല
വൈരികൾ എനിക്കൊരുക്കും ചതിയിൽപെടാതെന്നും
താങ്ങിയെന്നെ തന്റെ മാറിൽ ചേർക്കുമെൻ നാഥൻ
(ദുരിതക്കടലിലും....)

ഓരോ രാവും പകലിലും ദീനർ-ദരി-
ദ്രർക്കു നന്മകൾ ചെയ്തീടുവാൻ
സന്മനസ്സിന്നേകണം എനിക്കെന്റെ ദേവേശാ
സൽക്കർമ്മചിന്തയും സുലഭം ഏകൂ..... (ദുരിതക്കടലിലും...)

# 11

നാമം നാമം തവ തിരുനാമം
വാഴ്ത്തിപ്പാടീടുന്നു ഞാൻ
യേശുനാഥാ നിൻ തിരുനാമം
സ്തുതിപാടീടുമെന്നും ഞാൻ

നീലരാവിൽ ഏകാന്തതയിൽ
ഗിരിമുകളിൽ നിന്നു പാടി ഞാൻ

ഓ... ആ ഗിരിമുകളിൽ കുളിർതെന്നലിൽ നിൻ
തിരുവചനങ്ങൾ കേട്ടു ഞാൻ
നിത്യദേവാ... നിത്യദേവാ നിൻ കരുണകളെ
പാടിപുകഴ്ത്തുമെന്നും ഞാൻ
യേശുനാഥാ നിൻ തിരുനാമം
സ്തുതിപാടീടുമെന്നും ഞാൻ (നാമം നാമം...)

നീലസാഗര തീരത്തിൽ എൻ
സ്വപ്നമതായ് വരികില്ലേ നീ
ഓ... ആ തീരത്തിലെ കടൽമാലകളിൽ
നിൻ തിരുവചനം കേട്ടു ഞാൻ
ലോകനാഥാ..... ലോകനാഥാ പ്രകൃതിയിലെങ്ങും
നിൻ സ്തുതിഗീതം കേൾപ്പൂ ഞാൻ
യേശുനാഥാ! നിൻ തിരുനാമം
സ്തുതിപാടീടുമെന്നും ഞാൻ... (നാമം നാമം...)

വർണ്ണഭംഗിയിൽ അംബരധാരിയായ്
കാത്തിരിപ്പൂ നിന്നെ ഞാൻ
ഓ.. ഹൃദയമൊരുക്കി ദീപവുമേന്തി
വരവേല്ക്കാനായ് ഇരുന്നു
ദൈവസൂനൂ... ദൈവസൂനു വാനിലും ധരയിലും
നിൻ സ്തുതി കേൾക്കുന്നിമ്പമായ്
യേശുനാഥാ നിൻ തിരുനാമം
സ്തുതിപാടീടുമെന്നും ഞാൻ (നാമം നാമം...)

# 12

കാൽവരി ക്രൂശിന്മേൽ എനിക്കായ് മരിച്ച കർത്തനേ!
ഇത്രയേറെ എന്നെ സ്നേഹിപ്പാൻ ഞാനെന്തുള്ളു യേശുപരാ!
ഞാനെന്തുള്ളു ഞാനെന്തുള്ളു ഞാനെന്തുള്ളു യേശുപരാ
ഇത്രയേറെ എന്നെ സ്നേഹിപ്പാൻ ഞനെന്തുള്ളു യേശുപരാ

നിൻ തിരുരക്തത്തിൻതുള്ളികൾ തെറിച്ചു ക്രൂശതിൽ
അതിലോരോ തുള്ളിക്കും ഞാൻ എന്തു നൽകും മറുവിലയായ്
(ഞാനെന്തുള്ളു...)

ദുഷ്ടരാം യൂദന്മാർ ഹിംസ ചെയ്തു നിന്നെയെത്രയോ

നീ പിടഞ്ഞു വേദനയതാ-ലെ അതും എൻപേർക്കല്ലോ രക്ഷകാ
(ഞാനെന്തുള്ളു...)

രക്തത്താൽ രക്ഷയും നൽകി ഈ എനിക്കു രക്ഷകൻ
ശിക്ഷയേറേ നീ സഹിച്ചിഹേ മോക്ഷമാർഗ്ഗം തെളിച്ചെനിക്കായ്
(ഞാനെന്തുള്ളു.....)

പാപത്തിൽ അന്ധരായ് മുങ്ങി നീങ്ങി കാൽ കുഴഞ്ഞവർ
ക്രൂശതിൽ പ്രകാശരശ്മിയാൽ ഉൾക്കാഴ്ച്ച ലഭിച്ചത്ഭുതാൽ..
(ഞാനെന്തുള്ളു...)

# 13

സർവ്വാദേശമുലാരാ ശ്രീയേസേദേവുണ്ടു
നുവ്വീനുസ്ഥാഹമുത്തോ
നുവ്വീനുസ്ഥാഹമുത്തോ
നനവരതംമ്പുണ്ടുണുഗാക്കാ...
സർവ്വാദേശമുലാരാ ശ്രീയേസെദേവുണ്ടു

# 14

മനസ്സിന്റെ മണിമുറ്റ-
ത്തൊരു മുല്ലപ്പൂപ്പന്തൽ
ഒരുക്കിയെൻ യേശുനാഥനെ
ഞാൻ കാത്തിരുന്നു

അനുതാപഭാരത്താൽ
ഉരുകുന്നെൻ ഹൃദയം
ബാഷ്പങ്ങളാൽ ഞാൻ
കഴുകും തൃപ്പാദങ്ങൾ

മ്ശിഹാ... വരില്ലേ എൻ നാഥാ!
വസിച്ചിടുകെന്നിൽ
സത്യത്തിൻ ദീപം
തെളിക്കേണമെന്നിൽ (മനസ്സിന്റെ...)

നിത്യദേവാത്മജാ! നിരവധി കുസുമങ്ങൾ
നിൻ വരവേല്പിനായ് ഞാൻ നിരത്തുന്നു പാതയിൽ
നിലവിളികൾ എന്റെ നിരസിച്ചിടാതെന്നിൽ
നിത്യം വസിച്ചീടേണം എൻ ഹൃദയം (മനസ്സിന്റെ...)

നിനുവയരോടുള്ള കോപമതെല്ലാം
നിലവിളിയാൽ നീ നീക്കിയതില്ലേ
നിത്യാന്ധകാരത്തിൽ തള്ളീടരുതെ
നിൻ സ്തോത്രം പാടാൻ അനുവദിക്കെന്നെ നീ.... (മനസ്സിന്റെ...)

# 15

കാണുന്നു ഞാൻ നിൻ മാഹാത്മ്യം
നിൻ സ്നേഹം എത്ര അഗാധം
ആ........... ആ.........
സ്നേഹം നിറയുന്ന പരമാത്മനാം
ഈശൻ തൻ പൊന്നോമൽ സുതനേ
നരനോടതിരറ്റ സ്നേഹാൽ അയച്ചു
ഈ ഭൂവിൽ പാപം വഹിപ്പാൻ

സ്നേഹം നാം പകരേണം
സ്നേഹം നാം നൽകീടേണം
സോദരരായവർക്കെല്ലാം
ദരിദ്രർ കുബേരന്മാർ മതവും സ്വജാതിയും
അതിനെല്ലാം സ്നേഹം അതീതം

ബേതലഹേമിൽ ജനിച്ച മ്ശിഹാ
എന്തെന്തു ത്യാഗം സഹിച്ചു
ഏഴകളായോർക്കു സ്നേഹം പകർന്നീടാൻ
ഏഴകൾ കൂടെ വസിച്ചു ലോകാധിപൻ (സ്നേഹം നിറയുന്ന...)

നിസ്സ്വാർത്ഥ സ്നേഹ പ്രതീകം എന്നേശു
അത്ഭുത ചെയ്തികളാലെ
നിത്യദുഃഖത്തിൽ കഴിയും മാലോകർക്ക്
ശാന്തിയരുളി തൻ നൽ സ്നേഹവായ്പിനാൽ (സ്നേഹം നിറയുന്ന...)

# 16

പ്രിയൻ നീയെൻ ആത്മനാഥൻ
വിനയഭൂഷിതൻ യേശുനാഥാ
ലോലമാം എൻ ഹൃദയതന്ത്രികൾ
മീട്ടി സ്തുതികൾ പാടീടാം ഞാൻ (പ്രിയൻ നീ...)

രാക്കുയിലിൻ കദനമൂറും
പാട്ടുപോൽ ഉയർന്നിതെൻ
യാചനയ്ക്കൊളിവീശിയെന്നിൽ
രോമ ഹർഷം പെയ്തു നീ
പ്രിയൻ... പ്രിയൻ നീ.....യെൻ ആത്മനാഥൻ... (പ്രിയൻ... നീ...)

നീലരാവിൽ കുളിരണയ്ക്കും

നേർത്തതാം മഞ്ഞലകൾപോൽ
തവസന്ദേശ മൊഴികളെന്നിൽ
ശാന്തിയെന്നും പകരണെ
പ്രിയൻ..... പ്രിയൻ.... നീ...യെൻ ആത്മനാഥൻ (പ്രിയൻ... നീ....)

# 17

പറുദീസയിലെ പരമപിതാവിന്റെ
പരിശുദ്ധ സാമ്രാജ്യേ ചിരം വസിപ്പാൻ
സന്മാർഗ്ഗദീപം തെളിക്കൂ മ്ശിഹാ
തവദിവ്യജ്ഞാനമെനിക്കു തരൂ

ഗോപുരവാതിലിൽ വെൺകൽനടയിൽ
നിന്നു ഞാൻ നിൻ സ്തുതി പാടും... ഓ...
ദേവാലയത്തിലും എൻ മനതാരിലും...
നെയ്ത്തിരികൊളുത്തി ഞാൻ കുമ്പിട്ടു നിന്നെ വണങ്ങീടും
(പറുദീസ...)

അന്ധകാരങ്ങളിൽ എങ്ങു നിന്നും അതാ
മാടിവിളിക്കുന്നു സാത്താൻ... ഓ...
ദിവ്യപ്രകാശത്താൽ ദിവ്യാനുഭൂതിയാൽ
നിറച്ചീടുകെന്നെ നാ...ഥാ..
സമ്പൂർണ്ണനാക്കി തീർക്കേണം (പറുദീസ...)

# 18

മോദമെനിക്ക് ഈശസ്തുതി
പാടിആടുമ്പോൾ
ശോകമില്ലാതായി നവജീവൻ നിറഞ്ഞു
ഞാനെൻ നാഥനെ വാഴ്ത്തീടുമെ...
ആനന്ദമെനിയ്ക്കേകീട്ടെ-
ന്നേശുദിനവും
ആഴങ്ങളിൽ വീണിടാതെ താങ്ങികരേറ്റു-
ന്നെനിക്കാശ്വാസദായകനായ്
ലാലല്ലലല്ലാ..........

# 19

## വിശുദ്ധ മത്തായി 5-ാം അദ്ധ്യായം

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ
സ്വർഗ്ഗരാജ്യമഹോ അവർക്കുള്ളതാകുന്നു ആ... (2)
ഈലോകെ ദുഃഖിതർ നൽഭാഗ്യവാന്മാർ
ആ മനുജർക്കാശ്വാസം ലഭ്യമായീടും

സൗമ്യതയുള്ളാരോ... ഭാഗ്യവാന്മാർ
അവരോ ഈ.. ഭൂ...മിയെ അവകാശമാക്കും (2)
നീതിക്കു വിശന്ന്... ദാ..ഹിക്കുന്നവർ (2)
ഭാ...ഗ്യവാന്മാരാണവർക്കു സംതൃപ്തി വന്നീടും (2)

കരുണാമാനസമനുജർ ഭാഗ്യവാന്മാർ
കരുണയതാ...ലെ അവർക്കു ലഭിക്കുമേ കരുണ ആ... (2)
ഹൃദയത്തിൽ വിശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ
ദൈവത്തെ... കാ...ണും അവർ ശുദ്ധരായതിനാൽ ആ... (2)

ശാന്തിവിതക്കുന്നോർ ഭാഗ്യവാന്മാർ
വിളിക്കപ്പെടുമവർ ദൈ...വത്തിൻ പുത്രരായെന്നും (2)
നീതി കാരണമായ് ദണ്ഡനം ഏറ്റോർ
ഭാഗ്യവാന്മാരാണവരോ സ്വർഗ്ഗരാജ്യം അവർക്കല്ലോ (2) (ആത്മാവിൽ...)

# 20

ഞാനെന്നും-
സ്തുതികൾ നൽസ്തുതികൾ നൽസ്തുതി കരേറ്റും ഞാൻ
നൽസ്തുതികൾ നൽസ്തുതികൾ നൽസ്തുതി കരേറ്റും ഞാൻ
ഞാനെന്നും (ഞാനെന്നെന്നും...)

വാഴ്ത്തീടും ഞാൻ യേശുനാഥാ
നിൻ തിരുനാമം എന്നുമെന്നേക്കും
നിൻ കാരുണ്യം മാത്രമല്ലോ
താങ്ങും തണലും എന്നുമെനിക്ക്

നിത്യജീവൻ പ്രാപിപ്പാനായ്
നിത്യമെന്നെ നേർവഴിയിൽ
നടത്തീടേണം നിത്യദൈവപുത്രനേശുവേ!
(വാഴ്ത്തീടും ഞാൻ സ്തുതികൾ...)

സത്യദൈവം നീ മാത്രമേ
സത്യത്തിൻ പാതയിൽ ദീപവും നീയേ
ശക്തി നല്കി എന്നാത്മത്തെ
മുക്തിനേടാൻ കൃപ ചെയ്യുകെൻ നാഥാ

യുക്തിയോടെൻ മാനസത്താൽ
ഭക്തിയോടെൻ നാവുകളാൽ
നിന്നെക്കുറിച്ചൊരായിരം സ്തുതിഗീതം പാടും
(വാഴ്ത്തീടും ഞാൻ സ്തുതികൾ...)

വൈഷമ്യമോ പ്രയാസമോ
ഇല്ലെനിക്കേശു എൻ കൂടെ ഉള്ളപ്പോൾ
ഏകനായ് ഞാൻ വസിക്കിലും
എൻ കൂടെ വാഴും അവനെന്റെ രക്ഷയ്ക്കായ്

കാൽവഴുതിപ്പോകാതെന്നെ
തൃക്കൈകളിൽ താങ്ങുമെന്നെ
സംരക്ഷിച്ചീടും ആനന്ദമോടെ വസിപ്പിക്കും
(വാഴ്ത്തീടും ഞാൻ സ്തുതികൾ...)

# 21

താമസമെന്തേ! യേശുമഹേ...ശാ
കരുണ ചെയ്തീടുവാൻ.... നാ...ഥാ...
അനുദിനം വ്യഥയാലെൻ
മനം നൊന്തുരുകുന്നു (2)

ശാന്തിയതില്ലെനിക്കീ... ശാ...
ശാന്തിയതില്ലെനിക്കീ... ശാ...

എൻമനതാരിലെ ദുഃഖങ്ങളെല്ലാം ഞാൻ
നിന്നൊടുചൊൽവതില്ലെ ദിനവും
നിന്നൊടു ചൊൽവതില്ലെ..
നിദ്രയതില്ലഹോ രാവിലതൊന്നിലും
ആശങ്ക മാത്രമെനിക്ക്
എൻ ശയ്യകൾ എൻ മിഴിനീരാൽ (2)
നനയുന്നു... കനിയണമെന്നിൽ (താമസം...)

സ്നേഹസ്വരൂപനേ! സ്നേഹിപ്പതില്ലയോ
വ്യാകുലമാനസൻ എന്നെ... നാഥാ...
വ്യാകുലമാനസൻ എന്നെ

പങ്കിലമാണെൻ കദനമെങ്കിലുമെൻ
കന്മഷം നീ ഓർത്തീടരുതെ
താമസം അരുതിനി ദേവേശാ!
നൽശാന്തി, മോദവും ഏകണമെ. (താമസമെന്തെ...)

# 22

എന്തു ഭവിച്ചിന്നെന്തു ഭവിച്ചു എന്നോമന മകന്!
താഡനം ചെയ്തു കുരിശിലതേറ്റി എന്തപരാധം ചെയ്തു നീ!
സ്നേഹം പകർന്നതോ ശാന്തി പകർന്നതോ ദിവ്യപ്രകാശം പകർന്നതോ
അതിനോ പറയൂ മാനവരേ.. ആ... അതിനോ പറയൂ മാനവരേ
നിഷ്ക്കരുണം അവർ പീഡിതനായി... (എന്തു ഭവിച്ചു...)

നന്മകളല്ലാതൊന്നും ചെയ്തില്ലവൻ, തിന്മകളെന്തെന്നരുളി
ദീനരിൻ കണ്ണീർ തുടച്ചൊരു കൈ ആ... ദീനരിൽ കണ്ണീർ
തുടച്ചൊരാ കൈകളിൽ
ആണി തറച്ചതും എന്തിനോ.... (എന്തു ഭവിച്ചു...)

അരുതാത്ത ചെയ്തികൾ നാളുകളേറെയായ്...
ചെയ്തോരിൽ ജ്ഞാനം പകർന്നു
ദേവാലയത്തിൻ തണലുകളിൽ... ആ.. ദേവാലയത്തിൻ തണലിലിരിക്കും
ചൂഷകരിൽ വിരൽ ചൂണ്ടിയതോ... (എന്തു ഭവിച്ചു...)

# 23

ഈലോകജീവിതമെല്ലാം ത്യജിച്ചെന്റെ
യേശുവിൻ സന്നിധേ പോകും ഞാൻ
ദുഃഖം പ്രയാസങ്ങളൊന്നും ഇല്ലങ്ങെനി-
ക്കെന്നും നൽ ആനന്ദം മാത്രം

ഇമ്മാനുവേൽ തിരുരക്തം ചൊരിഞ്ഞു
അൻപാലെൻ പാപങ്ങൾ പോക്കി
ആ ജീവനാന്ദം ഞാൻ ചെയ്തോരു ദോഷങ്ങൾ-
അനുതാപബാഷ്പം തിരുപ്പാദേ വീഴ്ത്തുന്നു... (ഈ ലോക...)

ക്ഷണികങ്ങളാം മന്നിൽ മായാജാലങ്ങളിൽ
മുങ്ങി മയങ്ങി ഗമിച്ചു
മന്നവൻ നേടും സമ്പാദ്യങ്ങളൊക്കെയും
മന്നിൽ ഉപേക്ഷിച്ചു പോയീടും ഏവരും (ഈ ലോക...)

മായും നിഴൽ പോലെ മർത്ത്യന്റെ ജീവിതം
വിരഹസന്താപം നിറയും
മിത്രങ്ങൾ ബന്ധുക്കളെന്നല്ലെല്ലാവർക്കും
സ്മരണകൾ മാത്രമായ് തീരുന്നു ഞാൻ ഇനി (ഈ ലോക...)

നല്ലോരു ചെയ്തികൾ ചെയ്തോർക്കെന്നീശൻ
വാഗ്ദത്തദേശത്തെത്തുമ്പോൾ
യേശുവിനെന്നും സ്തുതിഗീതം പാടുവാൻ
മാലാഖമാരൊത്തു നമ്മെ വസിപ്പിക്കും (ഈ ലോക...)

# 24

കരുണാമയനേ കനിയണമെന്നിൽ
തിരുക്കരളലിയണമെന്നിൽ മ്ശിഹാ
തവപദമലരെന്നഭയം

കുരിശു ചുമന്നതും കുരിശിൽ മരിച്ചതും
സ്നേഹം പകർന്നതും നീയല്ലോ (കരുണാമയനേ...)

സർവ്വപാലകൻ നീയല്ലോ
ശാന്തിയേകുവോൻ നീയല്ലോ
പാപമോചകനും നീയല്ലോ
നൽവഴികാട്ടും ദീപവും നീയേ
നിത്യദൈവവും നീയല്ലോ (കരുണാമയനേ...)

യേരുശലേമിൽ കൊളുത്തിയ ദീപം
ആയിരമായിരമായ് പടർന്നു
മാനവ മാനസം ജ്വലിച്ചുയർന്നു
പട്ടിണിപ്പാവങ്ങൾ ലക്ഷാധിപതികൾ
നിൻമുന്നിലേവരും ഒന്നുപോലെ (കരുണാമയനേ..)

# 25

കുരിശുമരത്തിൻ ചുവട്ടിലിരുന്നു ഞാൻ
മേലേക്കു നോക്കുന്ന നേരം
കണ്ടു ഞാൻ സ്നേഹവാനേശുവിനെ
അവൻ കഷ്ടം സഹിച്ചോൻ എനിയ്ക്കായ്

തൃക്കൈകൾ ക്രൂശിൽ വിരിച്ചു
ദുഷ്ടന്മാർ ആണി തറച്ചു
ആണിപ്പഴുതിൽ നിന്നൂറി തിരുരക്തം

മാനവനോ അന്നു രക്ഷിതനായ്... (കുരിശു..)

ക്രൂരന്മാർ ഭയലേശമെന്യേ
കുന്തത്താൽ കുത്തി വിലാവിൽ
പ്രാണൻ പിടഞ്ഞു മരിക്കുന്ന നേരത്തും
അവർക്കായി പ്രാർത്ഥിച്ചു സ്നേഹവാനേ...ശു (കുരിശു...)

അടിയേറ്റു ചിതറുന്ന രക്തം
മനുജന്റെ കറകൾ കഴുതി
തൻ സ്നേഹവായ്പിനാൽ എന്നെ രക്ഷിച്ചു
ഞാനെങ്ങിനെ ചൊല്ലീടും നന്ദി എൻ നാ..വാൽ.. (കുരിശു...)

നിൻ രാജ്യം വന്നീടും നാളിൽ
നിൻ ആഗമനത്തിൻ നാളിൽ
നെയ്ത്തിരി കത്തിച്ചു നിന്നെ എതിരേല്പാൻ
ഉണർവ്വോടെ കാത്തിരുന്നീടും ഈ ഞാൻ (കുരിശു...)

# 26

കാത്തുകാത്തുവിളക്കുമെടുത്തു മണവാളനെ കാണ്മാൻ
അതിശ്രേഷ്ഠനെ എതിരേറ്റീടാൻ പത്തു കന്യകമാരൊരുങ്ങി നിന്നു
കാത്തു കാത്ത്.... അനുദിനം... (കാത്തു കാത്ത്...)

പത്തിലഞ്ചു കന്യകമാരോ ബുദ്ധിശാലിനികൾ
കൈവിളക്കിനു വേണ്ടുവോളം എണ്ണ കരുതിയവർ
മണവാളൻ വന്ന നേരത്തിൽ, എതിരേറ്റവർ ദീപപ്രഭയാൽ
ആ കന്യകമാരൊത്തു മണവാളൻ വിരുന്നിൻശാലയിലേറി
ബന്ധിച്ചു വാതിൽ (കാത്തു കാത്ത്...)

ബുദ്ധിഹീനരഞ്ചുപേരോ ദീപം കാട്ടുവാൻ
സംഭരിച്ചില്ലെണ്ണയതിനായ്... കാത്തു നിദ്രയിലായ്
മണവാളൻ വന്നാനേരമവർ ഉണർന്നെണ്ണയില്ലാതമ്പരന്നു
അന്വേഷിച്ചവർ പോയി വരും മുമ്പാ വാതിൽ അടയ്ക്കപ്പെട്ടു
നിരാശ്ശരാ...യവർ ... (കാത്തു കാത്ത്...)

# 27

നാഥാ കൃപ ചെയ്കെന്നിൽ
കനിവായീടണമെന്നിൽ
കരുണാസാഗര പരമാത്മാ...

രോഗം എല്ലാം അകറ്റി
സന്താപമെല്ലാം നീക്കി (2)
ആമോദ ചിത്തനാക്കി
കാത്തിടുകെന്നെയെന്നും (2)

അരുതാത്ത ചിന്തകളെ
എന്നിൽ നിന്നകറ്റേണം
താവകനാമ ഭക്ത്യാൽ
നിറച്ചിടുകെന്നെ നിത്യം...

# 28

കരുണ ചെയ്തീടേണം ശ്രീയേശുനാഥാ
ഈ ധരയിൽ ഉഴലും ഇവരിൽ (ആ...)
തവനാമ കീർത്തനം പാടിപ്പുകഴ്ത്തുന്നു
തവശാന്തിയെന്നും പകർന്നീടണെ

സ്തുതികൾ കരേറ്റുന്നു നിറയുന്ന മാനസ്സാൽ
നിൻ അപദാനങ്ങൾ കീർത്തിക്കുന്നു
നിൻ അടിയാർ ഞങ്ങൾ നിൻ സൽ സന്ദേശങ്ങൾ
എങ്ങും മുഴക്കീടാൻ കൃപയരുളേണം...
കരുണ ചെയ്തീടേണം ശ്രീയേശുനാഥാ... (3)

# 29

ആകാശങ്ങളിൽ ഇരിക്കും ഞങ്ങളുടെ പിതാവേ!
പിതാവേ! പിതാവേ!
നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ താതാ!
നിന്റെ രാജ്യം വരേണമേ...
നിന്റെ തിരുവിഷ്ടം ആകാശത്തിലേപ്പോലെ
ഭൂമിയിലും ആകേണമെ
ഞങ്ങൾക്കാവശ്യമുള്ള അപ്പം എന്നും ഞങ്ങൾക്കു നീ തരേണമെ....
ആ.......
ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ ഞങ്ങളുടെ
കുറ്റങ്ങളും പാപങ്ങളും ഞങ്ങളോട് നീ ക്ഷമിക്കേണമെ
പരീക്ഷയിലേക്കു നീ... പ്രവേശിപ്പിക്കാതെ ഞങ്ങളെ
പിന്നെയോ തിന്മപെട്ടവനിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമെ
എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും
എല്ലാം നിനക്കുള്ളതാകുന്നു... ആ....മേൻ...

# 30

സ്വപ്നം പോൽ എല്ലാം കഴിഞ്ഞു
നാളുകൾ വേഗം കടന്നു
ഇങ്ങിനിവരാതവണ്ണം
ഈ ലോകയാത്ര കഴിഞ്ഞു

ഈ ലോകപാപങ്ങളെല്ലാം സ്മരിച്ച്
അനുതാപിയാണിന്നു ഞാനും
ദുഷ്ടപ്പിശാചുക്കളൊപ്പം
എന്നെ തള്ളീടരുതെ ദയാളാ (സ്വപ്നം പോൽ...)

പാപങ്ങളിൽ ഞാൻ മരിപ്പാൻ നിനക്ക്
ആഗ്രഹമോ ലേശമില്ല
ഞാൻ ചെയ്ത ദോഷങ്ങളെല്ലാം
നീ പൊറുത്തീടണമെ എൻ നാഥാ (സ്വപ്നം പോൽ...)

സ്വർഗ്ഗകവാടം ഞാൻ മുട്ടിവിളിക്കുമ്പോൾ
മറ്റാരുമില്ലാത്തെനിക്ക്
വേഗം തുറന്നു നിൻ വാതിൽ
എന്നെ ചേർക്കേണമെ മോക്ഷരാജ്യേ (സ്വപ്നം പോൽ...)

മാലാഖമാരൊത്തു നിന്നെ സ്തുതിപ്പാൻ
എന്നും കനിയേണമെന്നിൽ
പോകുന്നുയരങ്ങളിൽ ഞാൻ
പ്രാർത്ഥിക്കെൻപേർക്കു സോദരരെന്നും (സ്വപ്നംപോൽ...)

# 31

നസറായനേശുവേ! ആ........
സതതം സ്തുതിതേ! (3) ആ..............

നസറായനേശുവേ! സതതം സ്തുതിതേ! (2)
കാൽവരികുരിശിൽ എനിക്കായ് ബലിയായ്
ഉയിർത്തെഴുന്നേറ്റെൻ രക്ഷാകരാ... (നസറായനേശുവേ...)

ഗഗഗ മഗമഗരി ഗമധമ ഗമഗരിസാ
ധധധ നിധനിധമ ഗമധ മധനി സരിസാ
സരിഗമ ഗരിസ ധനിസരി സനിധാ
ഗമധ മധനീ ധനി സനിധമ ഗരിസാ

നന്മതിന്മകളേതും നന്നായ് ഗ്രഹിച്ചു ഞാൻ
നന്മ ചെയ്തീടാൻ കൃപയേകേണമെ
നിരുപമശക്തനെ... ആ....
നിരുപമശക്തനെ ഇതുവരെയേകിയ
നന്മകൾക്കായ് സ്തുതിപാടുന്നു... ആ... (നസറായനേശുവേ...)

നീചകവീഥികൾ ത്യജിപ്പാൻ കുരിശു
നരനു നീയേകി നൽ വഴികാട്ടിയായ്
നിത്യരക്ഷയേ....കി....
നിൻ തിരുഗാത്രവും നിൻ തിരു നിണമതും
നിൻ തിരുബലിയായ് നിത്യജീവനതായ്
നീയേകി നരനായ് അൻപാലേ..... (നസറായനേശുവേ...)

# 32

മലങ്കരയുടെ മണിത്തേരതിൽ
ഉയരട്ടെ സതതം വിശുദ്ധമീ സഭ
മലങ്കര സുറിയാനി ഓർത്തഡോക്സ് സഭ

ആഗോളമെങ്ങും കർത്താവിൻ സൽ-
സന്ദേശങ്ങളെ ഉജ്ജ്വലമായ്
മലങ്കര സുറിയാനി ഓർത്തഡോക്സ്
സഭയെന്നുമേ ഘോഷിക്കുന്നു

മാർത്തോമ്മാശ്ലീഹാ അന്നു കേരളക്കരയിൽ
നട്ടുവളർത്തിയ മഹനീയമീ സഭയിൽ
കിഴക്കിന്റെ കാതോലിക്കാസ്ഥാപനം വിളങ്ങിടുന്നു

ജയതേ! തിരുസഭയേ!
ജയ ജയതേ! ജയതേ!

പരിശുദ്ധ പരുമല തിരുമേനിയും
വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും
നൽവിശുദ്ധ ധീരർ പിതാക്കന്മാർ
തിരുസഭയെ നയിച്ചു നല്ലിടയന്മാർ
യേശുവിൻ സന്ദേശപ്രഭ വിതറി
മുന്നേറിടട്ടെന്നും വിശുദ്ധമീ സഭ

ജയ ജയതേ! തിരുസഭയേ!
ജയ ജയതേ! ജയതേ!

# 33

ആത്മാവിൽ ആശങ്കകൾ
അലയായ് ഉയർന്നതും മാഞ്ഞു
ആശ്വാസദായകൻ യേശുവിനെ
അറിവായതെൻ ഭാഗ്യമേ!

ആകസ്മികമാം നിരാശ്ശകളും... എൻ...
ആകാംക്ഷയും മായ്ച്ചീടും നാ...ഥൻ (ആത്മാവിൽ...)

ആപത്തുകാലങ്ങളിൽ ആകുലചിന്ത നീക്കി
ആ ദിവ്യപാണികളാൽ അൻപോടെന്നെ നയിക്കും
ആദിത്യശോഭിതനേശുമഹേശന്
ആമോദമായ് ഞാൻ സ്തുതിപാ...ടും (ആത്മാവിൽ....)

ആകാശവും ഭൂമിയും എങ്ങെങ്ങും നിറയുന്നതാം
ആകാരശോഭിതമാം വൻശക്തി യേശുവല്ലോ
അരുതാത്തചെയ്തിവിട്ടകലുന്നോരെ ഈശൻ
അവിരാമം സംരക്ഷ ചെയ്യും (ആത്മാവിൽ.....)

# 34

ഗലീലാക്കടൽക്കരെ നടന്നിങ്ങു
മെല്ലെവരുന്നവൻ ആരാരോ? എന്നേശുവോ! (2)

ആ... ദരിദ്രജനതയതും എളിമ നിറയുവോരും
എൻപ്രാണനാഥനെ-വണങ്ങുന്നഹോ! (2) (ഗലീലാ...)

ആ.......... ആ.............(1)

കടൽമാലകളൊ നിരനിരയായ് വന്നു
തൻ തിരുപ്പാദങ്ങൾ പുണരാൻ (2) ആ.....
ഒരു തിരമാലയായ് ഞാൻ ജനിപ്പാൻ അന്നോ
ഭാഗ്യമില്ലാതെ വന്നിതെൻ ജന്മം (2) (ഗലീലാ...)

ആ ................ ആ ................ (1)

കടൽത്തീരെ രക്ഷകൻ ഗമിച്ചൊരാവേളയിൽ
അവൻ പാദസ്പർശനം ഏൽക്കാൻ.... (2) ആ.....
അന്നവിടൊരു മണൽത്തരിയായെങ്കിലും
ഞാൻ ഭവിച്ചെങ്കിൽ എൻ മഹാഭാഗ്യം (2) (ഗലീലാ...)

# 35

സുവിശേഷഘോഷം ഉയർന്നു ധരേ
സുദിനേ നൽവാർത്ത കേട്ടാട്ടിടയർ
സത്യദൈവത്തിൻ സൂനൂ ജാതനായ്
സർവ്വലോക രക്ഷാകരൻ വന്നീ ധരേ! (2)

സൽഗുണസമ്പൂർണ്ണത നിറയുമവൻ
സുന്ദര, സ്വരൂപശ്രേഷ്ഠനവൻ
സന്മാർഗ്ഗപാതയിൻ ദീപമവൻ
സർവ്വപാലകാ എൻ പ്രണാമം പദേ! (സുവിശേഷ...)

ഹാലേലൂയ്യാ സ്തോത്രഗാനം ദൈവദൂതർ മുഴക്കി
ഹാലേലൂയ്യാ സ്തോത്രഗാനം (2)
ഹാലേലൂയ്യാ ഹാലേലൂയ്യാ സ്തോത്രഗാനം പാടി (2)

സുരുചിരരാവതിൽ നല്ലുണർവ്വാൽ
സുവിശേഷവാർത്ത പരന്നു ഭൂവിൽ..... (2)
സൗപർണ്ണശോഭിതനേശുവിൻ മുന്നിൽ
സ്വർഗ്ഗീയർ പാടി വണങ്ങീമുദാൽ.... (സുവിശേഷ.....)

സകല ചരാചരനാഥനെ മനുജർ
സങ്കടങ്ങൾ മാറ്റി സ്തുതിചെയ്‌വാൻ (2)
സന്തുഷ്ടിയോടെ ഗണങ്ങളായ് വന്നു
സന്നിധേ നിർവൃതി നേടിയവർ (സുവിശേഷ...)

# 36

പ്രാ..... ർത്ഥന കേൾക്കൂ.... നാ....ഥാ....
പ്രിയനാം എൻ യേശു നാ...ഥാ....
ആ......... ആ..........

പ്രാർത്ഥന കേൾക്കൂ നാഥാ!
പ്രിയനാം എൻ യേശുനാഥാ......
പ്രണതപ്രഭു നീ.........യേ
പ്രതിഭ പ്രകാ......ശിതാ
പ്രതിഫലം യാചനക്കേ.....കും..... നാഥാ....
(പ്രാർത്ഥന....... യേശുനാഥാ....)

പ്രതിബന്ധങ്ങൾ അനേകം എന്നെതിരേ വന്നാകിലും
പ്രഭുനാഥാ.... നീ... നീ....ക്കിടേണം.......... (2) ആ........

പ്രമദം നീ ഏകേണം അലിവാൽ...... ആ....
പ്രഭവീശി ഇരുൾ മാറ്റിടേണം
പ്രണമിച്ചിടുന്നു ഞാൻ തവപദമലരുകൾ
പ്രമുഖം നിൻ സ്തുതികൾ അനുദിനമെൻ മനതാരിൽ... (പ്രാർത്ഥന....)

# 37

നൽ ഇമ്പസ്തോത്രഗാനം ആമോദമായ് നാം
നല്ലവൻ യേശുവിനായ് പാടി വന്ദിക്കാം...... (2) ആഹാ...

ഹോശാനാ പാടാം ഹാലേലൂയ്യാ പാടാം
കർത്തനേശുവിനായ്...... (2)

പംപപ...
ലല്ലല...

നല്ലിടയൻ കർത്തൻ തൻ ആട്ടിൻകൂട്ടത്തെ
നല്ലതുപോലെ കരുതി സ്നേഹിക്കുന്നു (2) ആഹാ...
(ഹോശാന....)

നിത്യമെനിക്കു നൽ സങ്കേതമാണേശു
നിത്യപ്രകാശമായ് വിളങ്ങിടും സദാ (2) ആഹാ...
(ഹോശാന....)

നെഞ്ചിൽ എനിക്കു ഭാരമായിടും ഏതും
നെഞ്ചകമെ ആമോദമാക്കി തീർത്തീടും (2) ആഹാ...
(ഹോശാന....)

നാളുകളെത്രയോ കടന്നുപോകിലും
നായകൻ യേശു എന്റെ കൂടെ വാണിടും (2) ആഹാ...
(ഹോശാന....)
(നൽ ഇമ്പ സ്തോത്രഗാനം...)

# 38

പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും
സ്തുതി സ്തുതി എന്നേക്കും ആ......മ്മീൻ

പ്രകാശം വർഷിക്കേണമേശുനാഥാ...... ആ.....
പ്രകാമം ഈ ദേവാലയത്തിൽ
പരാശക്തി! നിൻസ്തോത്രഗാനങ്ങളെല്ലാം
നിലയ്ക്കാതീമന്ദിരേ ഉയരേണമേ

ഹാലേലൂയ്യാ സ്തോത്രങ്ങൾ (2)
നിത്യം ഉയരട്ടെ ഈ മന്ദിരേ

പ്രണാമം തൃപ്പാദേ........ പിതാവേ!
പരുമല പരിശുദ്ധ താതാ
പ്രകാശിതൻ യേശുവോടീ നിൻ സുതർക്കായ്
പ്രാർത്ഥിപ്പാനെന്നും കൃപ തോന്നേണമേ

പ്രതിദിനം ജീവിതപാതയതിൽ
പ്രശാന്തത നീക്കീടും അന്ധകാരേ
പ്രകാശവീചികൾ വീഴ്ത്തീടുവാൻ
പ്രിയനേശുവിനോടർത്ഥിച്ചീടേണമെ (2) (പ്രണാമം....)

ആ ........... ആ .............

അഭിവന്ദ്യനേ! മാർ ഗ്രീഗോറിയോസ് തിരുമേനി
അതിശുദ്ധ ശ്രേഷ്ഠ താതാ
അത്യത്ഭുതങ്ങൾ നിൻ മഹത്തായ മദ്ധ്യസ്ഥ
പ്രാർത്ഥനയാൽ ഭവിച്ചീടുന്നഹോ (പ്രണാമം....)

ആ ............ ആ ...............

അകക്കാമ്പിൽ സംശയലേശമെന്യേ നിന്നിൽ
അഭയം തേടുവോർക്കെല്ലാം
ആശ്വാസം ഏകിടുന്ന പരിശുദ്ധനേ!
നൽശാന്തിയും ഏകുന്ന തിരുമേനി!
അതിശക്തമാം സ്ലീബായാൽ വാഴ്ത്തേണം ഞങ്ങളെ
പ്രാർത്ഥിച്ചീടേണം ഇവർക്കായ്......
പ്രാർത്ഥിച്ചീടേണം പിതാവേ! പ്രാർത്ഥിച്ചീടേണമേ താതാ ആ...

സ്വർഗ്ഗീയ പിതാവിനും
തൻ സുതനേശുമഹേശനും
വിശുദ്ധറൂഹായ്ക്കും ഞങ്ങൾ
സ്തുതികൾ കരേറ്റുന്നു
ആ........മ്മേൻ.

# 39

എൻ ദൈവമെ! നിൻ കൃപയാലെ
ഞാൻ ഇന്നു ജീവിച്ചീടുന്നു
നിൻ ദാനമായൊരെൻ നാവിനാൽ
നിൻ സ്തുതികളിന്നു ഞാൻ പാടുന്നിതാ (2)

സ്നേഹിച്ചിടുന്നു ഞാൻ നിത്യമെൻ നാഥനെ (2)
എത്രയോ നന്മകൾ നീ വർഷിച്ചീടുന്നു
നന്ദിയോടിന്നു ഞാൻ സ്തോത്രം പാടുന്നിതാ (എൻ ദൈവമെ!...)

മനുജർക്കായ് പീഡനങ്ങൾ
സഹിച്ചവനോ ക്രൂശിതനായ്
നിൻ ആർദ്രസ്നേഹത്തിൻ തിരുമുമ്പിൽ
സ്തോത്രം പാടിവണങ്ങുന്നു
അടിയേറ്റു പിടഞ്ഞവനോ
ദൈവത്തിൻ ഏകസുതൻ
ലോകരക്ഷകനെ രക്ഷിപ്പതിന്നായ്
വന്നില്ലൊരു മാനവനും
നന്ദിയോടിന്നു ഞാൻ സ്തോത്രം പാടുന്നിതാ (എൻ ദൈവമെ...)

കൈകാൽകളൊ ആണികളാൽ
ക്രൂശിൽ തൂങ്ങും നേരത്തിലും
ദോഷികൾക്കുവേണ്ടി രക്ഷകൻ പ്രാർത്ഥിപ്പതെന്താശ്ചര്യം
എത്രയേറെ തിരുനാമത്തെ
വാഴ്ത്തിപ്പാടിയെന്നാകിലും
തൃപ്തരാകുകില്ലീ ഉലകിൽ മനുജർ
അത്രയേറെയല്ലോ തൻ മഹത്വം
നന്ദിയോടിന്നു ഞാൻ സ്തോത്രം പാടുന്നിതാ... (എൻ ദൈവമെ....)

# 40

വഴിനടത്തുന്നു എന്നെ ശ്രീയേശുനാഥൻ
അവൻ കരങ്ങളെ ഞാൻ ഗ്രഹിച്ചാത്മ-
ധൈര്യമോടനുദിനം നീ...ങ്ങീടും
വഴിനടത്തുന്നു എന്നെ ശ്രീയേശുനാ...ഥൻ

സംശയമോ ലേശവും ഇല്ലാ...തെ
തൃപ്പാദേ യാചിച്ചെന്നാൽ
ബന്ധിക്കപ്പെട്ടുള്ളോരോ കവാടവും
സർവ്വേശൻ തുറന്നു തരും
നന്മ മാത്രം ദാനം ചെയ്തീടുന്നോൻ......
നിഷ്പ്രയാസം ഞെരുക്കങ്ങൾ നീക്കീടുന്നു (വഴിനടത്തുന്നു.....)

നന്മതിന്മകളെ അറിവാനായ്
വിജ്ഞാനം ഏകുന്നവൻ
ഇരുണ്ടിടുങ്ങിയ വീഥിതോറും

കാട്ടുന്നു വെളിച്ചമവൻ
കാൽ വഴുതി വീണാൽ താങ്ങുമവൻ
ഏതുനേരത്തും വിളികേൾക്കുമവൻ.... (വഴിനടത്തുന്നു.....)

# 41

എന്റെ ഹിതം പോലെ ഭവിക്കേണ്ടാ ഒന്നുമേ...
നിന്റെ ഹിതം പോലെ ഭവിക്കേണം എന്നുമേ... ആ.....
എനിക്കു ദോഷങ്ങളായി തോന്നും കാര്യമേതുമെ
എനിക്കവൻ നന്മയായി, ഭവിപ്പിക്കുന്നു
ഓരോ ഓരോ മാനവന്റെ വരുംകാല നന്മകളും
പൊടുന്നനെ വന്നുചേരും പതിയിരിക്കും വിനകളും
സകലവും ഗ്രഹിക്കുവോൻ നീ മാത്രമേശുവേ! (എന്റെ ഹിതം....)

തിരുവിഷ്ടം നോക്കീടാതെ അഹം എന്ന ചിന്തയാലെ
സകലവും നേടീടാമെന്നുറയ്ക്കുന്നു മൂഢരായോർ
തിരുക്കരങ്ങൾ പിടിവിട്ടകലത്ത് പോയീടുന്നോർ
പടുകുഴിയിൽ വീഴുമ്പോൾ അനുതപിച്ചു മടങ്ങും
അറിയാത്ത നിമിഷത്തിൽ വിളിക്കുന്നു സ്വർഗ്ഗതാതൻ (2)
കരുതേണം ക്ഷണികമീ മനുജന്റെ ജീവിതം (എന്റെ ഹിതം....)

തിരക്കിട്ട ജീവിതത്തിൽ നിരത്തുന്നു വീഥികൾ നീ
സത്യപാത പൂകുവാനായ് നയിക്കേണമെന്നെയെന്നും
അതിശയമാംവിധത്തിൽ അതിദുർഘടങ്ങൾപോലും
തരണം ചെയ്തീടുവാനായ് കൃപയരുളേണമെന്നിൽ
എന്നും എന്നെ സ്നേഹിക്കുന്ന കാരുണ്യവാരിധേ! നീ (2)
സ്തുതിപാടും നിനക്കെന്നും എൻ ജീവകാലമെല്ലാം (എന്റെ ഹിതം...)

# 42

(ശ്രോതാക്കൾക്ക് പങ്കെടുക്കുവാനുള്ള ഗാനം)

മതിവരില്ല എനിക്കു മതിവരില്ല - എന്റെ
കർത്താവിനെത്ര സ്തുതി പാടിയെന്നാലും (2)

എത്രയേറെ നന്മകൾ ചെയ്തീടുന്നെൻ നാഥൻ
രക്ഷകനായ് നമ്മോടെന്നും കൂടെയുണ്ടവൻ (2) (മതിവരില്ല....)

വാനദൂതർ പാടും ഹാലേലൂയ്യാ ഗീതം
നാമും ഒന്നായ് പാടാം ഹാ....ലേ....ലൂയ്യാ (2) (മതിവരില്ല.....)

സത്യദൈവത്തിൻ ഏകപുത്രനെ സ്തുതിപ്പാൻ
ഹാലേലൂയ്യാ ഗീതം പാടി വാഴ്ത്തീടാം (2) (മതിവരില്ല....)

എത്ര ആപത്തേറി വന്നീടിലും നമ്മോടു
കൂടെയുണ്ടായീടും യേശുരക്ഷകൻ (2) (മതിവരില്ല....)

# 43

പ്രഭ വിതറി നവതാരകമൊന്നുയർന്നു വന്നിതാ
യേശുനാഥന്റെ ദിവ്യസ്നേഹമെങ്ങും ഘോഷിപ്പാൻ (2)
ജയ ജയതേ! ജയ ജയതേ!
ദി ഓർത്തഡോക്സ് ക്രിസ്റ്റ്യൻ ഫൗണ്ടേഷൻ (2)

ആ ........... ആ .............

ബഹുവിധമുഖമാനുഷർ ധരയിതിലെങ്ങും
അന്യോന്യം സ്നേഹം പകർന്നീടുവാ.....ൻ
ദുരിതക്കടലിൽ നീന്തുവോർക്കിരുകൈകൾ നീട്ടി
സന്മനസ്സാലെ സഹായമേകാ....ൻ
ഉണർന്നെഴുന്നേൽക്കൂ സോദരരേ (2)
യേശു തെളിച്ച ദിവ്യദീപം
നാമും തെളിക്ക നീളെ ഈ ഭൂവിലെങ്ങും (പ്രഭ വിതറി....)

ആ ................ ആ .............

ഒരുമയോടൊത്തൊരുമിച്ചു നാം കൈകൾ കോർത്തു
ദരിദ്രജനതയെ ഉദ്ധരിപ്പാനും
രോഗികൾക്കും വികലാംഗർക്കും അനാഥരായോർക്കും
ആലംബമാവാനും മുന്നേറിടാം....
ഉണർന്നെഴുന്നേൽക്കൂ സോദരരേ (2)
യേശു തെളിച്ച ദിവ്യദീപം
നാമും തെളിക്ക നീളെ ഈ ഭൂവിലെങ്ങും (പ്രഭ വിതറി....)

# 44

പാതിരാവാകിലും ഏതുനേരത്തിലും
എന്നെ സംരക്ഷിക്കും യേശുവേ!
ഓരോരോ ദിനവും ഞാൻ നിൻ കൃപാവരങ്ങളാൽ
നിൻ മഹത്വം കാണുന്നെൻ കർത്തനേ...... (2)

പാതയിൽ വന്നീടും വൻ വിനയാകിലും
ഏതുമേ നീക്കീടും എൻ സ്നേഹവാൻ

എന്തസ്സാദ്യമായതും എന്റെ നന്മയ്ക്കാകിലോ
ഏകുവോനല്ലോ നീ യേശുവേ! (2)

പൂർവ്വകാലങ്ങളിൽ ദൈവമെ! നീ നാൾക്കുനാൾ
ചെയ്ത വൻ കാര്യങ്ങൾ ഗ്രഹിച്ചു ഞാൻ
നിൻ സ്തുതിഗീതങ്ങൾ പാടീടുന്ന നേരത്തിൽ
എനിക്കെത്ര മോദമെ! എൻ രക്ഷകാ..... (2) (പാതിരാവാകിലും....)

# 45

*സുറിയാനി ശൈലിയിലുള്ള ഒരു ഗീതം*

സ്ലീ...ബായിൽ മരിച്ചു ഉയിർത്തെഴുന്നേറ്റോനെ മ്ശിഹായേ....

സ്ലീ...ബായാൽ മാനവരക്ഷയും ഏകിയോൻ എൻ കർത്താവേ

സ്ലീബാ കാൽവറി മലയതിലും
സ്ലീബാ ഓരോ മനമതിലും

സ്ലീബാ സ്നേഹ പ്രതിബിംബം
സ്ലീബാ ത്യാഗപ്രതിഫലനം

സ്ലീബാ തിരുസുതനാൽ ശ്രേഷ്ഠം അമൂല്യം

സ്ലീ....ബായിൽ ഉന്നതമലയിൽ ക്രൂശിച്ചന്നുന്നതനേ
സ്ലീ....ബാധാരികളായ് കോടികൾ നീങ്ങിടുന്നീ ഭുവനേ

സ്ലീബാ പ്രാർത്ഥന നടുവിലതും
സ്ലീബാ ശിരസ്സിലും നെഞ്ചതിലും

സ്ലീബാ ഗോപുരമുകളിലതും
സ്ലീബാ ഉയരുന്നെന്നെങ്ങും

സ്ലീബാ നിൻ സുതരിൻ കോട്ടയതായ് തീരേണമേ!

# 46

സുജനതയതാ....യ് തീർന്നീടുവാൻ
ക്രൂശിൻ വഴി നാം..... പൂകേണം
നാം അനുദിനം യേശുവിൻ സന്ദേശങ്ങൾ
പ്രാവർത്തികമാക്കേണം
നാം കാലമെന്നും സേവനം നിരാലംബർക്കായ്
സ്നേഹമോടേകേണം (സുജനതയതാ...യ്....)

ബഹുവിധ ജാതിമതസ്ഥരെ നിത്യം കാൺക സോദരരായ് (2)

നിരവധി പീഡിതർക്കായ് നീട്ടീടാം സഹായഹസ്തങ്ങൾ
നിരാലംബർക്കു താങ്ങും തണലുമായ് നാം ഭവിക്കേണം (2)
(സുജനതയതാ...യ്....)

എന്നും പതിനായിരങ്ങൾ ക്രൂശിൻപാത തേടിയെന്നാലും (2)
അതിലേറെ ജനം പൈശാചികമാം വീഥി തെരയുന്നു
മരക്കുരിശിൻ സന്ദേശമൊ മാടിവിളിക്കുന്നേവരെയും (2)
(സുജനതയതാ...യ്....)

# 47

യേശുവെ വന്നാലും എന്റെ ഉള്ളം ഒരുക്കി
ഞാൻ കാത്തിരിക്കുന്നീശാ നീ വരേണമെ (2)
പങ്കിലഹൃത്താലേ യോഗ്യതയില്ലെങ്കിലും
ഉള്ളുരുകുന്നെന്നെ നീ കൈവെടിയല്ലെ (യേശുവെ വന്നാലും...)

ഈ മനോജ്ഞപ്രപഞ്ചം ഏഴയാമെനിക്കു
ജീവിപ്പാനായ് നിൻ സ്നേഹാൽ നീയേകി (2)
വൻ നാശഗർത്തത്തിൽ ഞാൻ വീണിടാതെ
സംരക്ഷിക്കേണമേ (യേശുവെ വന്നാലും.....)

നിൻ മഹത്വം ഗ്രഹിച്ച് നിൻ കൃപയറിഞ്ഞു
നിന്നെ കൊണ്ടാടിപ്പാടാം ഞാൻ യേശുവേ (2)
നിൻ തിരുവാക്യങ്ങൾ എൻ പാതേ ദീപമായ്
എന്നെ നയിക്കേണമേ (യേശുവെ വന്നാലും....)

# 48

പ്രകാശവീചികൾ സർവ്വേശ്വരാ നിത്യം
ചൊരിയേണമെ ഈ മഹൽസ്ഥാപനേ
കൃപാവരങ്ങൾ വർഷിക്കേണമെ ഈ സ്ഥാപനേ
എഴുപത്തിയഞ്ചു സംവത്സരങ്ങൾക്കിതാ
നന്ദിയോടിന്നു പ്രണാമം പദേ (പ്രകാശവീചികൾ...)
ആ...

സ്വജാതിമതഭേദമെന്യേ അപരർക്ക്
യേശുവിൻ സ്നേഹം പകരുവാനും (2)
ദീനർ ദരിദ്രർക്കും ആതുരസേവനം (2)
ചെയ്തീടുവാനും കൃപയേകണമെ (പ്രകാശവീചികൾ....)

പ്രകാശവീചികൾ സർവ്വേശ്വരാ....
ചൊരിയേണമേ ഈ മഹൽ സ്ഥാപനേ....

# 49

ഹൃദയങ്ങൾ യേശുവിൽ ഉയർത്തി ഞങ്ങൾ
പാടുന്നിതാ - ഹാലേലൂയ്യാ (2)
ഹൃദയവികാരങ്ങളറിയുന്നു നീ
കൃപതോന്നേണം ഞങ്ങളിൽ (2)

കടൽമാല പോൽ വന്നു ചേരുന്നിതാ
ക്ഷണികം ഈ ലോകസുഖങ്ങളെല്ലാം (2)
കരുതി തെരഞ്ഞു ത്യജിപ്പാൻ
കനിവാൽ വിവേകമതേകീടേണം (2) (ഹൃദയങ്ങൾ യേശുവിൽ....)

സുഖദുഃഖങ്ങൾ വന്നതെന്താകിലും
സവിധേ വന്നെന്നും സ്തുതിപാടുവാൻ (2)
സകല ചരാചര നായകനെ
സദയം കൃപ ഞങ്ങൾക്കേകേണമെ (2) (ഹൃദയങ്ങൾ...)

# 50

നീയല്ലാതെനിക്കിനി വേ...റെ ഇല്ലീ ഭൂവിൽ
ആശ്രയം യേശുവേ! (2)
നാഥാ! നീ കൈവെടിയരുതൊരുനാളും എന്നെ (നീയല്ലാതെ....)

ഓടിത്തിരുസവിധേ വന്നു ഞാനിതാ...
നിന്നെ പാടിപ്പുകഴ്ത്തീടുവാൻ... (2)
തിരുക്കരം നീട്ടിയെന്നെ താങ്ങീടേണമെ
പകരണമെ നിൻ കൃപകൾ എനിക്കു നിത്യം (നീയല്ലാതെ.....)

സാഗരം ക്ഷോഭിച്ചങ്ങുയർന്നലകളെ
നീ... ശാന്തമതാക്കിയപോ...ൽ (2)
ജീവിതപാതയിൽ എന്നിൽ വന്നുചേർന്നീടും
വിനകളെ നീക്കാൻ കൃപതോന്നീടേണമെന്നും (നീയല്ലാതെ...)
(ആശ്രയം യേശുവേ!) (3)

# 51

നേരം പുലരുംനേരം പൂങ്കോഴി (2) കൂവുംനേരം
ഉണർന്നിട്ടെഴുന്നേറ്റു (2) ഞാൻ തൃപ്പാദേ...
കൈകൂപ്പി സ്തോത്രം പാടും.... യേ...ശുവേ!
നീയെന്നെ കാത്തീടേണം

സാഗരേ ചെങ്കതിരോൻ മുങ്ങി (2) മറയും നേരം
ദീപംകൊളുത്തി മെല്ലെ (2) ഞാൻ തൃപ്പാദേ
കൈ കൂപ്പി സ്തോത്രം പാടും യേ...ശുവേ!
ശാന്തി ചൊരികയെന്നിൽ

നേർവഴിയ്ക്കെന്നെ നാഥാ! കൊണ്ടുപോയീടേണം
നേർപാതേ വന്നു ചേർന്നീടും വിനകൾ
നീക്കി രക്ഷിക്കേണമെ
നന്മതിന്മകളേതും എന്തെന്നറിഞ്ഞീടാൻ
നൽവിവേകം ഏകുകേ നാഥാ
നൽവിവേകം ഏകുകേ (നേരംപുലരും.....)

നാനാവിധജാതി മതസ്ഥരിൽ എന്നും
യേശുവിൻ നിസ്തുലമാം..... സേവനം
ചെയ്തീടാൻ കൃപയേകണം
നിന്നോടുള്ളെൻ ഭക്ത്യാൽ ഉള്ളം നിറക്കേണം
എന്നന്ത്യകാലം വരെ... നാഥാ
എന്നന്ത്യകാലം വരെ (നേരംപുലരും.......)

# 52

ദാവീദു സ്തുതി പാടി ഇയ്യോബ് സ്തുതി ചെയ്തു
സ്നേഹിക്കും ദൈവം തൻ ഭക്തരായവരെ
ആപത്തെന്നല്ല രോഗം ഏതുമെ വന്നാലും
ഇയ്യോബിനെപ്പോൽ ഭക്തരാകുക നാം

അനുദിനം വിനകൾ വന്നാകിലും
കർത്തനുണ്ടാശ്രയമായ്
മറുത്തു ചൊല്ലരുതേ തൻശക്തിയെ
അന്ത്യ-കാലം വരെ
തിരുക്കരത്താൽ അനുഗ്രഹങ്ങൾ
ഭക്തരതായോരിൽ ചൊരിയുന്നു ദൈവം (ദാവീദു സ്തുതിപാടി.....)

അടിപതറരുതേ മോഹഭംഗങ്ങൾ
വന്നീടും നേരത്തിൽ...
ദുരിതപൂർണ്ണമതോ പാ...തയെങ്കിൽ
കർത്തനോ...ടർത്ഥിക്കുകേ
ദൈവകൃപയോ നീതിമാന്മാരിൽ
സുലഭമായ് വർഷിക്കുമേ നിജം (ദാവീദു സ്തുതിപാടി.....)

# 53

കണ്ടതില്ല കേട്ടതില്ലിതുപോലൊരു ജന്മം
യേശു നയിച്ചപോലൊരു പുണ്യമാം ജന്മം
സ്നേഹസമ്പൂർണ്ണമാം ത്യാഗസമ്പൂർണ്ണമാം (2)
വിനയത്തിൻ പ്രതീകമായ ജന്മം (കണ്ടതില്ല......)
ആ............

ദീനരാം മർത്ത്യരേ ഭൂവിൽ ഉദ്ധരിപ്പാനായെടുത്ത ജന്മം
മാനവദോഷങ്ങൾ സ്വയം ഏറ്റെടുത്തു ക്രൂശിതമാം ജന്മം
ഏഴകൾക്കായ് അർപ്പിതമാം ത്യാഗത്തിൻ ജന്മം
മന്നിലെ അവശർക്കു ബലിയായൊരു ജന്മം
ഇതുപോൽ മഹത്വമേറും ജന്മം ഏതും ഇല്ലീ ഭൂവിൽ (കണ്ടതില്ല.....)
ആ......

സ്വർലോകനാഥന്റെ താഴ്മയല്ലഹോ പുൽക്കൂടതിലെ ജന്മം
പ്രൗഢമാം യാത്രയിൽ ഹീനഗർദ്ദഭത്തെ ഏറ്റെടുത്ത ജന്മം
പാപത്തിൻ പരിഹാരകൻ ദൈവപുത്രന്റെ ജന്മം
പീഡിതർക്കാലംബമാം ഉൽകൃഷ്ടമീ ജന്മം
ഇതുപോൽ മഹത്വമേറും ജന്മമേതും ഇല്ലീ ഭൂവിൽ (കണ്ടതില്ല.....)

# 54

കാണാത്തൊരു ദിവ്യശക്തിയെൻ കൈകളെ
താങ്ങീടുന്നത് മറ്റാരുമല്ലേശു മാത്രമേ
ആപത്തിലും വീഴ്ചയെന്തു വന്നാകിലും
ആ ദിവ്യമാം ശക്തിയെന്നെ വഴിനടത്തുന്നു (2)

എന്നെ നടത്തി, വഴിനടത്തി നിത്യം കരുതുന്ന എന്നേശുവേ
നിന്നെ സ്തുതിച്ച്, നിന്റെ മഹത്വം വാഴ്ത്തിപ്പാടും ഞാനെന്നും

വൈരാഗ്യവും സ്വന്ത കാര്യം മാത്രവും
മാനുഷരിൽ തിങ്ങിനിറഞ്ഞിരുളുന്നീലോകം

കാൽവറിക്രൂശിൽ അന്നു പിടഞ്ഞ നിൻ രൂപം
ശാന്തിയെങ്ങും പകരണമെ എല്ലാവരിലും (എന്നെ നടത്തി....)

കോപാഗ്നിയാൽ മനംഎരിയും നേരത്തിൽ
നിൻ സൗമ്യമാം സ്മരണയാൽ ശാന്തമാക്കുകെന്നെ
നിൻ സ്നേഹവും താഴ്മ സൽഗുണങ്ങളും
ആവോളവും വിതറണമെന്നുമേ എന്നിൽ (എന്നെ നടത്തി....)

# 55

ആകാശ ഗണങ്ങളോടൊത്തൊരു നാൾ
വരും മ്ശിഹാ നിശ്ചയമായ്
ആനന്ദ മോദമോടെ ഞാൻ കാത്തിരിക്കും
ആ സുദിനം കൈവരുവാൻ

ഈ ലോകദുഃഖമതെല്ലാം
വെറും സ്വപ്നമായ് കരുതും ഞാൻ
ഈ ലോക മോദമതെല്ലാം
വെറും മിഥ്യയായ് കരുതും ഞാൻ
ഭയമെനിക്കില്ലൊരു നാളുമെ
അവൻ രാജ്യേ ചേർന്നീടും ഞാൻ (ആകാശ.....)

നിത്യം ഏകയായിരുന്നാലും
കഷ്ടതകൾ വന്നിരുന്നാലും
നിത്യ രോഗിയായിരുന്നാലും
ഉറ്റവരെ വേർപിരിഞ്ഞാലും
ദുഃഖമില്ലെനിക്കൊരുനാളിലും
അവൻ മാറിൽ ചേർന്നിടും ഞാൻ (ആകാശ....)

# 56

തങ്കത്തേരിലിറങ്ങി വരും മ്ശിഹാ
പ്രിയ സുതനെ ചേർത്തീടുവാൻ
വെള്ളിമേഘം പിളർന്നവൻ വാനഗണം
പതിനായിരമൊത്തു വരും
അവനായ് ഞാൻ കാത്തിരിക്കും

എന്റെ കണ്ണീർ തുടയ്ക്കുമെന്നീശൻ
എന്റെ പാപങ്ങൾ നീക്കും മഹേശൻ.... ആ
മെല്ലെ വാരി പുണർന്നവനെന്നെ
അവൻ രാജ്യത്തിൻ ഒരവകാശിയാക്കും (തങ്കത്തേരിൽ.....)

അവൻ മാർവ്വിൽ ഞാനാനന്ദിച്ചീടും
അവൻ മടിയിൽ ഞാനെന്നുമുറങ്ങും.... ആ
അഗ്നിച്ചിറകുകളുള്ളൊരു ദൂതർ
അവരൊത്തു ഞാൻ അവനെ സ്തുതിപാടും (തങ്കത്തേരിൽ....)

# 57

എനിക്കായ് കുരിശിൽ മരിച്ചൊരു രക്ഷകനീശൻ
അവനായ് പകരം എന്തേകീടുമേഴയീ ഞാൻ

കുറ്റമറ്റൊരു ദാസനാണവൻ
ദോഷമില്ലവനിൽ
മുൾക്കിരീടമതേകിയതെന്തിന്
ദുഷ്ടരാ യൂദർ...
പീഡനങ്ങളും താഡനങ്ങളും
എല്ലാം എൻപേർക്കായ് (എനിക്കായ്.....)

മോക്ഷരാജ്യത്തിൻ വഴിയതിൽ
ദീപമേന്തിയവൻ
നിത്യദുഃഖമതൊക്കെ നീക്കിയോൻ
മോദമേകിയവൻ
രോഗശാന്തിയും ആത്മശാന്തിയും
ഏകി മാനവർക്കായ് (എനിക്കായ്....)

# 58

ആകാശസൗധത്തിലമരും നാഥാ
ഈ ഞങ്ങളിൽ നീ കനിയേണമെ
തൃപ്പാദ പത്മങ്ങൾ ചുടുകണ്ണീരാൽ
കഴുകീടും ഞങ്ങളിൽ കനിയേണമെ

മശിഹായെ പാപികളിൻ
കണ്ണീർകണം കൈക്കൊണ്ടവനെ
ഏഴകളിൽ കനിവുള്ളോനെ
ഈ ഞങ്ങളിൽ കനിയേണമെ (ആകാശ.....)

പാപങ്ങളെ പോക്കീടുവാൻ
കുരിശു ചുമന്നു മരിച്ചവനെ
നിന്നാശിഷം ചൊരിയേണമെ
ഈ ഞങ്ങളിൽ കനിയേണമെ (ആകാശ.....)

# 59

വിലാപ്പുറത്തുനിന്നും രക്തവും വെള്ളവും
ഒഴുകി വരുന്നൊരു മ്ശിഹായെ
നീ കണ്ടതുണ്ടോ....... ഉണ്ടോ......
ഭൂവിനും വാനിനും നടുവിൽ തൂങ്ങിയ
മ്ശിഹായെ... നീ കണ്ടതുണ്ടോ ഉണ്ടോ

പാതിയടഞ്ഞൊരാ നയനങ്ങളിൽ
നിന്നൂറി വരുന്നിരു കണ്ണീർതുള്ളികൾ
വേദന കൊണ്ടതോ
നമ്മെ ഓർത്തതി ദുഃഖിതനായതുമോ
എന്തെന്നറിയാമോ (വിലാപ്പുറത്തു....)

പാതിവിടർന്നൊരാ അധരങ്ങളിൽ നിന്നൂറി...
വരുന്നൊരാ ചുടുരക്തം..... ആ
പാപികൾ നമ്മളിൻ പാപക്കറകളെ
കഴുകി മായ്പ്പതിനോ...
എന്തെന്നറിയാമോ... (വിലാപ്പുറത്തു....)

# 60

സ്തുതി ചെയ്യുക ക്രിസ്തുരാജനെ നാമെന്നും
സ്തുതി ചെയ്യുക ക്രിസ്തുരാജനെ നാം
സ്തുതി ചെയ്യുക ലോകാധീശനെ
സ്തുതി ചെയ്യുക മാനവദേവനെ
അവതാരം ചെയ്തൊരു നാഥനെ ആരാധിച്ചീടാൻ

സ്തുതി ചെയ്യുക ക്രിസ്തുരാജനെ നാം
നിലവിളക്കും പൂത്താലങ്ങളും
നിരനിരയായ് മിന്നണ നേരം
കൈത്താളച്ചുവടൊത്തിളകി
കൂപ്പിയ കൈക്കുമ്പിളുമായ്
അവതാരം ചെയ്തൊരു ദേവനെ ആരാധിച്ചീടാൻ

സ്തുതി ചെയ്യുക ക്രിസ്തുരാജനെ നാം
ചെണ്ടകളും മദ്ദളമേളവും
ഒരുമിച്ചങ്ങുയരും നേരം
നിറപറയും താലങ്ങളും (2) പൂത്താലങ്ങളും

വച്ചൊരു പീഠത്തില്
കരിമിഴികൾ രണ്ടും പൂട്ടി
തമ്പുരു കിന്നരവും മീട്ടി
അവതാരം ചെയ്തൊരു ദേവനെ ആരാധിച്ചീടാൻ
സ്തുതി ചെയ്യുക ക്രിസ്തുദേവനെ നാം

# 61

അകലെ ആ ഗോൽഗോഥാ മലമുകളിൽ
അലയുന്നോരാത്മാവു ഞാൻ
അകതാരിലനുതാപമുൾക്കൊണ്ടിതാ
അതിദിവ്യക്രൂശിന്മേൽ നോക്കി ആ...... (അകലെ....)

അറിയുന്നുണ്ടൊ നാമറിയുന്നുണ്ടോ
ക്രൂശിൽ പിടയുന്ന രക്ഷകനെ
ദൈവപുത്രൻ മ്ശിഹാ രാജൻ
തിരുരക്തം ചിന്തിയെനിയ്ക്കായ്
എൻ പേർക്കു മാത്രം ബലിയേകിയോനെ
എങ്ങനെ വാഴ്ത്തീടും ഞാൻ.... (2) ആ.... (അകലെ....)

ഓർക്കാറുണ്ടൊ നാം ഓർക്കാറുണ്ടൊ
തലയിൽ തറച്ചൊരാ മുൾക്കിരീടം
സ്വർലോകത്തിൽ നാമെല്ലാർക്കുമായ്
നേടി സുവർണ്ണ കിരീടം
എൻപേർക്കു മാത്രം ബലിയേകിയോനെ
എങ്ങനെ വാഴ്ത്തീടും ഞാൻ.... ആ.... (അകലെ....)

# 62

കഴുകീടുന്നിതാ നിൻ തിരുപ്പാദം
കണ്ണീർ കണങ്ങളാൽ മ്ശിഹാ
കനിയേണമെ കനിയേണമെ
മ്ശിഹാ ദേവാ.....

തിങ്ങിനിറയുമീ പാപഭാരമതിലിന്നു വലയുന്നു ഞാൻ
എങ്ങും പരക്കുമീ അന്ധകാരത്തിലേക്കീയെന്നെ തള്ളരുതേ

കഴുകീടുന്നിതാ.....
കണ്ണുനീർ കണങ്ങളാൽ
കനിയണമെ മ്ശിഹാ (3)

മായാപ്രപഞ്ചത്തിൻ പാപഗർത്തങ്ങളിൽ
മുങ്ങിയൊഴുകുന്ന എന്നെ
മായാതെ എന്നെന്നും നിന്റെ കരങ്ങളാൽ
താങ്ങി നയിച്ചീടണേ

കഴുകീടുന്നിതാ.....
കണ്ണുനീർ കണങ്ങളാൽ
കനിയണമെ മ്ശിഹാ (3)

# 63

സ്വർഗ്ഗസ്ഥനായ പിതാവെ... നിൻ
തിരുനാമം വാഴ്ത്തപ്പെടേണം
നിന്നുടെ രാജ്യം വരേണം നിൻ
തിരുവിഷ്ടം നിറവേറിടേണം

ഞങ്ങൾക്കു വേണ്ടുന്ന ഭോജ്യം
തന്നീടണമെ നീയിന്ന്
ഞങ്ങളിൻ പാപങ്ങളെല്ലാം
കനിവായ് ക്ഷമിച്ചു തരേണം (സ്വർഗ്ഗസ്ഥനായ.....)

പാപത്തിൽ വീഴാതെ കാത്ത്
ദുഷ്ടനിൽ നിന്നും രക്ഷിക്ക
രാജ്യവും ശക്തി മഹത്വം എല്ലാം
നിന്നുടേതാകുന്നു നിത്യം (സ്വർഗ്ഗസ്ഥനായ.....)

# 64

പാതിരാവാകിലും ഏതുനേരത്തിലും
എന്നെ സംരക്ഷിക്കും യേശുവെ
ഓരോരോ ദിനവും ഞാൻ നിൻ കൃപാവരങ്ങളാം
നിൻ മഹത്വം കാണുന്നെൻ കർത്തനെ

പാതയിൽ വന്നീടും വൻ വിനയാകിലും
ഏതുമെ നീക്കിടും എൻ സ്നേഹവാൻ
എന്തസ്സാദ്ധ്യമായതും എന്റെ നന്മയ്ക്കാകിലോ
ഏകുവോനല്ലൊ നീ യേശുവെ

പൂർവ്വകാലങ്ങളിൽ ദൈവമെ നീ നാൾക്കുനാൾ
ചെയ്ത വൻ കാര്യങ്ങൾ ഗ്രഹിച്ചു ഞാൻ

നിൻ സ്തുതിഗീതങ്ങൾ പാടിടുന്ന നേരത്തിൽ
എനിക്കെത്ര മോദമെ എൻ രക്ഷകാ...... (പാതിരാവാകിലും....)

# 65

*വിവാഹത്തിനായി വരൻ പള്ളിയകത്തേക്കു പ്രവേശിക്കുമ്പോൾ*

സത്യമണാളാ സുന്ദരനെ പ്രിയനാഥനേ
സദയമിഹേ എഴുന്നള്ളുക നീ
പ്രിയ കാന്തയെ വേൾക്കാൻ

മുല്ലമലരുകളിൽ നറുമണമുള്ളൊരു ലജ്ജിതെ
മണവാട്ടീ സഭയെ വന്നുനിന്നവനൊടു ചേർന്നിടുമെ

സൂര്യപ്രഭയതു വെല്ലുവോൻ സർവ്വശക്തനിവൻ
സ്നേഹത്തിൻ പനിനീർസുമം സുന്ദരാംഗിയിവൾ
അനുഗ്രഹങ്ങൾ - തിരുസവിധത്തിൽ നിന്നും
ചൊരിയപ്പെടും തിരുസഭയതിനെന്നും
ഇരുവരും ഏകരായ് തീർന്നിടുമീ ദിനം
ഇരുലോകങ്ങളിലാമോദം (സത്യമണാളാ....)

സ്രാപ്പികൾ ഉപഹാരമായ് പുഷ്പവൃഷ്ടിയതും
സൃഷ്ടികൾ ഉപഹാരമായ് സ്തോത്രഗീതമതും
ദീപമതും കൊളുത്തിയ വേദിയിൽ
ധൂപമതും ഉയരുമീ നിലയത്തിൽ
പരിശുദ്ധപരനവൻ അതിശുദ്ധ തരുണിയെ
പരിഗ്രഹിച്ചവനോടു ചേർത്തിടുമേ (സത്യമണാളാ....)

# 66

ഹൃദയങ്ങൾ യേശുവിൽ ഉയർത്തി ഞങ്ങൾ
പാടുന്നിതാ ഹാലേലൂയ്യാ
ഹൃദയവികാരങ്ങൾ അറിയുന്നു നീ
കൃപതോന്നേണം ഞങ്ങളിൽ (2)

കടൽമാലപോൽ വന്നുചേരുന്നിതാ
ക്ഷണികം ഈ ലോകസുഖങ്ങളെല്ലാം (2)
കരുതി തെരഞ്ഞു തൃജിപ്പാൻ
കനിവാൽ വിവേകമതേകീടേണം (2) (ഹൃദയങ്ങൾ യേശു...)

സുഖദുഃഖങ്ങൾ വന്നതെന്താകിലും
സവിധേ വന്നെന്നും സ്തുതി പാടുവാൻ (2)
സകല ചരാചര നായകനെ
സദയം കൃപ ഞങ്ങൾക്കേകേണമെ (2) (ഹൃദയങ്ങൾ യേശു...)

# 67

കാഹളം മുഴങ്ങുന്നു....
നാമൊത്തുചേർന്നു പാടുവാൻ നാമൊത്തുചേർന്നു പാടാൻ
താളങ്ങൾ ഉയരുന്നു....
എൻ നാഥനെ സ്തുതിക്കുവാൻ - എൻ നാഥനെ സ്തുതിപ്പാൻ
ആർത്തുഘോഷിക്കാം സ്തോത്രഗാനങ്ങൾ എന്നേശു എത്ര നല്ലവൻ

ഒത്തുചേരാം മോദമോടിന്നൊത്തുചേരാം - എൻ
കർത്തനേശുനാമത്തിൽ നമുക്കിന്നൊത്തു ചേരാം (2)
തൻതിരു... സാന്നിദ്ധ്യം കൂടെയുണ്ടിന്നീവേളയിൽ (2)
സ്നേഹവാൻ യേശുവേ! നിത്യനാം രക്ഷകാ-
ഹാലേലൂയ്യാ സ്തോത്രഗീതം പാടുന്നു ഞങ്ങ...ൾ (ഒത്തുചേരാം....)

ഗോൽഗോഥായിൽ നമ്മെ രക്ഷിപ്പാൻ
ക്ലേശങ്ങൾ ഏ...റെ സഹിച്ചവൻ
നിന്ദ, ഹിംസ, താഡനങ്ങളും
മർത്ത്യർക്കായ് ഏ...റെ സഹിച്ചവൻ
ദൈവപുത്രാ! നാഥാ! ലോകരക്ഷാകരാ!
നിന്നെ സത്യദൈവമായ് ഞങ്ങൾ വിശ്വസിക്കുന്നേശുനാഥാ!
(ഒത്തുചേരാം...)

ആർത്തുഘോഷിച്ചെത്രയോ നിന്നെ
സ്തോത്രം ചെയ്തു പാടിയെന്നാലും
തൃപ്തിയില്ലെനിക്കൊരിക്കലും
അത്രയേറെ സ്തുത്യനല്ലോ നീ
എന്റെ ദുഃഖത്തിലും സ...ന്തോഷത്തിലും
യേശു കൂടെയുള്ള ചിന്തയെനിക്കാത്മധൈര്യമേകുന്നെന്നും
(ഒത്തുചേരാം....)

# 68

വന്നിതാ ഞങ്ങൾ വന്നിതാ യേശു നാ...ഥാ....(2) ആ
തിരുസന്നിധേ വന്നിതാ സുവിശേഷ വാക്യങ്ങൾ കേൾക്കുവാൻ.... (2)

തൃപ്പാദേ ചേർന്നിരുന്ന് പാടുന്നു സ്തുതികളെ
വിതറുന്നു കുസുമങ്ങളെ.... അടിമലരിൽ (വന്നിതാ....)

കോടാനുകോടി ഭക്തജനതതി
സ്തുതികൾ പാ...ടി നിന്നെ ആരാധിച്ചീടുന്നു
കരുണാസാഗരാ.... ആ... കനിവുണ്ടാകേണം... ആ
എഴുന്നള്ളി വന്നീടേണമെ
തവശക്തിയിന്നു പകർന്നീജനത്തെ
ധന്യരാക്കിത്തീർക്കേണമെ നാ...ഥാ... (വന്നിതാ....)

ഓരോ വിപത്തും വന്നിടാതെയും
ദുരിതം താപങ്ങളും മാറ്റിടും പരൻ
കീർത്തിക്കും ഞങ്ങൾ ആ...ഘോഷിക്കും ഞങ്ങൾ ആ...
ഉയർത്തീടും സ്തോത്രഗാനം
തിരുനാമകീർത്തനങ്ങൾ ആലപിപ്പാൻ
തിരുസന്നിധേ വന്നിതാ (വന്നിതാ....)

# 69

നാമൊന്നായ് ചേർന്നു പാടാം
യേശുനാഥന് സ്തുതി പാടീടാം
സ്തുതിഗീതങ്ങൾ ഭൂ...വിൽ ഉയർന്നീടട്ടെങ്ങും
തൻനാമം വാഴ്ത്തിപ്പാടീടാം തൻകാരുണ്യം വാഴ്ത്തിപ്പാടാം
ഹാലേലൂയ്യാ ഗീതങ്ങൾ ആർത്തുഘോഷിച്ചിടാം

വിശ്വാസികൾ ഏവർക്കും തൻനാമമെത്രയോരിമ്പമെ
ലോകദുഃഖം ഭയവും ആ നാമം പോക്കീടും
ആലസ്യമെന്നിൽ നീക്കുന്നു ആശ്വാസവും ഏകീടുന്നു
ഹാലേലുയ്യാ ഗീതങ്ങൾ ആർത്തുഘോഷിച്ചീടാം

എന്നുള്ളമേ ഉണരൂ വരൂ തിരുനാമത്തെ സ്തുതിപാടിടാം
എന്നന്തരംഗവുമേ ഭക്തിയോടൊരുങ്ങി വരൂ!
ആനന്ദം ഉള്ളിൽ നിറഞ്ഞ് പ്രത്യാശയും ഉൾക്കൊ....ണ്ട്
ഹാലേലൂയ്യാഗീതങ്ങൾ ആർത്തുഘോഷിച്ചീടാം

ക്രൂശിൽ കൈകാൽ വിരിച്ചു ദുരിതങ്ങളേറെ സഹിച്ചു
ദൈവപുത്രനേ...ശുവേ! നരരക്ഷകൻ നീയേ!
തവസ്നേഹം കാണുന്നീ ഞങ്ങൾ ആ സ്നേഹം ഹൃത്തിൽ ഉൾക്കൊണ്ട്
ഹാലേലൂയ്യാ ഗീതങ്ങൾ ആർത്തുഘോഷിച്ചിടാം

# 70

പ്രാർത്ഥന കേട്ടുത്തരമരുളേണമെ
യേശുവേ ദയാ......പരനെ (2)
എന്റെ ദോഷങ്ങൾ നീ ഓർക്കരുതേ
ആശ്രയം നീ മാ....ത്രമല്ലൊ...... (പ്രാർത്ഥന...)

ലോകസാ....ഗരേ....നീ...ളെ ഞാൻ നീ...ന്തി
കൈകാൽ കുഴഞ്ഞീടുമ്പോൾ (2)
തിരു കൈകൾ കൃപയാൽ നീട്ടിയെന്നെ
ലക്ഷ്യം എത്തിച്ചീടേണമെ (2) (പ്രാർത്ഥന...)

അറിഞ്ഞും അറിഞ്ഞീടാതെയും ദിനവും
ഞാൻ ചെയ്ത ദോഷങ്ങളെ (2)
പൊറുത്തീടണമെ നിൻ വരവിൽ
വലഭാഗെയെന്നെ ചേർക്കേണമെ (പ്രാർത്ഥന...)

കടന്നുപോയോരൊ ദിനത്തിലും ഞാൻ
കാണുന്നു നിൻ കൃപകൾ (2)
നന്ദിയോടെ ഞാൻ അവയോർത്തീടുന്നു
സ്തുതിപാടീടുന്നു നാഥാ.... (പ്രാർത്ഥന...)

# 71

ആരാധിക്കാം കർത്തനെ നാം വന്ദിച്ചിന്ന്
ആമോദത്താൽ സ്തോത്രം പാടീടാം
നിത്യം നമുക്കെത്രയോ കൃപകളവൻ
ചെയ്തീടുന്നെന്നോർത്തീടേണം നാം

ഒന്നിനൊന്നായ് സംഘർഷങ്ങൾ
എന്നിൽ വന്നീടുമ്പോൾ
തൃക്കൈകളാലെ താങ്ങികരേറ്റി
ശാ...ന്തി ഏ...കീ...ടേണമെ (ആരാധിക്കാം...)

കാരുണ്യത്താൽ നീ ഞങ്ങൾക്കായ്
ഏകുന്ന നേ...ട്ടങ്ങളും
നിൻ കൃപ മാത്രം എന്നു കരുതാൻ
താ...ഴ്മ ഏകീടേണമെ... (ആരാധിക്കാം...)

# 72

സരിഗമപധനിസ സ്വരങ്ങളിൽ ഞങ്ങൾ സ്തുതിപാ...ടു...ന്നു
ഗോൽഗോഥാ മലയതിലൊന്നിൽ ക്രൂശിന്മേൽ കാൽവരിതന്നിൽ
ഞങ്ങൾക്കായ് മരിച്ചൊരു യേശുവിനെ വാ...ഴ്ത്തീ...ടാം... (സരിഗമ...)

വന്നിടുവിൻ യേശുപാദം ചേർന്നിരിക്കാം അതിലെന്തൊരാനന്ദമേ
താളമേളങ്ങൾ ഉയർത്താം സ്വരരാ...ഗങ്ങൾ ഉയർത്താം
യേശുനാ...ഥ...നെ സ്തുതി പാ...ടി കീർത്തിച്ചിടാം... (സരിഗമ...)

ജീവനുള്ള ദൈവമാണെന്നേശുനാഥൻ നമ്മിലെന്നും വസിച്ചീടുന്നു
പരിപാലിച്ചീടുന്നു സ്നേ...ഹിക്കുന്നു നമ്മെ
നയി...ച്ചീടു...ന്നു യേശു രക്ഷാകരൻ (സരിഗമ...)

# 73

കാനായിലെ കല്യാണവീട്ടിൽ യേശുചെന്നൊരുനാ...ൾ
കന്യാമറിയം ശിഷ്യരും ക്ഷണിതാക്കളായവിടെ
കരുതിയിരുന്ന വീഞ്ഞെല്ലാം പോരാതെവന്നാനേരത്തിൽ
കർത്തന്റെ ചാ...രേ ചെന്നുണർത്തി ആ വാ...ർത്ത മാതാവും....
(കാനായിലെ...)

ആജ്ഞാപിച്ചേശുനാഥൻ ശുശ്രൂഷകർ വന്നെത്തി
കൽപാത്രങ്ങൾ വക്കോളവും നിറച്ചു വെള്ളത്താൽ
വെള്ളം വീഞ്ഞാക്കി തീർത്തഹോ തൻ ദിവ്യശക്തിയാ...ൽ
വി..രു..ന്നു വാഴിക്കേകീടാൻ ചൊന്നേശുതമ്പുരാൻ
എങ്ങും മുഴങ്ങിതൻ മഹത്വം ഭൂ...വീ...ലെങ്ങുമേ... (കാനായിലെ...)

# 74

ഉയർത്തിടും ഞാൻ എന്റെ കൺകൾ മരക്കുരിശിന്മേൽ
എന്റെ രക്ഷകൻ യേശുനാഥനെ കണ്ടുവണങ്ങീടുവാൻ
എൻ നാഥനെ കണ്ടു വണങ്ങീടുവാൻ
എന്റെ ജീവിതഭാരമെല്ലാം അറിയുന്നെങ്കിലും
ചൊല്ലും അവനൊടു ഞാനെൻ വ്യഥകൾ ശാന്തിയരുളുമവൻ
ചിരം നൽശാന്തിയരുളുമവൻ (ഉയർത്തീടും....)

വിശ്വസിക്കും ഞാൻ എന്നേശുവിൻ കൃപകളെയെന്നും
സ്നേഹവാൻ കുഞ്ഞാടിനെപ്പോൽ മാ...റിൽ ചേ...ർത്തീടും
എ...ന്നെ മാറിൽ ചേ....ർത്തീടും (ഉയർത്തീടും....)

# 75

അവൻ നമ്മുടെ സമാധാനം ആ...കുന്നു... സ..മാ..ധാ..നം..
അവൻ നമ്മുടെ സമാധാനം ആ..കു..ന്നു. ആകു..ന്നു.
ക്രിസ്തുയേശുവിൽ ക്രിസ്തുവിന്റെ രക്തത്താൽ
നാം സമീപസ്ഥരായ് തീ..ർന്നിത
അവൻ നമ്മുടെ സമാധാനം ആകുന്നു

ഇരുപക്ഷങ്ങളെയവൻ ഒന്നാക്കി ശത്രുതകളെയും ഇല്ലാതാക്കി
വേർപാടിന്റെ നടുച്ചുവരുകളെയും ഇല്ലായ്മ ചെയ്തെൻ നാഥൻ

ശാന്തിയേകി യേശുമാനവന് പുതുതാക്കി സൃഷ്ടിച്ചു നരരെ
ശ്രീയേ...ശു ഭൂവിന്നേ...കി സമാധാനമെങ്ങും (അവൻ നമ്മുടെ...)

ദൈവത്തിന്റെ ഭവനക്കാരല്ലൊ നാം അന്യരോ പരദേശികളും അല്ല
ഒന്നായ് ഏകാത്മാ...ക്കളാകുകിൽ ഒന്നായ് ചേരാം സ്വർലോകെ
ശാന്തിയേകിയേശു... ശ്രീയേശു ഭൂവി... (അവൻ നമ്മുടെ...)

# 76

പ്രാണൻ നൽകി ജീവിതം നൽകി - നമുക്കീ
ഭൂവിൽ മോദാൽ യാത്ര ചെയ്യുവാൻ
ജ്ഞാനം ശക്തി ഏതുമെ നൽദാനമായി
ഏകീ നമുക്കേശു രക്ഷകൻ

എത്ര സുന്ദരമീലോകം ആസ്വദിച്ചാനന്ദമേകാൻ
കാതുകൾക്കു കേൾപ്പാൻ സംഗീതവും
സ്നേഹവാനേശു നാഥാ! നീ...യെത്ര നല്ലവൻ (പ്രാണൻ നൽകി...)

ആഴിതൻ അലകളും കുഞ്ഞോളങ്ങളും
മന്ദം വീശും തെന്നലും... ആ...
കോകിലങ്ങളും.... രാ...പ്പാടികളും
വാഴ്ത്തിപ്പാടുന്നു നിന്നെ
ആനന്ദമോടെ യേശുവേ ഞങ്ങൾ (2)
ന...ല്ലിമ്പമായ് ശ്രുതികൾ മീട്ടി പാ...ടി സ്തുതിക്കുന്നു (പ്രാണൻ നൽകി...)

വീണ മീട്ടി ദൈവദൂതർ ഇമ്പമോടെ
നിന്നെ വാഴ്ത്തിപ്പാടുമ്പോൾ... ആ...
നീല വാനിൽ വെള്ളിമേഘ വൃന്ദങ്ങളിൽ
ഗാനങ്ങൾ മുഴങ്ങുമ്പോൾ
മന്നിലും മോദമായ് ഞങ്ങളും ഇമ്പമായ് (2)

നിന്നെ ഹാലേലൂയ്യാ സ്ത്രോത്രഗാനം പാ...ടിപ്പുകഴ്ത്തീടും
(പ്രാണൻ നൽകി...)

# 77

ദൈവപുത്രന് സ്തോത്രം പാടുന്നിതാ
ദൈവപുത്രന് ഹാലേലുയ്യാ പാടുന്നു (പാടുന്നു...)
ദൈവകൃപകളിൽ നാം ആർത്തുഘോഷിച്ചീടാം
ദൈവത്തിൻ തിരുക്കൈകളെന്നെ താങ്ങീടുന്നെന്നും... ഓ...

ഉന്നതങ്ങളിൽ മേഘവൃന്ദങ്ങളിൽ
പാടി വാനവർ കൂപ്പുകൈകളതാൽ
മന്നിടത്തിലും ഹാലേലൂയ്യാ പാടീടും
സന്തതം മനുജരോ നൽസ്തോത്രഗീതങ്ങൾ... ഓ...

സങ്കടങ്ങളതെല്ലാം മായ്ച്ചീഭൂവിൽ
സന്തതം മനശ്ശാന്തി ഞങ്ങൾക്കേകീടാൻ (ഏകീടാൻ...)
സുന്ദരസ്വരൂപൻ സൃഷ്ടിതാവെന്നേശു
സത്യത്തിൻ സന്ദേശമേകാൻ വന്നീഭൂതലേ....

ഉന്നതങ്ങളിൽ മേഘവൃന്ദങ്ങളിൽ
പാടി വാനവർ കൂപ്പുകൈകളതാൽ
മന്നിടത്തിലും ഹാലേലൂയ്യാ പാടീടും
സന്തതം മനുജരോ നൽസ്തോത്രഗീതങ്ങൾ... ഓ...

വൻവിനകളതാകും പാപങ്ങളെ
തൻ നിണമതിനാലെ പോക്കീടുവാൻ (പോക്കീടുവാൻ...)
ഗോൽഗോഥായിലെ ക്രൂശിൽ പ്രാണൻ വെടിഞ്ഞു
എന്തു മഹനീയം അഹോ! തന്നാർദ്രസ്നേഹം...

തന്തന തന താ... നാ... തന്താനനാ... (2) (തന്താനാ...)
തന്തന തന താനാ (3) തന്താനനാ....

# 78

വാതിൽ മുട്ടീടുന്നു ഞാൻ തുറന്നീടണമെ
വന്നെനിക്കാശ്വാസം ഏകീടേണം യേശുവേ!
വൈഷമ്യങ്ങൾ എന്റെ - പാതയിൽ വന്നാകിലും
വർഷിക്കേണമെ എന്നിൽ കൃപകളെയെന്നും.

സൽക്കർമ്മങ്ങൾ സദാ ഞാൻ ചെയ്യുവാൻ

സത്യത്തിൻ പാതയിൽ ഞാൻ നീങ്ങുവാൻ
സന്മനസ്സെന്നിൽ നീ ഏകേണമെ... (വാതിൽ മുട്ടീടുന്നു....)

ഓരോ നിമിഷവും നിൻ കാരുണ്യം
ഓരോ ദിനത്തിലും നിൻ സ്നേഹവും
ഓജസ്സിൻ ഓളത്താൽ നൽകുകെന്നിൽ (വാതിൽ മുട്ടീടുന്നു....)

# 79

ദൈവമെ നിൻ സ്നേഹം എത്ര വാഴ്ത്തിയാലും
മതിയാവില്ലെനിക്കു നാഥാ
നരനെ രക്ഷിപ്പാനല്ലൊ വന്നീ ഭൂവിൽ
നിൻ സ്നേഹം മഹനീയമെ!

എന്റെ പാപങ്ങൾ നീ വെറുക്കുന്നെങ്കിലും
നീ സ്നേഹിക്കുന്നല്ലൊ ഈ എന്നെ
എന്നുമെന്നും നിനക്കു സ്തുതി പാടീടും ഞാൻ
സ്നേഹിക്കുന്നെൻ നാഥനെ...

അന്ധകാരത്തിൽ മുങ്ങി നശിച്ചീടുന്ന
തവസൃഷ്ടിയാം മാനവരെ
വലംകൈ നീട്ടി രക്ഷിപ്പാൻ ഓടിയെത്തി
നിൻ സ്നേഹം മഹനീയമെ (എന്റെ പാപങ്ങൾ....)

ദുഃഖിതർക്കും മനോഭാരമുള്ളവർക്കും
രോഗബാധിതരായവർക്കും
ശാന്തിയേകി നിൻ മാറോടണയ്ക്കുന്നു നീ
നിൻസ്നേഹം മഹനീയമെ (എന്റെ പാപങ്ങൾ....)
(ദൈവമെ നിൻ സ്നേഹം...)

# 80

ഉല്ലാസക്കപ്പലേറി നാം
അന്ത്യദിനേ ഉയർന്നീടും
യേശുവിൻ മാറിലന്നു ചാരീടും
ദൂതന്മാർ കാഹളങ്ങളൂതീടും
അന്നെനിക്കെന്തൊരാനന്ദമേ
ചേർന്നീടും ഞാൻ സ്വദേശത്തിൽ (ഉല്ലാസ.....)

സ്നേഹിതാ! സോദരാ! നിങ്ങൾ
എന്നെ ചൊല്ലി ഖേദം വേണ്ടിനീ (2)

കാണാം നമുക്കിനി സ്വർഗ്ഗീയദേശത്തിൽ (2)
കാത്തിരുന്നീടും ഞാൻ സ്വർഗ്ഗത്തിൽ (ഉല്ലാസ....)

നിത്യമാം ആനന്ദം നിങ്ങൾ
നേടാനെന്നും നന്മ ചെയ്യുകേ (2)
ഓരോ പകലിലും ഓരോ രാവിങ്കലും (2)
യേശുവിൻ വാക്കുകൾ ഓർക്കുക (ഉല്ലാസ....)

# 81

ആകാശസൗധത്തിലമരും നാഥാ!
ഈ ഞങ്ങളിൽ നീ കനിയേണമെ
തൃപ്പാദപത്മങ്ങൾ ചുടുകണ്ണീരാൽ
കഴുകീടും ഞങ്ങളിൽ കനിയേണമെ

മ്ശിഹായേ പാപികളി...ൻ
കണ്ണീർക്കണം കൈക്കൊണ്ടവനേ (2)
ഏഴകളിൽ കനിവുള്ളോനെ
ഈ ഞങ്ങളിൽ കനിയേണമെ
(ആകാശ സൗധത്തിൽ....)

പാപങ്ങളെ പോക്കീടുവാ...ൻ
കുരിശു ചുമന്നു മരിച്ചവനേ
നിന്നാശിഷം ചൊരിയേണമെ
ഈ ഞങ്ങളിൽ കനിയേണമെ (ആകാശസൗധത്തിൽ....)

# 82

ഉയിർത്തെഴുന്നേറ്റേശുനാഥൻ മുദ്രിതമൊരു കബറിൽനിന്നും
വൈരികളെല്ലാം ലജ്ജിതരായി ആനന്ദപൂരിതരായ് ആരാധകർ

ബദ്ധപ്പെട്ടോടിയെത്തി വിശ്വാസികളൊ കബറിൽ
ആശ്ചര്യപൂർവ്വം നോക്കിനിന്നു അവിടെങ്ങും കണ്ടതില്ലയേശുനാഥനെ

പിന്നെയവർ കണ്ടു നേരിൽ വിസ്മയമോടാ ദൈവസുതനെ
വിശ്വാസമുറച്ചു ഭക്തരതായി
അവരിൽ നൽശാന്തിയേകി മറഞ്ഞിതംബരേ

അധിപതിലോകത്തിനെല്ലാം ആലംബം മാനവർക്കും
ആകുന്നൊരു സത്യദൈവപുത്രൻ എന്നുൽഘോഷിച്ചുണർന്നു
ലോകമാനവൻ

ഹാലേലൂയ്യാ! ഹാലേലൂയ്യാ! മേലെ പാടി ദൂതന്മാർ
ഹാലേലൂയ്യാ! ഹാലേലൂയ്യാ! ധരയിൽ പാടി മാനവരും

കർത്തൻ ഈ ഭൂവിന്നേകിയ സൽസന്ദേശങ്ങൾ പ്രാവർത്തികമാക്കുവാൻ
നാം കരുതേണം ദിനവും ലോകനന്മയ്ക്കും രക്ഷയ്ക്കും
ശാന്തിയതേകണം

വാ! ഉണർന്നെഴുന്നേൽക്കൂ ക്രൂശിൻ പടയാളിയായ്
വാ! നിരനിരയായ് വാ! സേവനം ചെയ്‌വാൻ

വാ! കൈകൾ കോർക്കാം പാടാം സ്തുതിഗീതം
വാ! തൻ സന്ദേശം ഘോഷിക്കീഭൂവിൽ

ഉയിർത്തെഴുന്നേറ്റേശു നാഥൻ...
ഹാലേലൂയ്യാ ഹാലേലൂയ്യാ മേലെ പാടി....

# 83

എനിക്കായി അറക്കപ്പെട്ട കുഞ്ഞാട്ടിൻരക്തമതാൽ
നിത്യജീവന്റെ മാർഗ്ഗം എനിക്കു തുറന്നു തന്ന
നാഥനെ വാഴ്ത്തുന്നു ഞാൻ യേശുനാഥനെ വാഴ്ത്തുന്നു ഞാൻ

രഹസ്യങ്ങൾ അറിയുന്നവൻ, വരുംകാലം അറിയുന്നവൻ
കടഭാരം മോചിച്ചാനന്ദം ഏകും എന്റെ
നാഥനെ വാഴ്ത്തുന്നു ഞാൻ... യേശുനാഥനെ വാഴ്ത്തുന്നു ഞാൻ

കുരിശിൽ മരിച്ചുയിർത്തെഴുന്നേറ്റവൻ
രക്ഷകനായ് വന്നു.... യേശു... ഭൂവിൽ നിറഞ്ഞൊളിയായ്
മനതാരിലും എൻ ചാരത്തെങ്ങും, നിറയും ചൈതന്യമായ്
ശക്തിയേകുന്നെനിക്കെന്നും.... (എനിക്കായി....)

തവസ്നേഹവായ്പിനായ് മറുവിലയായ്
ഹൃദയം ഒരുക്കാതീ ഞാൻ ഉഴലുന്നീധരയിൽ
ദിവ്യജ്ഞാനം എന്നിൽ ചൊരിയണമെന്നും,
അപരനിൽ സ്നേഹം പകർന്നീടാൻ
തവസ്നേഹം പകർന്നീടാൻ (എനിക്കായി.....)

തിരുവായ്മൊഴികളെ പ്രതി തമ്മിൽ
കലഹം കൂടിയിതാ മൂഢർ ശാന്തിയകറ്റുന്നു
താഴ്മയും സഹോദരസ്നേഹവും ഏകി, ഒന്നായ് നിൻപാദേ ചേരുവാൻ
കനിയേണമെ പ്രഭോ! (എനിക്കായി....)

# 84

നിൻ കൃപ മാത്രം മതിയെനിക്ക്
നിൻ കാരുണ്യത്താൽ ജീവിക്കുന്നു ഞാൻ
ഓരോ പകലിലും ഓരോ രാവിലും
താങ്ങി എന്നെ നേർവഴി നടത്തേണമെ

കേൾക്കേണമെ ചെവി ചായിക്കേണമെ എന്നിൽ
എൻ മാനസം നുറുങ്ങി നിലവിളിക്കുന്നു
നിൻ സന്നിധേ ഉള്ളുരുകി യാചിക്കുന്നെന്റെ
കണ്ണുനീരെല്ലാം തുടയ്ക്കേണമെ!

ഞാനറിയുന്നു നാഥാ നീയെന്നും
സ്നേഹിക്കുന്നു ഈ പാപിയാം എന്നെ
നിൻ മറവിൽ ഞാൻ വസിച്ചീടുകിൽ
യാതൊരു ഭയവും ഇല്ലെനിക്കു നാഥാ! (കേൾക്കേണമെ....)

ആപത്തുകാലത്തെന്നെ രക്ഷിപ്പാൻ
കർത്തനയക്കും ദൈവദൂതരെ
ലക്ഷ്യത്തിൽ എന്നെ നാഥൻ എത്തിക്കും
അത്യുന്നതന്റെ ശക്തി എന്നെ കാട്ടീടും (കേൾക്കേണമെ....)

# 85

ഭയഭക്തിയോടൊന്നായ് ചേർന്നു നാം
കർത്തനേശുവിന് സ്തുതി പാടീടാം
ദിനവും താൻ ചെയ്തീടും കൃപകൾ സ്മരിച്ചിന്ന്
തിരുനാമത്തെ വാഴ്ത്തീപ്പാടീടാം

സമ്മോദം സം....ഗീതവുമായ്
താൻ സന്നിധേ വന്നീടുകേ
എൻ രക്ഷകാ എൻ ദൈവമെ
നിന്നെ ആർപ്പിട്ടു സ്തുതിപാടുമെ

സ്രഷ്ടാവിനെ വന്ദിച്ചാരാധിക്കാം
എന്നും വസിക്കാം തൻകൃപയാലെന്നും.... (2)
അരുളണമെ... വരദാനങ്ങൾ
ചൊരിയണമെ... ഈ ഞങ്ങളിൽ
തിരുവായ് മൊഴികളെ മനതാരിൽ ഉൾക്കൊണ്ട്
നൽസേവനം ചെയ്വാൻ കൃപയരുളണമെ...... (ഭയഭക്തി..... സമ്മോദം....)

ക്ഷണികം കടന്നു പോകും ജീവിതം
ഇനിയില്ലൊരവസരം നന്മ ചെയ്‌വാൻ (2)
ബലമേകീടാം.... ബലഹീനരിൽ
ഉദ്ധരിച്ചീടാം.... ഏഴകളെ
കരുണാനിധിയാകും മ്ശിഹാ കൊളുത്തിയ
അതിശുദ്ധദീപം പതിനായിരമായ് തെളിയിക്കാം (ഭയഭക്തി...സമ്മോദം...)

# 86

സന്ധ്യാ ഈ വേളയിൽ കർത്താവേ നിൻ-
തിരുമുമ്പിൽ വന്നീടുന്നു ഞാൻ
കൈകൾ കൂപ്പി കുമ്പിട്ടു വണങ്ങീടുന്നു-
എന്റെ പ്രാർത്ഥന കേൾക്കണമെ

(സന്ധ്യയല്ലാത്ത സന്ദർഭങ്ങളിൽ മേൽകാണുന്ന വരികൾ വിട്ട്, താഴെ തുടങ്ങി ഗാനം ആരംഭിക്കാം)

നന്ദിപറയുന്നു സ്തോത്രങ്ങൾ പാടുന്നു കർത്താവേ യേശുപരാ...
പതിനായിരമായ് സ്തുതിച്ചെന്നാകിലും മതിയാവില്ലെനിക്കു നാഥാ!
താങ്ങീടേണം തുണചെയ്തീടേണം തമ്പുരാനേ തൃപ്പാദേ വരുന്നിതാ
പകലന്തിയോളം വേലചെയ്യുന്ന ഈ ഞങ്ങൾക്കാശ്വാസമേകണമെ
കല്ലും മുള്ളുകളും എല്ലാം ചവിട്ടുന്ന പാതകളിൽ ഗമിക്കുമ്പോൾ
യേശുനാഥാ തൃക്കൈകൾ പിടിച്ചു നടക്കുവാൻ ശക്തിയേകണമെ
(നന്ദിപറയുന്നു....)

വൈരാഗ്യബുദ്ധി, അഹങ്കാരം ഈയെല്ലാം പാടെ ഉപേക്ഷിച്ചു ഞങ്ങൾ
സ്നേഹമെങ്ങും പകർത്തി നൽസേവനം ചെയ്യുവാൻ
ചിന്ത വളർത്തണമെ
രോഗങ്ങളും അതിവേദന, ചിന്താ-ഭാരങ്ങളും മ്ശിഹാ
തൃക്കൈകളാൽ സ്പർശിച്ച് സൗഖ്യമാക്കി എന്നിൽ മോദം ഏകീടണമെ
(നന്ദിപറയുന്നു....)

എണ്ണപ്പെട്ടുള്ളൊരു ജീവിതകാലമാണെന്റേതെന്നോർത്തു ഞങ്ങൾ
നന്മമാത്രം ചെയ്തീടുവാൻ സൽബുദ്ധി
ഈ ഞങ്ങൾക്കേകിടേണം പരനെ!
ഈ ലോകം വിട്ടു ഞാൻ പോകും മുമ്പെന്നിൽ
നീ ശാന്തി പകർന്നീടണെ
സ്വർഗ്ഗരാജ്യത്തിന്റെ അവകാശിയാക്കേണമെ നിന്നെ സ്തുതിപാടുവാൻ
(നന്ദിപറയുന്നു.....)

# 87

ആടുകൾക്കുവേണ്ടി ജീവൻ വെടിഞ്ഞു
ദൈവകുഞ്ഞാടീഭൂവിൽ (2)

ദൈവകുഞ്ഞാടെനിക്കായ് സ്വന്തരക്തം ചിന്തി
താൻ തുറന്നെനിക്കായ് സ്വർഗ്ഗവാതിലും
കർത്തനാലെ രക്ഷിതർ മർത്ത്യരോ ഈ ഭൂവിതിൽ
ആർത്തു സ്തോത്രഗീതങ്ങൾ പാടീടും.... (ആടുകൾക്കു....)

ജീവിതത്തിൻ ഭാരം ഏറീടുമ്പോൾ
ജീവദാതാ! എന്നെ താങ്ങീടേണം (2)

ജീവനുള്ള കാലമെല്ലാം സത്യദൈവമായ്
ജീവനുള്ള ദേവാ! നിന്നെ വിശ്വസിക്കും ഞാൻ സതതം (ആടുകൾക്കു....)

വൻ വിനകൾ എന്റെ പാതകളിൽ
വന്നിടാതെ നാഥാ കാത്തീടേണം (2)

വന്നുചേരും വൈരികൾക്കു ജ്ഞാനമേകണം
വന്നിടാതെ എന്റെ നേരെ പാത മാറ്റി നീ രക്ഷിക്ക (ആടുകൾക്കു....)

# 88

നിൻരൂപം ഞാൻ ദർശിച്ചില്ല നിൻ ശബ്ദം ശ്രവിച്ചതില്ല
എന്നാലും ഞാൻ ധ്യാനിക്കുമ്പോൾ നിന്നെ കാണുന്നേശുവേ!

നിഖിലം ധരണിക്കധിപൻ നീയല്ലോ
നിത്യദാ ചൊരിയൂ കൃപകൾ
നീ ഏഴയാം എന്നിൽ എന്നുമെന്നും (നിൻരൂപം....)

ഹാലേലൂയ്യാ (3) പാടും എന്നും ഞാൻ നിന്നെ വാഴ്ത്തീടാൻ

എൻ ആലംബം നീ മാത്രമേ എൻ സന്മാർഗ്ഗദീപം നീയേ
എൻ കൈപിടിച്ചെന്നെ നീ എന്നും നടത്തേണമേ
എനിക്കായ് ദിനവും വർഷിക്കും കൃപകൾ എന്നും
ഞാൻ സ്മരിക്കും സ്തുതിപാടും
എൻ ജീവകാലമൊക്കെയും....... (നിൻരൂപം...........)
ഹാലേലൂയ്യാ (3) പാടും എന്നും ഞാൻ നിന്നെ വാഴ്ത്തീടാൻ.....

# 89

തിരുനാമത്തിൽ ഒന്നായ് നാം കൂടി ഈശനെ ആരാധിക്കാം
തിരുനാമത്തിൽ ഒന്നായ് നാം കൂടി ഈശനെ ആരാധിക്കാം
തിരുനാമത്തിൽ ഒന്നായ് നാം കൂടി കർത്തനെ ആരാധിച്ചീടുകേ
കർത്തനെ ആരാ...ധിക്കാം

സ്വയം വിസ്മരിച്ചു നാം ശ്രീയേശുനാഥനിൽ ശ്രദ്ധിച്ചീടാം
സ്വയം വിസ്മരിച്ചു നാം ശ്രീയേശുനാഥനിൽ ശ്രദ്ധിച്ചീടാം
സ്വയം വിസ്മരിച്ചു നാം ശ്രീയേശുനാഥനിൽ കൺകൾ ഉയർത്തീടാം
കർത്തനെ ആരാ....ധിക്കാം. ആമെൻ

# 90

സർവ്വശക്തനാം ശ്രീയേശു നാഥനെ സ്തുതിപ്പാൻ
ഭക്തിയോടെ നാം മുന്നേറീടാം കരങ്ങൾ കോർത്ത്
ശക്തിയോടെ നാം തൻ നാമത്തെ ഉച്ചത്തിൽ പാടി ഘോഷിക്കാം

ഹാലേലൂയ്യാ - സ്തോത്രഗീതങ്ങൾ പാടീടാം
ഹാലേലൂയ്യാ സ്തോത്രങ്ങൾ ഉൽഘോഷിച്ചീടാം
ഹാലേലൂയ്യാ ഹാലേലൂയ്യാ ഗീതം പാടീടാം

വ്യാകുലം വേണ്ട, സന്ദേഹവും നമുക്കു വേണ്ട
ഏതുനേരത്തും എൻകൂടെപ്പാർത്തെന്നെ നയിക്കും
മോദമേകിടും പ്രയാസങ്ങളേതും മാറ്റി എന്നെ താങ്ങീടും

ഹാലേലൂയ്യാ - സ്തോത്രഗീതങ്ങൾ പാടീടാം
ഹാലേലൂയ്യാ സ്തോത്രങ്ങൾ ഉൽഘോഷിച്ചീടാം
ഹാലേലൂയ്യാ ഹാലേലൂയ്യാ ഗീതം പാടീടാം

# 91

മഹത്വം യേശുനാഥന് ഉണ്ടാകട്ടെയെന്നും
തൻനാമം ഞങ്ങൾ നന്ദിയോടെ വാഴ്ത്തിപ്പാടുന്നു
സമ്മോദം പാടുന്നു

യേശുവെ! എൻ കൺകളെ
നീ തുറന്നീടേണമെ
കനിയേണമെന്നിൽ കരുണാനിധേ!
ഓർത്തീടരുതെൻ കുറവുകളെ

എന്നുള്ളത്തിൽ മഹാപ്രഭോ! വസിച്ചീടേണമെ
ഞാനെൻ ഉൾക്കാമ്പൊരുക്കീടാം നീ ശുദ്ധമാക്കേണം
ഞാൻ കാത്തിരുന്നീടും (യേശുവേ.....)

ഞാൻ ജീവിക്കുന്ന കാലമെല്ലാം നിന്നെ വാഴ്ത്തീടാൻ
ബലമേകീടേണമെ എന്നാത്മത്തിനും നാവിനും
എന്നാത്മനായക (യേശുവേ...)

ക്രൂശിൽ മരിച്ചെനിക്കായ് നീയെൻ പാപം മായ്ച്ചീടാൻ
നിന്നെ മറന്നീടാൻ എനിക്കു സാദ്ധ്യമല്ലിഹേ...
എൻ കർത്തനേശുവേ (യേശുവേ.....)

# 92

വ്യാകുലങ്ങൾ എന്നിൽ നിന്നും മായ്ക്കേണമെ
എന്റെ പ്രിയനാം യേശുവേ!
എന്റെ പ്രിയനാം യേശുവേ!
ആത്മധൈര്യമെനിക്കേകീടുവാൻ
നിൻ കൃപകളെ ചൊരിയണമെ സതതം (വ്യാകുലങ്ങൾ....)

നൂറുനൂറുനൂറുനൂറു സ്തോത്രങ്ങൾ പാടാൻ
ആറ്റുനോറ്റിരുന്നു ഞാനും ഏ...റെ നാളുകളാ-യ്
നാടുനീളെ നീങ്ങി ഞങ്ങൾ സ്തോത്രങ്ങൾ പാടി
വാനദൂതർ നിന്നെ വാഴ്ത്തിപ്പാടീടും പോലെ

താളം കൊട്ടിപ്പാടുമ്പോൾ - മോദമെനിക്ക്
സന്നിധാനെ വന്നിതാ വാഴ്ത്തിപ്പാടീടുന്നു നാഥാ! (വ്യാകുലങ്ങൾ....)

എന്റെ ഉള്ളിൽ നാഥനെ എൻ രക്ഷകനായി
എന്നുമെന്നും പൂർണ്ണമായ് ഞാൻ വിശ്വസിച്ചീടും
ഭീതിയേതും ഇല്ലെനിക്ക് നിൻകാരുണ്യത്താൽ
രാവിലും പകലിലും സംരക്ഷകൻ നീയേ!

താളം കൊട്ടിപ്പാടുമ്പോൾ - മോദമെനിക്കു
സന്നിധാനെ വന്നിതാ വാഴ്ത്തിപ്പാടീടുന്നു നാഥാ! (വ്യാകുലങ്ങൾ....)

# 93

തുടിക്കുന്നെന്റെ ഉള്ളിലെൻ കരൾ
വിളിക്കുന്നെന്നെ യേശുനായകൻ

കൊതിക്കുന്നു ഞാനൊന്നു കേൾക്കുവാൻ
കർത്തന്റെ തിരുവായ്മൊഴികളെ.......

ജ്വലിക്കുന്നു പ്രകാശധാരയായ്
എനിക്കു വഴികാട്ടിയായവൻ
പകരുന്നെന്നിൽ ആത്മശാന്തിയതും
ആനന്ദവും കൃപാവരങ്ങളാൽ..... (തുടിക്കുന്നെന്റെ.....)

മുട്ടിവിളിച്ചപേക്ഷിച്ചെങ്കിലവൻ
തുറന്നു തന്നീടും കവാടങ്ങൾ
സംശയമെന്യേ യാചിക്കുന്നോർക്കായ്
ഉത്തരമരുളും നിജം നാഥൻ
പാപത്തെ വെറുക്കുന്നുവെങ്കിലൊ (2)
പാപിയെ നാഥൻ സ്നേഹിച്ചീടുന്നു (തുടിക്കുന്നെന്റെ.....)

വർണ്ണിപ്പതിനസ്സാദ്ധ്യമാണെനിക്ക്
തൻ ബഹുലമതാം കൃപകൾ...
വന്ദിച്ചു സ്തുതിപാടുമെന്നും ഞാൻ
അറിയുന്നു ഞാൻ തൻ മഹത്വത്തെ
സർവ്വേശ്വരനാം യേശുനാഥനെ (2)
പാടിസ്തുതിച്ചീടും ഞാനെന്നുമെന്നും (തുടിക്കുന്നെന്റെ.....)

# 94

കാടുകേറി വഴിതെറ്റിയ കുഞ്ഞാടിനെപ്പോലെ
നല്ലിടയനാം എൻനാഥനെ ഞാൻ തേടിപ്പോയെങ്ങും
കണ്ടതില്ല ഭൂവിലെങ്ങും രക്ഷകനാം യേശുവിനെ ഞാൻ
കണ്ടുഞാനെൻ ഉള്ളിൽ ഈശനെ ധ്യാനിച്ചനേരം.... (2)

എന്നാത്മാവോടിച്ചെന്നെൻ ഇടയന്റെ ചാരേ
ഇരുകൈകൾ നീട്ടി മാറോടണച്ചു എന്നെയവൻ
തൃപ്പാദേ ഞാനിരുന്നു... ചുംബിച്ചുതൻ പാദങ്ങളെ (2)
സന്തുഷ്ടി... നിറഞ്ഞവൻ എനിക്കാനന്ദമേകി..... (കാടുകേറി...)

കള്ളമില്ല, കളങ്കമില്ല, കലഹം ഇല്ലാത്ത
ഇടയന്റെ രാജ്യത്തെന്നെ കൊണ്ടുപോയീടാൻ
നാഥൻ എനിക്കേകിയോരീ നല്ലൊരു ജന്മമിതിൽ
നന്മചെയ്തു നീതിമാനായ് ജീവിച്ചീടേണം... (കാടുകേറി....)

# 95

വാ! വന്നു കേൾക്കൂ വാ! വന്നു കേൾക്കൂ
വാ! വന്നു കേൾക്കൂ സുവിശേഷ ഗീതങ്ങൾ
വാ! വന്നു കേൾക്കൂ ശ്രീയേശുവിൻ മാഹാത്മ്യങ്ങൾ
പ്രകീർത്തിക്കുന്നിതാ വാ! വന്നു കേൾക്കൂ
വന്നു കേൾക്കൂ ഇന്നു കേൾക്കൂ വാഴ്ത്തിൻ
യേശുനാമത്തെ... വാ വാ! വന്നു കേൾക്കൂ

ഹാലേലൂയ്യാ ഗീതം പാടുവിൻ (2)
സ്തോത്രഗീതം യേശുനാഥനു പാടീടുകെന്നും വാ വാ! വന്നു....

കേൾക്കൂ കേൾക്കൂ വാ വാ വന്നു യേശുവിൻ മാഹാത്മ്യങ്ങൾ
ഒന്നു ചേർന്നു പാടീടാം.... ഹാലേലൂയ്യാ.... വാവാ വന്നു

യേശുവിൽ ഞാനെന്നെ അർപ്പിച്ചീടുമെങ്കിലോ
മോദമാണെനിക്കു നിത്യവും.......

ചിരം ചിരം എനിക്കുമോദമാണഹോ
ചിരം ചിരം എനിക്കുമോദമേ.....
എൻ യേശുവിൽ ഞാനെന്നേ

ഭീതിലേശം വേണ്ട മാറിലെന്നെ ചേർക്കും
നിശ്ചയമായ് എന്നെ കാത്തീടും..... (വാ വന്നുവാ!....)

സംശയമോ ലേശം വേണ്ടതില്ലെനിക്ക്
കർത്തൻ പാദേ ചേർന്നിടുകിൽ

ചിരം ചിരം എനിക്കുമോദമാണഹോ
ചിരം ചിരം എനിക്കുമോദമേ.....ഹേ! സംശയമോ

വിശ്വസിക്കും ഞാൻ എൻ നാഥനിൽ എന്നെന്നും
ഭാരമില്ലെനിക്കു ജീവിതം...... (വാ വന്നു വാ......)

# 96

യേശുവിൻ അഗാധസ്നേഹത്തെ
സ്വർഗ്ഗീയ സ്നേഹത്തെ രുചിച്ചറിഞ്ഞവർ
തന്റെ മാറിടാത്ത ബന്ധമായ് കർത്തൻ
തൻകൂടെ പാർക്കാൻ ആർത്തിയോടെന്നും ആശിക്കും

എന്നും ആശിക്കും ഞാൻ എന്നും ആശിക്കും ഞാൻ
യേശുവിന്റെകൂടെ പാർത്തീടാൻ
എന്നും ആശിക്കും ഞാൻ എന്നും ആശിക്കും ഞാൻ
ആർത്തിയോടെന്നും ആശിക്കും

ആമോദം വ്യാകുലങ്ങൾ ഇവ ആകെ മാറ്റീടും കർത്തൻ
ആപത്തു കാലങ്ങളിൽ തൃക്കൈകളാൽ താങ്ങീടും നമ്മെ
ആശങ്കകൾ ഏറെ വന്നു ഭവിച്ചു എന്നാലോ
ആശകൾ നശിച്ചു ഭീതിയാൽ തളർന്നെന്നാലൊ
ആശ്രയം യേശു എങ്കിൽ ശാന്തി നിജം (യേശുവിൻ അഗാധ...)
(എന്നും ആശിക്കും ഞാൻ...)

സ്നേഹസമ്പൂർണ്ണതയിൽ ദീപനാളമായ് കാൽവരിയിൽ
സേവനം ചെയ്തീടുവാൻ വഴികാട്ടിയായ് ഈ ഭൂമിയിൽ
സത്യത്തിൻ മാഹാത്മ്യം ഘോഷിക്കും മഹാശക്തിയായ്
സ്തുത്യനെന്ന് ലോകം കീർത്തിക്കുന്ന ദൈവമായി
സന്തതം സ...ങ്കേതം യേ...ശുപരൻ...
(യേശുവിൻ അഗാധ...)
(എന്നും ആശിക്കും ഞാൻ...)

# 97

എൻ പ്രാണനും എൻ ആയുസ്സും നിൻദാനം മാത്രമല്ലോ നാഥാ

എൻ ജീവിത നേട്ടങ്ങളും നിൻ ദാനമെ
ഈ എന്നിലെ വിജ്ഞാനവും വിവേകവും നന്മ-യ-തെന്തും
ഉണ്ടാകിലും സർവ്വവും നിൻ ദാനമല്ലോ.... (എൻ പ്രാണനും...)

നിൻദാനങ്ങൾ ഏതു നേരത്തിലും
നീ..... ഇല്ലായ്മയായ് ശൂന്യമാക്കി തീർത്തീടും
ഈ എന്നിലെ ആയുരാരോഗ്യവും
തൃക്കൈകളിൽ മാത്രമാണേശുവേ! (എൻ പ്രാണനും...)

ഈ ഭൂവിലെ ആയുസ്സെത്തീടുമ്പോൾ
കൂടെ കൊണ്ടുപോയീടാൻ ഇല്ലൊന്നും
ഞാൻ ഈധരേ ഒന്നുമില്ലെന്നതാം
താഴ്മയെനിക്കെന്നും ഏകീടേണം (എൻ പ്രാണനും...)

# 98

ഇനിയുമൊരുനാളും ഭയമതില്ലെനിക്ക്
എനിക്കു മതിയായവൻ യേശു ജീവിച്ചീടുന്നെന്നുള്ളിൽ

സംശയങ്ങളതില്ലെനിക്ക് ആശങ്കകളും ഇല്ലെനിക്ക്
ജീവനുള്ള എൻ രക്ഷകനെ ഞാനെന്നും വിശ്വസിച്ചീടുന്നു
എൻ നിലവിളി കേട്ടുടനെ എനിക്കു നന്മ ചെയ്‌വതിനായ്
എന്നേശുനാഥൻ ഉണ്ടെനിക്ക് നാഥനു സ്തുതിപാടീടും ഞാൻ
(ഇനിയുമൊരു.....)

ആത്മധൈര്യമിന്നുണ്ടെനിക്ക് ചാഞ്ചല്യവും ഇല്ലിന്നെനിക്ക്
കാൽവഴുതീടാതെന്നെയെന്നും നടത്തുമെന്റെ നല്ലിടയൻ
എനിക്കു വഴി കാട്ടീടുമ്പോൾ നാഥന്റെ കരങ്ങൾ പിടിച്ച്
ആമോദമോടെ പോയീടും ഞാ..ൻ ആനന്ദമെനിക്കേകും യേശു
(ഇനിയുമൊരു.....)

ദരിദ്രജനതയ്ക്കും രോഗികൾ ആയവർക്കും
ദുഃഖിതരായവർക്കും സേവനം എന്നും ചെയ്തീടുവാൻ
സന്മനസ്സെനിക്കേകീടണമെ താഴ്മയുമെനിക്കേകീടേണമെ
നീയല്ലാതെനിക്കാരും ഇല്ലെന്നെനിക്കു ചിന്തയേകീടേണം
(ഇനിയുമൊരു.....)

# 99

ഒരു നിമിഷം എങ്കിലും നിന്നെയൊന്നു കാണുവാൻ
അവസരമെനിക്കേകുമോ എന്നേശു നാഥാ!

ഒരു നിമിഷം എങ്കിലും തിരുദർശനം തന്ന്...
അവസരമെനിക്കേകുമോ തൃപ്പാദേ വീഴുവാൻ

സാദ്ധ്യമൊ എനിക്കീ ജന്മം കൊതിക്കുന്നു ഞാൻ എന്നെന്നും (2)
സർവ്വപരിപാലകൻ എൻ രക്ഷകനാം യേശുനാഥനെ (ഒരു നിമിഷം...)

സുദിനങ്ങൾ നിരവധി തൃപ്പാദേ ചേർന്നിരിപ്പാൻ
ഭാഗ്യമുള്ളോർ അന്നുണ്ടായിരുന്നു... (2) ...നൽ
ഒരു നിമിഷം മാത്രമല്ലൊ എൻ ആഗ്രഹം...
വരമരുളേണം യേശുനാഥാ... (2) എൻ നാഥാ! (ഒരു നിമിഷം...)

ഹോശാനാനാളിൽ അന്ന്, നിന്നെ വരവേൽക്കുവാനായ്
ഒരു പുഷ്പം പോ...ലും ഞാൻ ഏകിയില്ല അന്ന്

നറുമലർ മെത്തയിന്നു വിരിച്ചീടാം ഞാനെങ്ങും
ദർശിപ്പാൻ ഇന്നു കൊതിക്കുന്നു ഞാൻ (2) (ഒരു നിമിഷം...)

# 100

ഞാനറിയാതെ ഈ ജന്മം എനിക്കു തന്നീശനെ എങ്ങും തെരഞ്ഞു
ആശ്വാസമായെനിക്കെന്നേശുവേ ഇന്നു നിന്നെ അറിയുന്നു ഞാൻ (2)

ആനന്ദമേ എനിക്കാനന്ദമേ!
ഇന്നു നിന്നെ അറിയുന്നു ഞാ...ൻ
നല്ലിടയനാം നീ എന്നിൽ വസിച്ചെന്നും
എന്നെ വഴി നടത്തും....

ഇരുളിൽ ഞാൻ ഉത്ഭവിച്ചുദരേ ഉരുവായി സൃഷ്ടിച്ചു
താതാ! നീയെന്നെ
ഭൂവിൽ പിറന്നുടൻ നിൻ സ്തോത്ര ഗാനങ്ങൾ കേട്ടു ഞാൻ ആനന്ദിച്ചു
(ആനന്ദമേ....)

ശ്രവണത്തിനിരുചെവി കാഴ്ചയ്ക്കിരു കൺകൾ
ഗ്രഹിപ്പാനോ സൽബുദ്ധി...യേയും
കരുണാമയനേ! നീ ഏകീ എനിക്കായി നിന്നെ അറിവതിനായ്
(ആനന്ദമേ.....)

സ്നേഹവാനേശുവേ! നിൻ മാഹാത്മ്യങ്ങളും, മഹിമയും
അറിയുന്നിതാ.... ഞാൻ
എത്രയോ നിന്നെ സ്തുതിച്ചു പാടീടിലും, മതിയാവതില്ലെന്റെ ഈശോ!
(ആനന്ദമേ....)

# 101

അറിയുന്നില്ല നിൻ കൃപകളെ ഞാൻ പലപ്പോഴും
അവ അറിയുമ്പോൾ ഞാൻ നിൻ മഹത്വം കാണുന്നു നാഥാ
കരുതുന്നല്ലൊ യേശുവേ നീ എന്നെ എന്നാളും
ഞാൻ തളരുന്നില്ലാ നിൻ കരുണകൾ ഓർത്തീടുമ്പോൾ

തരുന്നിതല്ലൊ നീ എനിക്കായ് വേണ്ടതെപ്പോഴും
ശാന്തിപകരുന്നല്ലൊ നീ എനിക്ക് മനംതകരുമ്പോൾ
അരുളുന്നല്ലൊ നീ എനിക്കായ് കൃപകളെ എന്നും
നീ നിറക്കുന്നല്ലൊ ആത്മധൈര്യത്താലെ എന്നുള്ളം

ഗ്രഹിപ്പതില്ല പൂർണ്ണമായ് നിൻ തിരുവചനങ്ങൾ

ഗ്രഹിപ്പതിനായ് സൽബുദ്ധി എനിക്കേകീടേണം
മനസ്സിൽ ഞാനതു ധ്യാനിച്ചെന്നും പ്രവർത്തിയിലതു കാട്ടീടുവാൻ
ഒരുക്കീടേണം നൽവിവേകത്താ...ലെ എന്നെ
(തരുന്നിതല്ലോ നീ എനിക്കായ്...)
(അറിയുന്നില്ല നിൻ കൃപകളെ...)

നിരസിക്കല്ലെ തൃപ്പാദേ ഞാൻ യാചിക്കുന്നേരം
എനിക്കതില്ല നീയല്ലാതെ എന്നാശ്രയമായ്
പൊറുത്തീടേണം എൻ പിഴകൾ വരുത്തീടേണം നൽദിനങ്ങൾ
ഉയർത്തീടേണം നിന്നിലേക്കെന്നന്ത്യ കാലത്തും
(തരുന്നിതല്ലോ നീ എനിക്കായ്...)
(അറിയുന്നില്ല നിൻ കൃപകളെ...)

# 102

നന്ദിയോടെ ഞാൻ സ്തുതി പാടീടും എന്റെ യേശുനാഥാ
എനിക്കായ് നീ ചെയ്തോരോ നന്മക്കും ഇന്നു നന്ദി ചൊല്ലുന്നു ഞാൻ

അർഹിക്കാത്ത നന്മകളും എനിക്കേകീടും ദയാനിധേ
യാചിക്കാത്ത നന്മകൾ പോലും ഈ എനിക്കേകുവോനെ സ്തുതി
(നന്ദിയോടെ......)

സത്യദൈവത്തിൻ ഏകപുത്രനായ് നിന്നെ വിശ്വസിക്കുന്നു ഞാൻ
വരുംകാലമൊക്കെയും നിൻ കൃപാവരങ്ങൾ ചൊരിക എന്നിൽ
(നന്ദിയോടെ......)

# 103

### 23-ാം സങ്കീർത്തനം

യഹോവ എന്റെ ഇടയനാകുന്നു മുട്ടുണ്ടാകയില്ലെനിക്ക്- (2) ആ....

പച്ചപ്പുൽ പുറങ്ങളിൽ എന്നെ കിടത്തുന്നവൻ
സ്വസ്ഥത ഉള്ള വെള്ളത്തിനരികത്തേക്ക്
എന്നെ നടത്തി എൻ പ്രാണനെ തണുപ്പിക്കുന്നു... (യഹോവ....)

തിരുനാമം നിമിത്തം നീതിയിൻപാതയിൽ എന്നെ നടത്തുന്നു
കൂരിരുൾ താഴ്വരയിൽ നടന്നാലും ഞാനൊരനർത്ഥവും ഭയപ്പെടുക ഇല്ല
(യഹോവ....)

നീ എന്നോടുകൂടെ ഇരിക്കുന്നുവല്ലോ
നിൻവടിയും കോലും എന്നെ ആശ്വസിപ്പിക്കും
എന്റെ ശത്രുക്കൾ കാൺകെ നീ വിരുന്നെനിക്കൊരുക്കുന്നു
എണ്ണകൊണ്ടെൻ തല അഭിഷേകം ചെയ്യുന്നു
എന്റെ പാനപാത്രവും നിറഞ്ഞു കവിയുന്നു
നന്മയും കരുണയും പിന്തുടരും എന്നും
ദീർഘകാലം ഞാൻ യഹോവയിൻ ആലയേ വസിക്കും (യഹോവ...)

# 104

ഒരു തെറ്റും ചെയ്യാത്ത യേശുനാഥനെ
കുരിശിന്മേൽ കരേറ്റി നാം
പല തെറ്റും ചെയ്യുന്ന നമ്മോടേശുവോ
പൊറിത്തീടുന്നില്ലേ ദിനവും

നരസ്നേഹമതാൽ ഏഴകളിൻ
കൂടെ പാർത്തവർക്കാശ്വാസം ഏകിയതോ
തിന്മയൊന്നുപോലും ചെയ്യാതവൻ
നന്മ മാ...ത്രം...ചെയ്തതപരാധമോ (ഒരു തെറ്റും....)

അനുതാപമതാൽ കേഴുവോർക്കായ്
തുറന്നീടും തൻ വാതിൽ ക്ഷമിച്ചീടുവാൻ
സഹജർക്കുപകാരം ചെയ്യേണം നാം
പൊറുത്തീടേണം സ്നേഹം പകർന്നീടേണം (ഒരു തെറ്റും....)

തീരാവ്യാധികളെ പാടെ മാറ്റി
അന്ധരായോർക്കു കാഴ്ചയും ഏകിയതോ
രോഗശാന്തിയേകി മുക്തി നൽകി
നരനായവ ചെയ്തതപരാധമോ (ഒരു തെറ്റും.....)

പലനാളായ് ഇരുൾ തിങ്ങീടുന്ന
നരമാനസേ ദീപം തെളിച്ചവനെ
അളവില്ലാതെ നാമും സ്നേഹിച്ചെന്നാൽ
താപമെല്ലാം നീക്കി മോദമേകുമവൻ (ഒരു തെറ്റും.....)

# 105

യാചിപ്പിൻ എന്നാൽ നിനക്കു ലഭിച്ചീടും
കണ്ടെത്തും അന്വേഷിച്ചീടിൽ
മുട്ടുവിൻ എന്നാൽ തുറന്നീടുമെ വാതിൽ യാചിപ്പവർക്കോ ലഭിക്കും

നിന്നോടു നിൻ മകൻ അപ്പം ചോദിക്കുകിൽ കല്ലു കൊടുത്തീടുമോ
മത്സ്യം ചോദിക്കുകിൽ പാമ്പിനെ നൽകുമോ എന്നേശുനാഥൻ അരുളി

ഉറച്ചു നീ വിശ്വസിപ്പിൻ ഉറച്ചു നീ വിശ്വസിപ്പിൻ
യേശു തൻ വാക്യങ്ങൾ നൽ തിരു വാക്യങ്ങൾ
മനതാരിൽ ധ്യാനിച്ചീടേണം..... (2)

ദോഷികളായോർ നാം മക്കൾക്കു നൽകുവാൻ നൽദാനം
അറിയുന്നുവെങ്കിൽ
സ്വർഗ്ഗസ്ഥനായ പിതാവോടു യാചിച്ചാൽ
എന്തെന്തു നന്മകൾ ഏകും....
മറ്റുള്ളവർ നമുക്കെന്തു ചെയ്തീടുവാൻ നാം
ആഗ്രഹിക്കുന്നതെല്ലാം
നാമും അവർക്കായി ചെയ്യേണമെന്നല്ലോ പരമപിതാവിന്റെ ഇച്ഛ....
(ഉറച്ചു നീ വിശ്വസിക്ക....)

ഇടുക്കുവാതിലൂടെ അകത്തുകടന്നാലൊ ജീവന്റെ പാതയിൽ ചേരാം
ജീവങ്കലേക്ക് പോയീടുന്ന വാതിലോ കണ്ടെത്തുവോർ തുച്ഛമത്രേ!
നാശത്തിലേക്കു നയിക്കും വൻ വാതിലിൻ പാത വിശാലവുമല്ലൊ
അതിനുള്ളിലേക്കഹോ പോകുന്നനേകരും നാശത്തിൽ
ചെന്നു പതിക്കാൻ (ഉറച്ചു നീ വിശ്വസിക്ക....)

ആടുകളിൻ വേഷം പൂണ്ടു വരുന്നൊരു കള്ളപ്രവാചകന്മാരെ!
സൂക്ഷിക്കുകേ! അവർ അകമേ കടിച്ചു കീറുന്നൊരു ചെന്നായ്ക്കളത്രെ
അവരെ തിരിച്ചറിഞ്ഞീടേണം നാമെന്നും അവർ തൻ ഫലങ്ങളതാലേ
മുള്ളും ഞെരിഞ്ഞിലും ഫലമായ് നൽകീടില്ല മുന്തിരി അത്തിപ്പഴങ്ങളെ
(ഉറച്ചു നീ വിശ്വസിപ്പിൻ...)
(യാചിപ്പിൻ എന്നാൽ...)

# 106

ലഹരി-ലഹരി-ആനന്ദലഹരി-എൻ
കർത്താവിനെ സ്തുതിപ്പാൻ.... ആ.... (2)

എനിക്കെന്തു നന്മകൾ ചെയ്യുന്നു ദിനമവൻ
പാടി സ്തുതിച്ചീടും ഞാ...നെന്നും....
പാടി സ്തുതിച്ചീടും ഞാൻ..... ആ.... (ലഹരി...)

ദിനവും എനിക്കേകീടും നന്മകൾ-ഞാൻ
മറന്നൊരു ദുരാഗ്രഹി ആയിന്ന് (2)

എനിക്കു ഭാവിയിൽ എന്തു നന്മയെന്ന്
യേശുനാഥാ! നീ മാത്രം അറിഞ്ഞീടുന്നു.... (ലഹരി...)

മറക്കുന്നു ഈ ഭൂവിലെ താപങ്ങൾ-നിന്നെ
സ്തുതിക്കുന്ന വേളയിൽ ഞാനെപ്പോഴും (2)

ആശങ്കകൾ വലിച്ചെറിഞ്ഞീടും ഞാൻ നിൻ
കൃപകളെ സ്മരിച്ചു നൽസ്തുതികളെ പാടീടും.. (ലഹരി...)

# 107

പരിപൂർണ്ണനാം; ശ്രീയേശുവെ!
പരമോന്നതൻ; ശ്രീയേശുവെ!
പരിപാലകാ! കരുണാലയാ! ഹാലേലൂയ്യാ സ്തുതി പാടും ഞാൻ
ഹാലേലൂയ്യാ സ്തുതി പാടും ഞാൻ

യേശുവിൻ പാദേ ചേർന്നീടാം യേശുവിൻ വാക്യങ്ങൾ കേട്ടീടാം
യേശുവിനെ സത്യദൈവമായ് ഞാൻ സ്വീകരിക്കുന്നു...
നിത്യാനന്ദം നേടും (പരിപൂർണ്ണനാം....)

യേശുവിൻ പാദേ ഗമിച്ചീടാം യേശുവിൻ നാമം സ്തുതിച്ചീടാം
യേശുവിൻ പുതുസന്ദേശത്താൽ ഉണരുന്നെൻ
ആത്മാവോ നിത്യശാന്തി നേടും ഞാൻ (പരിപൂർണ്ണനാം....)

ആകുലമെല്ലാം മാറ്റുവാൻ ആനന്ദമെനിക്കെന്നും നേടുവാൻ
എന്നുള്ളിലെന്നും വസിച്ചീയെന്നിൽ വിവേകം
ഏകീടുവാൻ നീ കനിഞ്ഞീടേണം (പരിപൂർണ്ണനാം....)

ലൗകീക മോഹം ഉപേക്ഷിപ്പാൻ നിത്യമാം ജീവനെ നേടുവാൻ
ശക്തിയെനിക്കു പ്രദാനം ചെയ്തെന്നിൽ തമസ്സകറ്റണമെ
നിൻ തിരുദീപം തെളിക്കണമെ (പരിപൂർണ്ണനാം....)

ജീവന്റെ ഉറവിടം ക്രൂശതിൻ നിന്നൊഴുകും രക്തത്തിൽ കണ്ടു ഞാൻ
എന്റെ പ്രാണപ്രിയനേശുവേ! എന്നിൽ
പരിവർത്തിച്ചുടനെ-ഉണർവ്വുണ്ടാക്കണമെ (പരിപൂർണ്ണനാം....)

# 108

ശ്രീയേശുനാഥാ! തവതിരുനാമം വാഴ്ത്തിപ്പാടീടുന്നു ഞാൻ
വാഴ്ത്തിപ്പാടീടുന്നു ഞാൻ വാഴ്ത്തിപ്പാടീടുന്നു ഞാൻ

ആ... ശ്രീയേശുനാഥാ.... തവതിരുനാമം വാഴ്ത്തിപ്പാടീടുന്നു ഞാൻ
വാഴ്ത്തിപ്പാടീടുന്നു ഞാൻ .....

നാമം നാമം തവതിരുനാമം വാഴ്ത്തിപ്പാടീടുന്നു ഞാൻ
യേശുനാഥാ! നിൻതിരുനാമം സ്തുതി പാടീടുമെന്നും ഞാൻ

1. നീലരാവിൽ ഏകാന്തതയിൽ ഗിരിമുകളിൽ നിന്നു പാടി ഞാൻ
ഓ... ആ ഗിരിമുകളിൽ കുളിർതെന്നലിൽ നിൻ
തിരുവചനങ്ങൾ കേട്ടു ഞാൻ
നിത്യദേവാ!... നിത്യദേവാ നിൻ കരുണകളെ
പാടിപ്പുകഴ്ത്തുമെന്നും ഞാൻ
യേശുനാഥാ! നിൻ തിരുനാമം സ്തുതി പാടീടുമെന്നും ഞാൻ
(നാമം നാമം...)

2. നീലസാഗര തീരത്തിൽ എൻ സ്വപ്നമതായി വരികില്ലേ നീ
ഓ... ആ തീരത്തിലെ കടൽമാലകളിൽ
നിൻതിരുവചനം കേൾക്കും ഞാൻ
ലോകനാഥാ!... ലോകനാഥാ പ്രകൃതിയിലെങ്ങും
നിൻ സ്തുതിഗീതം കേൾപ്പൂ ഞാൻ
യേശുനാഥാ! നിൻ തിരുനാമം
സ്തുതി പാടീടുമെന്നും ഞാൻ (നാമം നാമം...)

3. വർണ്ണഭംഗിയിൽ അംബരധാരിയായ്
കാത്തിരിപ്പൂ നിന്നെ ഞാൻ
ഓ... ഹൃദയമൊരുക്കി ദീപവുമേന്തി
കാത്തിരിപ്പൂ നിന്നെ ഞാൻ
ദൈവസൂനൂ... ദൈവസൂനൂ വാനസേനയും
നിൻസ്തുതി പാടുന്നിമ്പമായ്
യേശുനാഥാ! നിൻ തിരുനാമം
സ്തുതി പാടീടുമെന്നും ഞാൻ (നാമം നാമം....)

# 109

പരുമല തിരുമേനി! മാർ ഗ്രീഗോറിയോസ്
പരിശുദ്ധാത്മനെ! ഭക്തജനങ്ങൾക്കഭയം കോട്ടയുമായോനെ!
പരുമല തിരുമേനി!

രോഗികൾക്കും വികലാംഗർക്കും
തിരുവചനത്താൽ പൂർണ്ണസൗഖ്യം
ഏകിയ മുനിവരനെ ഞങ്ങൾക്കായ് (2)
പ്രാർത്ഥിക്കണമെ! വന്ദ്യപിതാവേ!
പ്രാർത്ഥിക്കണമെ! പിതാവേ പ്രാർത്ഥിക്കണമെ

പരിശുദ്ധാത്മനെ! ഭക്തജനങ്ങൾക്കഭയം കോട്ടയുമായോനെ
പരുമല തിരുമേനി!

നിന്റെ നാമത്തിൽ പടുത്തുയർത്തിയ
ആരാധന നിലയങ്ങളിൽ നിന്നു-
യർന്നധൂപം കൈക്കൊണ്ടാത്മാ.... (2)

പ്രാർത്ഥിക്കണമെ വന്ദ്യപിതാവേ!
പ്രാർത്ഥിക്കണമെ പിതാവേ പ്രാർത്ഥിക്കണമെ!
പരിശുദ്ധാത്മനെ! ഭക്തജനങ്ങൾക്കഭയം കോട്ടയുമായോനെ
പരുമല തിരുമേനി!

# 110

ഹാ! പിതാവേ (2) ദയാളാ
ആ ഞങ്ങൾക്കായ് നീ യാചിക്കണേ...
പരുമല വാണൊരു വന്ദ്യ താതാ
പരമപിതാവിൻ പ്രിയങ്കരനെ
പരമോന്നതന്നോടായ് അർത്ഥിക്ക നീയെന്നും
പാരിലുഴലുന്നിവർക്കായ് ഹാ... (പരുമല)

നിൻ തിരു മദ്ധ്യസ്ഥ പ്രാർത്ഥനയിൽ
നിശ്ശങ്ക വിശ്വാസമേകിയോർക്കായ്
നിത്യയഹോവയോടെന്നും അപേക്ഷിക്ക
നിത്യാനുഗ്രഹം ചൊരിവതിനായ് (പരുമല...)

നിത്യരോഗികളായ് തീർന്നവരും
നിത്യദുഃഖത്താൽ കഴിയുവോരും
തിരുസ്ലീബാ സ്പർശനാനുഗ്രഹ തേജസ്സാൽ
രോഗവിമുക്തരായ് തീർന്നുവല്ലോ (പരുമല....)

സന്താനഭാഗ്യമില്ലാത്തവർക്കും
സന്തോഷമില്ലാതലയുവോർക്കും
പരിശുദ്ധ തൃക്കരം നീട്ടി അനുഗ്രഹി-
ച്ചേകിയതല്ലോ നൽ മക്കളെ നീ... (പരുമല....)

# 111

ഞാൻ വിളിക്കുന്നു എന്റെ രക്ഷകൻ ശ്രീയേശുനാഥനെ
കാലാകാലങ്ങളിൽ എന്നെ വഴിനടത്തീടുവാൻ

ദൈനംദിനം എന്റെ സങ്കടങ്ങൾ കേട്ടീടുവാൻ
എന്നിൽ പ്രയാസങ്ങൾ പാടെ നീക്കി മാറ്റീടുവാൻ
(ഞാൻ വിളിക്കുന്നു...)

എന്നിൽ പുതുജീവൻ ഏകി നാഥനേശു
എന്നിൽ എന്നും മോദമേകുന്നു

തന്റെ നാമം ഭൂവിൽ എങ്ങും ആലപിപ്പാൻ
തന്റെ ദാസർ കൂടി വന്നിതാ
ഇന്നീ പാരിടത്തിൽ എന്നെ ചുറ്റി വന്നു കൂടും
ദുർഘടങ്ങൾ നീക്കുവാൻ കർത്തനെ എങ്ങും തേടുന്നു
(ഞാൻ വിളിക്കുന്നു.....)

എന്നിൽ ശാന്തിയേകാൻ തന്റെ വായ് മൊഴികൾ
ഏറ്റുപാടി ധന്യനാകും ഞാൻ
തന്റെ സുവിശേഷ ധ്യാന കീർത്തനത്താൽ
തന്നെ സ്തുതി പാടീടുന്നു ഞാൻ
ഇന്നു നിത്യവും എനിക്കുള്ള സംഘർഷങ്ങളെല്ലാം
യേശുവിൻ സന്ദേശങ്ങൾ ചിന്തിച്ചോർത്തു മാറ്റീടുന്നു
(ഞാൻ വിളിക്കുന്നു.....)

# 112

പന്ത്രണ്ട് ശിഷ്യന്മാരുടെ നാഥനാം യേശു
ത്രീലോക നായകനാണവൻ ദൈവകുമാരൻ
പതിനായിരങ്ങൾ ദൂതന്മാരിൽ ഒരുവനതായി
എന്നെ ചേർത്തുകൊൾവാൻ വാനദൂതസേനയുമായി
വരുമൊരു ദിനമവൻ.... (പന്ത്രണ്ട് ശിഷ്യ....)

നിന്ദിതനായി യേശു പീഡിതനായി യേശു
ക്രൂശിതനായി യേശു കാൽവരിയിൽ
ദൈവസൂനുവോ നരനായതും പീഡയേറ്റതെല്ലാം
രക്ഷയെനിക്കേകീടാൻ..... (പന്ത്രണ്ട് ശിഷ്യ....)

സൗഖ്യമതാക്കി-യേശു-രോഗികളെയും-യേശു
ദുഃഖിതരായോർക്ക്-യേശു സാന്ത്വനമായ്
എന്നെ സ്നേഹിച്ചു പരിപാലിച്ചു എന്നിൽ മോദവും
ആനന്ദവും പകരുന്നു.... (പന്ത്രണ്ട് ശിഷ്യ....)

ഭീതിയകറ്റും-യേശു-ശാന്തിയതേകും-യേശു
ധൈര്യമതേകും-യേശു-നിശ്ചയമായ്

വഴികാട്ടീടും മാർഗ്ഗദീപമായ് മനതാരിൽ രക്ഷകൻ
ആയി വസിച്ചീടും.... (പന്ത്രണ്ട് ശിഷ്യ....)

# 113

റൂഹാ എന്റെ ഉള്ളിൽ ഇന്നാവസിച്ചീടാൻ
ആവസിച്ചീടാൻ കാത്തിരിക്കുന്നു ഞാൻ-പരിശുദ്ധ (റൂഹാ....)

കളങ്കം നീക്കി എന്റെ ഹൃദയം ശുദ്ധമാക്കി
നെയ്ത്തിരി നീട്ടി ഞാനോ കാത്തിരിക്കും

ഹാലേലൂയ്യാ ഗീതം പാടും ഞാനെന്നും
പാടും ഞാനെന്നും ഹാ...ലേലൂയ്യാ (പരിശുദ്ധ റൂഹാ....)

പരിശുദ്ധാത്മാവിനാൽ നിറയും ശക്തിയതാൽ
ഹാലേലൂയ്യാ പാടാം യേശുവിനായ്

ഹാലേലൂയ്യാ ഗീതം പാടും ഞാനെന്നും
പാടും ഞാനെന്നും ഹാ...ലേലൂയ്യാ (പരിശുദ്ധ റൂഹാ....)

മദ്യമോ പുകവലിയോ ലഹരിയതൊന്നും വേണ്ട
അതിലുപരി ഇന്നെനിക്കാനന്ദമേ
ഹാലേലൂയ്യാ ഗീതം പാടും.... (പരിശുദ്ധ റൂഹാ....)

എന്നുള്ളിൽ ആവസിച്ച് നിറയും റൂഹാ എന്നിൽ
അത്ഭുത ചെയ്തികളെ ദൃശ്യമാക്കും...
ഹാലേലൂയ്യാ ഗീതം പാടും.... (പരിശുദ്ധ റൂഹാ....)

# 114

വാഴ്ത്തിപ്പാടും സ്തോത്രംപാടും യേശുനാഥനെ
നിന്നെ ഞാൻ എൻ ജീവകാലമൊക്കെയും.... (2) സമ്മോദം...
വരുന്നു ഞാൻ കാൽവറിയിൽ തൃപ്പാദങ്ങൾ ചുംബിച്ചീടാൻ (2)
(സമ്മോദം വാഴ്ത്തിപ്പാടും....)

നാഥാ! നീ! തീർത്തൊരു കോട്ടകളെല്ലാം
സംരക്ഷിച്ചീടുവാൻ സംരക്ഷിച്ചീടുവാൻ
നിത്യം ശ്രദ്ധാലുവായ് കാവൽ നിന്നീടും ഞാൻ
ധീരനായ് തീർത്തീടെന്നെ... (സമ്മോദം വാഴ്ത്തിപ്പാടും....)

കൈകോർത്തു ഞങ്ങൾ നിൻ സൈനികർ ആയിയെന്നും
സേവ ചെയ്തീടാൻ സേവ ചെയ്തീടുവാൻ

എന്നും എനിക്കു പ്രിയമുള്ളതാം നിൻ...
വാക്യങ്ങൾ പാടീടും ഞാൻ... (സമ്മോദം വാഴ്ത്തിപ്പാടും.....)

നിന്നെ അറിയാതുള്ള ജനങ്ങളിൽ നിൻ ദീപം
കാട്ടീടുവാൻ ദീപം കാട്ടീടുവാൻ
എന്നിൽ ശക്തി ഏകീടേണം നാഥാ!
ദുർബ്ബലനല്ലോ ഞാൻ.... (സമ്മോദം വാഴ്ത്തിപ്പാടും....)

# 115

സ്തുതികൾ, നൽസ്തുതികൾ നൽസ്തുതി കരേറ്റും ഞാൻ
നൽസ്തുതികൾ, നൽസ്തുതികൾ, നൽസ്തുതി കരേറ്റും ഞാൻ
ഞാനെന്നും

വാഴ്ത്തീടും ഞാൻ യേശുനാഥാ
നിൻ തിരുനാമം എന്നുമെന്നേക്കും
നിൻ കാരുണ്യം മാത്രമല്ലോ
താങ്ങും തണലും എന്നുമെനിക്ക്

നിത്യജീവൻ പ്രാപിപ്പാനായ്
നിത്യമെന്നെ നേർവഴിയിൽ
നടത്തീടേണം നിത്യ ദൈവപുത്രനേശുവേ!
(വാഴ്ത്തീടും ഞാൻ.......സ്തുതികൾ)

സത്യദൈവം നീ മാത്രമേ
സത്യത്തിൻ പാതയിൽ ദീപവും നീയേ
ശക്തി നൽകി എന്നാത്മത്തെ
മുക്തി നേടാൻ കൃപ ചെയ്യുകെൻ നാഥാ

യുക്തിയോടെൻ മാനസത്താൽ
ഭക്തിയോടെൻ നാവുകളാൽ
നിന്നെക്കുറിച്ചൊരായിരം സ്തുതിഗീതം പാടും
(വാഴ്ത്തീടും... സ്തുതികൾ...)

വൈഷമ്യമോ പ്രയാസമോ
ഇല്ലെനിക്കേശു എൻ കൂടെ ഉള്ളപ്പോൾ
ഏകനായ് ഞാൻ വസിക്കിലും
എൻ കൂടെ വാഴും അവനെന്റെ രക്ഷയ്ക്കായ്

കാൽ വഴുതിപ്പോകാതെന്നെ
തൃക്കൈകളിൽ താങ്ങുമെന്നെ
സംരക്ഷിച്ചീടും ആനന്ദമോടെ വസിപ്പിക്കും (വാഴ്ത്തീടും...സ്തുതികൾ...)

# 116

കാണാൻ കൊതിച്ചു ഞാൻ ദിവ്യരൂപം
കേൾക്കാൻ കൊതിച്ചു ഞാൻ നിന്റെ ദിവ്യസ്വരം
പാടാൻ കൊതിച്ചു ഞാൻ നിൻ തിരുവാക്യങ്ങൾ
പോകാൻ കൊതിച്ചു ഞാൻ നീ കാട്ടിയ പാതകളിൽ

കണ്ടീടും ഞാൻ നിശ്ചയമായ് സുന്ദരനാമവൻ രൂപം
കേൾക്കും എന്നേശുവിൻ ഇമ്പമാം ദിവ്യസ്വരങ്ങൾ
പാടിടും ഞാൻ നിശ്ചയമായ് യേശുവിൻ വാക്യങ്ങൾ
പോകും ഞാൻ എന്നേശു ചൊല്ലിയ പാതകളിൽ

കുന്നിൻചരിവുകൾ  സുന്ദരതാഴ്വരകൾ
എല്ലാം നിറഞ്ഞു നിന്നാരാധകരാൽ
ആഹാരം വേണ്ടാതെല്ലാം ഉപേക്ഷിച്ചും
നിൻവാക്യം കേൾപ്പാനിരുന്നേറെദിനം (കണ്ടീടും ഞാൻ...)

ആഴിതന്നക്കരെ ദേശദേശങ്ങളിൽ
സാനന്ദം പാടുന്നു നിന്നെ വാഴ്ത്തീടുന്നു
കോടാനുകോടികൾ മാനവരന്നുമിന്നും
നിന്നെ അറിഞ്ഞീടാനായ് നിൻ സേവ ചെയ്തീടുന്നു (കണ്ടീടും ഞാൻ...)

നിൻ കൂടെ വാണവർ അന്നറിഞ്ഞില്ല നിന്നെ
ചാരത്തിരുന്നവർ അന്നറിഞ്ഞില്ല നിന്നെ
നിന്നെ ശ്രവിച്ചവർ അന്നറിഞ്ഞില്ല നിന്നെ
നിന്നെ വിട്ടോടിപ്പോയ് നിന്നാപത്തുകാലത്തവർ (കണ്ടീടും ഞാൻ...)

നിന്നെ ദണ്ഡിച്ചവർ നിന്നെ ഹിംസിച്ചവർ
നിന്നെ ദ്രോഹിച്ചവർ നിന്നെ ദ്വേഷിച്ചവർ
നിന്നെ പീഡിപ്പിച്ചോർ ഏവരും ലജ്ജിതരായ്
നിന്നുത്ഥാനവാർത്ത എങ്ങും പരന്ന നേരം (കണ്ടീടും ഞാൻ...)

നിൻ ആകാരമൊ എത്ര മനോഹരം
നിൻ ആത്മസൗന്ദര്യം എത്ര മഹനീയം
നിൻ വായ്മൊഴികളൊ എന്തെന്തു മാധുര്യം
നിൻ താഴ്മ, ത്യാഗങ്ങൾ എത്രയോ ശ്ലാഘനീയം (കണ്ടീടും ഞാൻ...)

# 117

യേശു വിളിക്കുന്നു യേശു ക്ഷണിക്കുന്നു... തൃപ്പാദേ
ചേർന്നങ്ങിരുന്നു കേൾക്കാം തന്റെ വാക്യങ്ങൾ

തിങ്ങിവിങ്ങും ഭാരം മാറ്റീടുന്നവൻ
നിത്യദുഃഖങ്ങളെല്ലാം നീക്കി നമ്മെ ബലപ്പെടുത്തിടും
(യേശു വിളിക്കുന്നു..)

ഭീതി ലേശം വേണ്ട ഭൂതഭാവികളാൽ
ഭാരങ്ങൾ ഭരമേല്പിച്ചവനിലഭയം തേടുകെന്നും
(യേശു വിളിക്കുന്നു...)

കാലാകാലങ്ങളിൽ വേണ്ടുന്നതെല്ലാം
കരുതുന്നു നമുക്കായി സ്നേഹനിധിയാം യേശുനാഥൻ
(യേശു വിളിക്കുന്നു...)

ഓരോന്നോരോന്നായ് തൻ വിശുദ്ധ വാക്യങ്ങൾ
ഗ്രഹിച്ചു പാലിച്ചുവെന്നാൽ ആശ്വാസമവൻ നമുക്കു തന്നീടും
(യേശു വിളിക്കുന്നു...)

സൻമാർഗ്ഗോപദേശം ഉപമകളായും
സൽസന്ദേശങ്ങളായും യേശു നമ്മെ ഗ്രഹിപ്പിച്ചീടുന്നു
(യേശു വിളിക്കുന്നു...)

സത്യോപദേശങ്ങൾ പ്രാവർത്തികമാക്കി
സത്യവീഥിയിൽ മാത്രം സഞ്ചരിച്ചവൻ മാർഗ്ഗദർശിയായ്
(യേശു വിളിക്കുന്നു...)

# 118

ഗോൽഗോഥായിൽ കുരിശിൽ മരിച്ചൊരു രക്ഷകനേശുവേ
തമ്പുരാനെ നിൻ തിരുപ്പാദങ്ങളെ വന്ദിക്കുന്നീയടിയാർ
ഉയർത്തീടുന്നെൻ കൺകൾ ഉയർത്തുമെൻ കൈകൾ
ക്രൂശിൽ നിന്നെ നോക്കി ഞാനും നിർവൃതിയടയുമ്പോൾ
കരുണാസാഗരാ ചൊരിയണം നിൻ കൃപാവരങ്ങൾ
(ഗോൽഗോഥായിൽ...)

തിരമാലകളുടെ നടുവിൽ പാറയതൊന്നിൽ ഞാൻ
ചെന്നുചേർന്നൊരു കുരിശതു കണ്ടു ഇനിയെൻപാതയിൽ
ലോകസാഗരെ നീയല്ലൊ എന്റെ സങ്കേതം
(ഗോൽഗോഥായിൽ....)

നീക്കുക എന്നിൽനിന്നും ദുഷ്ടവികാരങ്ങൾ
എൻമനതാരിൽ പൂവനേ ഞാനൊരു ക്രൂശതു സ്ഥാപിക്കും
മുദ്രയതെന്നുമെന്നും എന്നുടെ കാവലായിടുമെ
(ഗോൽഗോഥായിൽ...)

കാൽവരി സന്ദേശത്തിൻ ഒളിവിതറും കുരിശോ
ആഴികൾ കരകൾ കടന്നതുചെല്ലും ബഹുജനമാനസേ
അലയലയായ് മുഴങ്ങുമെന്നും തവസന്ദേശങ്ങൾ
(ഗോൽഗാഥായിൽ...)

# 119

കാണുന്നില്ലെങ്കിലും എങ്ങും നിറയുന്ന
എൻ സത്യദൈവമാണേശു
വാനിലും ഭൂവിലും നീരിലും
എല്ലായിടത്തും നിറയുന്ന ദൈവം
താരം, തിങ്കൾ, സൂര്യൻ
എല്ലാം നയിക്കുന്ന ദൈവം... (ശോഭിത)
രാവിങ്കൽ, ഇരുളിലും എന്നെന്നും
പകലിലും എൻ കൈ പിടിച്ചു നടത്തും (കാണുന്നില്ലെങ്കിലും...)

വായു, ഇടി, മിന്നൽ
കടലിന്റെ അലമാലപോലും (ധരയിലെ)
ദൈവത്തിൻ തിരുഹിതം പോലല്ലോ
അനുദിനം എല്ലാം ചലിക്കുന്നു നൂനം (കാണുന്നില്ലെങ്കിലും...)

ജന്മമരണങ്ങൾ
ഏതും വിധിക്കുന്ന ദൈവം (മനുജരിൻ)
കൈനീട്ടും പിച്ചച്ചട്ടി ഓരോന്നിൽ
വീണിടുന്നതെല്ലാം ഗ്രഹിക്കുന്ന ദൈവം (കാണുന്നില്ലെങ്കിലും...)

ആദാം മുതൽ ഇന്നും
നരനെ അറിയുന്ന ദൈവം (ലോകതാതൻ)
ഇരുളിന്റെ മറവിലും പകലിന്റെ
രഹസ്യത്തിലെല്ലാം തൃക്കൺപാർക്കും ദൈവം (കാണുന്നില്ലെങ്കിലും...)

# 120

## വിശുദ്ധ മൂറോൻ

മായാത്ത വിശുദ്ധ മൂറോന്റെ മുദ്രകൾ
എൻ ദേഹദേഹിയെ എന്നും
ശുദ്ധമതാക്കി വൻ വിനകളിൽ
നിന്നെന്നെ കാത്തു ധന്യമാക്കുന്നു

എന്നിലേക്കെങ്ങുന്നും ഓടി അടുക്കുന്ന
പൈശാചികവൃന്ദമെല്ലാം
വന്ന വഴി തന്നെ ഓടി ഒളിക്കുന്നു
ദിവ്യമാം മൂറോന്റെ ശക്തിയതാൽ
ശുദ്ധരായ് യേശുവിൽ ചേരുന്ന വേളയിൽ
മൂറോനാൽ മുദ്രിതമാകേണം... (മായാത്ത...)

കല്പിക്കപ്പെട്ടുള്ള വന്ദ്യ പിതാക്കന്മാർ
പരിശുദ്ധതൈലമാം മൂറോൻ
പുണ്യമാം കൂദാശാ കർമ്മങ്ങളാലെ
ഭക്തിയോടുരുവാക്കും നേരം
സ്വർഗ്ഗീയവാതിൽ തുറന്നിങ്ങിറങ്ങുന്നു
ആവസിക്കുന്നിതിൽ ശുദ്ധ റൂഹാ... (മായാത്ത...)

മേലുള്ള സ്വർഗ്ഗം തുറന്നു വന്നീടുമ്പോൾ
മാലാഖമാരോ നിരനിരയായ്
പാറക്കലീത്തായേ ഭയഭക്തിയാലവർ
അകമ്പടി സേവിച്ചിറങ്ങി വരും
പരിശുദ്ധ റൂഹാ നിറയുന്ന തൈലമോ
ദിവ്യ ചൈതന്യത്താൽ ശോഭിതമായ്... (മായാത്ത...)

# 121

സ്തോത്രം സ്തോത്രം യേശുനാഥന്
സ്തോത്രം പാടീടും ഞാൻ–എന്നും

ദൈവസുതൻ എന്നേശുനാഥന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

അഗതികൾക്കാലംബമാം എന്നീശന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

അബലൻ അനാഥനും നാഥനായോന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

തീരാരോഗം മാറ്റും കർത്തന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

കാനായിൽ വെള്ളം വീഞ്ഞാക്കിയവന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

നിർമ്മല കന്യാമേരി പുത്രന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

വ്യാകുലമെല്ലാം മാറ്റും ഈശന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

വിനകളെ നീക്കും യേശുനാഥന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

എൻ കടഭാരം പോക്കും കർത്തന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

കരുണാമയനാം ദൈവപുത്രന് സ്തോത്രം
പാടീടും ഞാനെന്നും (സ്തോത്രം....)

# 122

## കാതോലിക്കാ മംഗളഗാനം

മാർത്തോമ്മാ സിംഹാസനത്തിൽ
ആരൂഢനാകും പിതാവേ
കിഴക്കിന്റെയൊക്കെയും വന്ദ്യകാതോലിക്കാ
ആമോദമായ് വാഴ്ക നീണാൾ

നസ്രായനാമേശുശിഷ്യർക്കു നൽകിയ
അതിശ്രേഷ്ഠാചാര്യത്വം നൂറ്റാണ്ടുകൾ
കൈമറിഞ്ഞെത്തിയീ വന്ദ്യപിതാവിൽ
ആ ദീപം കൊളുത്തി നീ ആയിരമായ്
ദീപം കൊളുത്തി നീ ആയിരമായ്... (മാർത്തോമ്മാ....)

പട്ടിണിപ്പാവങ്ങൾക്കെന്നും തുണയായി
രോഗികൾ ദുഃഖിതർക്കാലംബമായ്
പതിനായിരങ്ങൾ നിൻ മക്കൾക്കിടയനായ്
ഐശ്വര്യ സമ്പൂർണ്ണനായി വാഴ്ക
ഐശ്വര്യ സമ്പൂർണ്ണനായി വാഴ്ക.... (മാർത്തോമ്മാ....)

# 123

രാഗം:- കല്യാണി. താളം:- ആദി

തേജോ സ്വരൂപമെ നമതെ
ശ്രീയേശു നാഥനെ നമതെ
ആ......

തേജോസ്വരൂപമെ നമതെ
ഘോരാന്ധകാരനിബിഢഭൂവനം
ജ്യോതിർമയൂഖപൂരിതസുദിനം
സാക്ഷാത്കാരം....... പുനരേ!.... ആ....

ഹാലേലൂയ്യാ (2)
ഹാലേലൂയ്യാ (2) ഗീതം മുഴങ്ങുന്നെങ്ങും
കേൾക്കൂ ദിവ്യസന്ദേശം
ദൈവപുത്രൻ; യേശുരാജൻ; ബേത്ലഹേമിൽ
പുൽക്കൂട്ടിൽ ജാതം ചെയ്ത ദൂത് ഇതാ... (ഹാലേലൂയ്യാ...)

കോടിക്കോടി നക്ഷത്രജാലങ്ങൾ
നർത്തനമാടും നീലാംബരേ...
മേലെ മാലാഖമാർ അല്ലിമലർപൂക്കളെ
വിതറും തുഷാരബിന്ദുക്കളായ്
തംബുരു കിന്നരം മീട്ടും; ദൈവദൂതരോടൊത്തു നരരും
രക്ഷകനേശുവെ ആഹ്ലാദപൂരിത-
രായി സ്തുതിച്ചെങ്ങുമെങ്ങും.... (ഹാലേലൂയ്യാ...)

തൂകിത്തൂകി ഹേമന്ദയാമിനി
വൈഡൂര്യമുത്തുകളാകവേ
മന്ദസമീരനിൽ മുല്ലമലർസൗരഭം
ഉപഹാരമേകി നിശീഥിനി

സോപാന ഗാനങ്ങൾ പാടി
വാനമ്പാടികൾ ആ നീലവാനിൽ
അനന്തനീലമാം സമുദ്രവേദിയിൽ
കല്ലോലനർത്തനമാടി..... (ഹാലേലൂയ്യാ...)

# 124

മുൾക്കിരീടം ചൂടിയ നാഥാ!
യേശുനാഥാ! നമോ! നമോ!
ജയതി ജയതേ! താവകനാമം (2)
ഹരിജമെങ്ങും മുഴങ്ങീട...ട്ടെ...

കുരിശുമരത്തിൻ ചാരത്തിരുന്നു ഞാൻ
നിൻസ്തുതികൾ പാടീടും.... ആ....
നിർവൃതി ചൊരിയേണമെ! നാഥാ! യേശുനാഥാ!

തവപദങ്ങൾ, തഴുകി, തൊഴുതീടുന്നടിയൻ-
ഇതനവരതം പുതുപുതുരാഗങ്ങളാൽ
തിരുനാമ... ഗീതമുയർത്തീടും... (മുൾക്കിരീടം......)

കരുണാസാഗരാ കാഞ്ചനാധരാ
കരുണ ചൊരിക ദയാപരാ! ആ
കാന്തിരൂപ രക്ഷാകരാ നാഥാ ലോകനാഥാ
കൈകൾ കൂപ്പി തൃപ്പാദങ്ങളെ വണങ്ങുന്നേൻ
കാലമെന്നുമെൻ കാവലായ് നീ ഇരിക്കേണം... (മുൾക്കിരീടം......)

# 125

ആശാദീപമെ! ശ്രീയേശുനാഥാ!
ആ..ലം..ബം... നാഥാ! നീ മാത്രമല്ലോ
അകതളിർ ഉരുകുന്നു - അയനങ്ങൾ അടയുന്നു (2)
ആനന്ദദായകനേശു മഹേശാ!..... (ആ...ശാ..)

അഭ്രത്തിലും ഈ പൃഥ്വി തന്നിലും
അമരൻ അധിപനതിശ്രേഷ്ഠ ഭരണ്ഡൻ (2)
ചിത്തത്തിലെൻ സന്താപഭാരം
കഴുകീ കൃപകളെന്നിലേകി പ്രമോദം
വരമരുളൂ കൃപയാൽ... നാഥാ എന്നേശുപരാ
വണങ്ങുന്നു പദമലരിൽ-
ഞാൻ തൊഴുതീടുന്നടിമലരിൽ.. (ആ..ശാ..ദീപമെ)

വന്ദിച്ചു ഞാൻ കീർത്തിച്ചിടും തിരു-
വചനമെനിക്കു പ്രിയമായീടുമെന്നും (2)
വൃക്ഷങ്ങളും വൻ പാരാവാരവും
വിവിധം ഇളകി സ്തുതിപാടുന്നു നിന്നെ
വരികില്ലേ നീ! ത്വരിതം എന്നിൽ എന്നേശുപരാ
വസിക്കേണമെ എന്നുള്ളത്തിൽ
വന്നൊളി വിതറീടുകെൻ ഉള്ളിൽ.... (ആശാ...ദീപമെ....)

# 126

വാതിൽ മുട്ടീടുന്നു ഞാൻ തുറന്നീടേണമെ
വന്നെനിക്കാശ്വാസം ഏകീടേണമേശുവേ!
വൈഷമ്യങ്ങൾ എന്റെ-പാതയിൽ വന്നാകിലും
വർഷിക്കേണമെ എന്നിൽ കൃപകളെയെന്നും

സൽക്കർമ്മങ്ങൾ സദാ ഞാൻ ചെയ്യുവാൻ.... അ ആ....
സത്യത്തിൻ പാതയിൽ ഞാൻ നീങ്ങുവാൻ...അ ആ...
സന്മനസ്സെന്നിൽ നീ ഏകേണമെ... (വാതിൽ...)

ഓരോ നിമിഷവും നിൻ കാരുണ്യം.... അ ആ...
ഓരോ ദിനത്തിലും നിൻ സ്നേഹവവും അ ആ...
ഓജസ്സിൻ ഓളത്താൽ നൽകുകെന്നിൽ.... (വാതിൽ...)

# 127

ദൈവമെ! നിൻ സ്നേഹം എത്ര വാഴ്ത്തിയാലും
മതിയാവില്ലെനിക്കു നാഥാ!
നരനെ രക്ഷിപ്പാനല്ലൊ വന്നീ ഭൂവിൽ
നിൻ സ്നേഹം മഹനീയമെ!

എന്റെ പാപങ്ങൾ നീ വെറുക്കുന്നെങ്കിലും
നീ സ്നേഹിക്കുന്നല്ലൊ ഈ എന്നെ
എന്നുമെന്നും നിനക്കു സ്തുതി പാടീടും ഞാൻ
സ്നേഹിക്കുന്നെൻ നാഥനെ

അന്ധകാരത്തിൽ മുങ്ങി നശിച്ചീടുന്ന
തവസൃഷ്ടിയാം മാനവരെ
വലംകൈ നീട്ടി രക്ഷിപ്പാൻ ഓടിയെത്തി
നിൻ സ്നേഹം മഹനീയമെ! (എന്റെ പാപങ്ങൾ....)

ലോകനാഥാ! നിൻ പുത്രനെ ഈ ഭൂമിയിൽ
ദരിദ്രജനങ്ങൾക്കിടയിൽ
അവരോടൊത്തു ജീവിപ്പാനായ് അയച്ചു
നിൻ സ്നേഹം മഹനീയമെ! (എന്റെ പാപങ്ങൾ...)

ദുഃഖിതർക്കും മനോഭാരമുള്ളവർക്കും
രോഗബാധിതരായവർക്കും
ശാന്തിയേകി നിൻ മാറോടണയ്ക്കുന്നു നീ
നിൻ സ്നേഹം മഹനീയമെ! (എന്റെ പാപങ്ങൾ....)
(ദൈവമെ! നിൻ സ്നേഹം...)

# 128

മിഴികൾ അടച്ചേകാഗ്രമായ്
ഇരുകൈകൾ കൂപ്പി ശാന്തമായ്
ധ്യാനിക്കുന്നു ഞാൻ പ്രിയനേശുവേ!
വന്നീടേണമെൻ ഹൃദയെ!

ഭയമുണ്ടെനിക്കു ശക്തനേശുവേ!
അർഹതയില്ലെനിക്കു നിൻ സാമീപ്യം
പൊറുക്കണമേയെൻ ദോഷങ്ങൾ
വസിക്കേണമെന്നിലെന്നും (മിഴികൾ അടച്ച്....)

ഭീതിയെല്ലാം അകറ്റി സമ്മോദമായ്
നാഥാ! തിരുക്കരങ്ങൾ ഗ്രഹിച്ചു ഞാൻ
വരുംകാലം നന്ദിയോടെ ജീവിപ്പാൻ
ഏകീടേണമെ കൃപകൾ (മിഴികൾ അടച്ച്....)

തവനാമം കീർത്തിച്ചെന്നും പാടുവാൻ
നാവുകൾക്കു ബലം ഏകീടേണമെ
ഇമ്പമുള്ള ശബ്ദം ഞങ്ങൾക്കേകി നീ
അനുഗ്രഹം ചൊരിയേണമെ..... (മിഴികൾ അടച്ച്....)

# 129

മാനവസ്നേഹം നിറഞ്ഞു തുളുമ്പും
മഹിയിൻ നാഥൻ യഹോ....വാ... (2)
മാനവരാശിയിൻ രക്ഷകനായി
മഹിയിലയച്ചു തൻ ഏകസുതനെ
മനുജരോ പുളകിതരായി... ഓ....
മധുരിത ഗാനമുയർത്തി

ഹാലേലൂയ്യാ.... ഹാലേലൂയ്യാ
ഹാലേലൂയ്യാ..... ഹാലേലൂയ്യാ
പാടാം സ്തുതിഗീതങ്ങൾ...

തൂമഞ്ഞിൻതുള്ളികൾ എങ്ങും പൊഴിഞ്ഞു
തൂവെണ്ണിലാവിൽ ആ രാവിൽ
തൂമ നിറഞ്ഞൊരാ രാവിൽ
തംബുരു മീട്ടി.... താളം ഉയർത്തി
തമ്പുരാനേശുനാഥന് വാനവർ
താമരയിതളുകൾ വിതറി..... (2) ആ...
(മാനവസ്നേഹം.... ഹാലേലൂയ്യാ....)

പൂജിതനാം ശ്രീയേശുമഹേശനെ
പൂജിക്കുവാൻ മാനുഷരോ....
പൂകി ആ പുൽക്കൂട്ടിനുള്ളിൽ
പൂങ്കോഴി കൂവി കോകിലം പാടി
പൂവമ്പിളി, താരങ്ങൾ, മെനഞ്ഞൊരു
പൂപ്പന്തൽ ദൂതർ ഒരുക്കി.... (2) ആ.... (മാനവസ്നേഹം.... ഹാലേലൂയ്യാ....)

# 130

സ്വന്തമായ് നമുക്കീ ഭൂമിയിൽ സമ്പാദ്യങ്ങളായ് ഇല്ലൊന്നുമെ
മൃത്യു വന്നീടുമ്പോൾ ഏവരും വെറും കൈകളാൽ പോയീടുമേ (2)

ജാതരായ നാളിൽ ഈ ധാത്രിയിൽ
കൊണ്ടുവന്നതില്ല നാം ഒന്നുമേ
നിത്യമായതോ ആത്മാവൊന്നു മാത്രം
തന്നതോ നമുക്കതും സ്രഷ്ടാവ് സൃഷ്ടിയിൽ (2) (സ്വന്തമായ്.....)

ആത്മത്തെ പരിപോഷിപ്പിച്ചീടാൻ
ജീവിച്ചീടേണം നാം സത്യപാതയിൽ
നന്മ സോദരർക്ക് ചെയ്തുള്ള കാലം
സത്യമായി ജീവിച്ചു സ്വർലോകെ പോയീടാം (2) (സ്വന്തമായ്....)

കാലചക്രം പാഞ്ഞു ദൂരെ എത്തുമ്പോൾ
മായയായ് ഭവിച്ചീടുന്നോർമ്മകൾ
കർത്തൃപാദം തേടും പാതേ ഗമിച്ചാൽ
ആത്മരക്ഷയാലെ നിത്യം ആനന്ദം നേടാം (2) (സ്വന്തമായ്....)

# 131

ദയാനിധേ! തൃപ്പാ...ദെ ഞാൻ ഇതാ.....
ദയവാകുവാൻ-കുമ്പിടുന്നേശുവേ! കുമ്പിടുന്നേശുവേ! (2)
ദീനരിൽ ആശ്വാസം ഏകുവോനെ
ദുഃഖങ്ങളെല്ലാം നീ കേൾക്കേണമെ
ദിവ്യപ്രകാശം ചൊരിഞ്ഞെന്റെയുള്ളിൽ
ദിവ്യപ്രശാന്തിയതേകണമെ... (2) (ദയാനിധേ...)

ആ.......
മൃതരിൽ കരുണയുണ്ടാകേണമെ
മാലിന്യം അവരുടെ കഴുകേണമെ (2)

മറന്നീടരുതെ നിൻ വരവിൽ നാഥാ
മഹത്വരാജ്യം തന്നിൽ ചേർക്കേണമെ (2) (ദയാനിധേ....)

ആ.......
കടലിന്റെ നടുവിൽ വൻപാറയൊന്നിൽ
കാണുന്നു ക്രൂശിൽ ഞാൻ തിരുസ്വരൂപം (2)
കരുതി ഞാൻ നീന്തിത്തുടിച്ചങ്ങു ചേർന്നീടാൻ
കനിയേണമെ ശക്തിയേകണമെ..... (2) (ദയാനിധേ....)

# 132

സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നു
സൂര്യശോഭിതൻ ഭൂതലേ (2) ഈ ഭൂതലേ
സ്വർഗ്ഗസൂനു ഉണ്ണിയേശു ലോകരക്ഷകൻ
സ്തുത്യനായ് പിറന്നു നൽ ദിനേ

സ്തോത്രഗീതങ്ങളെ കാഹളനാദത്താൽ
സ്വർഗ്ഗീയസേനകൾ ഇമ്പമായ് മുഴക്കിയെങ്ങുമേ (2)
സന്തുഷ്ടരായതാ സദ്വാർത്ത കേട്ടുടൻ (2)
സമ്മോദമായ് പാടി മാനവകുലം (സ്വർഗ്ഗത്തിൽ.....)

സത്യദൈവത്തിന്റെ പുത്രനെ ദർശിപ്പാൻ
സാനന്ദം ബേത്‌ലഹേമിൽ ബദ്ധപ്പെട്ടങ്ങെത്തി മാനവർ
സന്നിധേ ആദരാൽ വന്ദനം ചെയ്തവർ (2)
സംതൃപ്തരായ് പാടിസ്തോത്രഗാനങ്ങൾ (സ്വർഗ്ഗത്തിൽ......)

# 133

ആ........
വസുമതി നിൻ ആകാരം എത്ര മനോഹരം
വരദാനങ്ങൾ വചനമാകും പ്രഭു (2)
നിറകൈയാൽ നിനക്കേകി....
പധമപ - മഗരിസ
ഗമപനി - സഗരിനിസ

ഹിമഗിരിമുടികളും പുൽമേടുകളും
സാഗരതിരമാലകളും
കളകള ഒഴുകും കുഞ്ഞരുവികളും
കോകില നാദവുമെല്ലാം

മനോമോഹനം അതിസുന്ദരം-നിൻ
മാറിൽ വസിപ്പതിനായ്-ഞാൻ ഭാഗ്യവതിയെന്നും (വസുമതി......)

# 134

ദൈവത്തിൻ കൃപാവരം നിറഞ്ഞവരായി
ആത്മശക്തി നേടിയിന്നുണർന്നവരായി (2)
ഹാലേലൂയ്യാ സ്തോത്രഗീതം കർത്തനെ സ്തുതിച്ചിന്ന്
ഒന്നായ് പാടീടാം ഹാലേലൂയ്യാ

മരക്കുരിശിൽ മനുജനായി മരിച്ചുയർത്തവൻ
മനുജനുടെ രക്ഷകന് പാടാം സ്തുതി (ഹാലേലൂയ്യാ...)

ദിനംദിനവും തിരുക്കരങ്ങൾ നീട്ടി സ്നേഹത്താൽ
കരുതീടുന്നു നമ്മെയെല്ലാം യേ...ശുപരൻ (ഹാലേലൂയ്യാ....)

ദുഃഖിതർക്കാശ്വാസമേകി ശാന്തിയേകുന്നു
തൃപ്പാദേ വണങ്ങീടുവോർക്കാ.....ലംബമേ! (ഹാലേലൂയ്യാ...)

ദുരിതങ്ങളെ പദമലരിൽ ഉണർത്തിയെന്നതാൽ
മായ്ച്ചു കർത്തനേശു മോദമാക്കീടും (ഹാലേലൂയ്യാ...)

യേശുവോടു ചേർന്നിരുന്നാൽ നിത്യം ആനന്ദം
വ്യാകുലങ്ങൾ ഇല്ലയെന്നും ആനന്ദമേ (ഹാലേലൂയ്യാ....)
(ദൈവത്തിൻ.......)

# 135

യേശു മഹേശാ നിന്നെ വാഴ്ത്തിപ്പാടും ഞാൻ
എന്നേശു മഹേശാ നിന്നെ വാഴ്ത്തിപ്പാടും ഞാൻ (3)
എൻ ജീവകാലമെല്ലാം നിന്നെ വാഴ്ത്തിപ്പാടും ഞാൻ

# 136

ഒറ്റപ്പെട്ടൊരു ജീവിതമൊ
ആർക്കുമില്ലീ ഭൂമിയിതിൽ
ദൈവപുത്രനാം യേശുനാഥൻ
കൂ...ടെ ഉണ്ടെന്നും

മതിയായവനേശു നമുക്കെന്നാളും
നൽസന്തതസഹചാരിയാകും ഭൂമിയിലും

മോദം-ദുരിതം-എല്ലാറ്റിലും
നാം കൂടെയുണ്ടവൻ... (ഒറ്റപ്പെട്ടൊരു....)

യാത്രപോയീടുന്നെല്ലാ വേളയിലും
രാത്രികാലത്തിൻ നിദ്രാവേളയിലും
രോഗങ്ങളതു വന്നു ഭവിച്ചീടിലും
എന്നും രക്ഷകനേശു കൂടെയുണ്ടെന്നും.. (ഒറ്റപ്പെട്ടൊരു....)

ഉറ്റവരുടയോരും വേർപിരിഞ്ഞതാൽ
ഏകരായി ഭവിപ്പതില്ല നിശ്ചയം
യേശുരക്ഷകൻ നമ്മെ പാലിച്ചീടും
ചിന്തയതു നമുക്കുണ്ടായീടേണം..... (ഒറ്റപ്പെട്ടൊരു....)

# 137

പുതുപുതു രാഗവുമായ്
പുതുപുതു സ്തോത്രവുമായ് (2)
അണയുന്നിതേശുവിന്റെ പദമലരിൽ
അണയുന്നിതേശുവിന്റെ പദമലരിൽ

ഹൃദയം ഒരുക്കിയിന്ന്
താളഘോഷങ്ങളാലെ
സ്തുതികൾ കരേറ്റി യേശു-
പരനെ വന്ദിച്ചീടാം...
സ്തുതികൾ കരേറ്റി യേശു-
പരനെ വന്ദിച്ചീടാം.... (പുതുപുതുരാഗവുമായ്....)

കാൽവരിക്കുന്നിലുള്ള
ക്രൂശിന്മേൽ മാത്രമല്ല
എങ്ങും എന്നുള്ളിലും നി-
ന്നെന്നെ സംരക്ഷ ചെയ്യും
എങ്ങും എന്നുള്ളിലും നി-
ന്നെന്നെ സംരക്ഷ ചെയ്യും... (പുതുപുതുരാഗവുമായ്....)

# 138

എന്നും എന്റെ യേശുവിന്റെ കരങ്ങളെ ഗ്രഹിച്ചു ഞാൻ
യാത്രചെയ്തീടും.... ആ....
തന്റെ വഴി അറിഞ്ഞു തൻ കൃപകളെ സ്മരിച്ചഹോ
യാത്രചെയ്തീടും

ഹാലേലൂയ്യാ സ്രഷ്ടാവിന്
പ്രിയമായിടും സ്തുതികൾ
ഹാലേ.... ലൂയ്യാ
ഗീതങ്ങൾ പാടീടും ഞാൻ.... (2)

വിലയേറും ത്നങ്ങൾപോലെ കാണുന്നു ഞാൻ
അവൻ തിരുവായ്മൊഴികൾ
അതിലോരോ രത്നവും ഏതു മാനവർക്കും
ജ്ഞാനം പകർന്നീടുന്നു
തിരുവാക്യങ്ങൾ മനമേതിനും അലങ്കാരമായിടുന്നു (2)
(എന്നും എന്റെ ........)

അമിതമായ് മതിമറന്നാനന്ദിച്ചീടുമ്പോൾ
സമനിലയേകീടുവാൻ
അതിയായി ദുഃഖിതരായി നീറീടുമ്പോൾ
ശാന്തി പകർന്നീടുവാൻ
തിരുവായ്മൊഴികൾ ഹൃദയങ്ങളിൽ ഒളിതൂകീടുന്നെന്നും
(എന്നും എന്റെ.......)

# 139

എൻ പാപം പോക്കി
വെണ്മ പകർന്നു എന്നിൽ
വീഴാതെയെന്നെ....
കൈകൾ പിടിച്ചു കരേറ്റി

ഹാ! യേശുവേ! നീ എത്രയോ നല്ലവൻ
ഇന്നിത്രയോളം എന്തിനു നാഥാ!
സ്നേഹിച്ചീടുന്നു നീ എന്നെ

ക്രൂശിൻ മാഹാത്മ്യങ്ങൾ എന്തെന്നറിയിച്ചു നീ
ക്രൂശിന്റെ പാതയിൽ എന്നെ നയിച്ചീടുന്നു (ഹാ! യേശുവേ!...)

ദിനവും വരാവുന്ന വിനകൾ സമൂലം നീക്കി
കരുതൽ ചെയ്തീടുന്നു മികവോടെനിക്കായി നീ (ഹാ! യേശുവേ!...)

മനുജർക്കു ഭൂമിയിൽ കഴിയാതസ്സാദ്ധ്യമായ്
വന്നീടും കാര്യങ്ങൾ പൂർത്തീകരിക്കുന്നു നീ... (ഹാ! യേശുവേ!...)

പ്രകൃതിമനോഹരം നരനായി ദാനംചെയ്ത്
അതിൽ മേന്മയേകീടാൻ ഏകുന്നു നൽഭാവനകൾ (ഹാ! യേശുവേ!...)

സംരംഭം ഏതിലും നിന്നിഷ്ടം ചെയ്തീടുവാൻ
നിത്യം എൻ ചിന്തയിൽ വിജ്ഞാനം ഏകേണമെ (ഹാ! യേശുവേ!...)

# 140

ആകാശത്തട്ടിൻകീഴിൽ
എന്നേശു നാഥനെപ്പോൽ (2)
ഒരുന്നതൻ മഹാശ്രേഷ്ഠനായി
മറ്റാരുമേ ഈ ധരയിൽ
നിജമായ് ജനിച്ചതില്ല (2)

അതികോമളൻ ആദിത്യശോഭിതൻ
മഹാത്മനായകൻ
അതിശക്തനാണവൻ സ്നേഹത്തിൻ
പ്രതീകമാണവൻ
സ്നേഹപ്രതീകമാണവൻ (ആകാശത്തട്ടിൻ....)

ബലിദാനമായോ വിശുദ്ധരക്തവും
ശരീരവും നൽകി
പെരുകുന്ന പാപം നീക്കി മന്നിൽ
കെടാവിളക്കായി...... (2)
മന്നിൻ കെടാവിളക്കായി (ആകാശത്തട്ടിൻ.....)

ധനവാന്റെ കൂടെ പാർത്തതില്ലവൻ
താഴ്മയേറിയോൻ
താൻ തെരഞ്ഞെടുത്തതോ ശിഷ്യരായതി
ദരിദ്രരായവരെ.... (2)
അതി ദരിദ്രരായവരെ (ആകാശത്തട്ടിൻ.....)

# 141

ഇന്നു ഞാനൊരു നൽസങ്കീർത്തനം
പാടും എൻ പ്രിയനാം യേശുനാഥനായ്
തന്റെ ദാനമാം എൻ സ്വരത്താൽ
യേശുവിൻ നാമം വാഴ്ത്തിപ്പാടും ഞാൻ

ജ്ഞാനമേകും നിൻ പ്രഭാഷണം
മാണിക്യങ്ങളിലേറെ ശ്രേഷ്ഠം
ശ്രവണമാത്രയിലെൻ ഹൃദയം
തുടിക്കുന്നു വിജ്ഞാനത്താൽ (2) ആ.... (ഇന്നു ഞാനൊരു....)

യാചിപ്പിൻ വിശ്വാസത്താലെ
ലഭിക്കും നമുക്കതു നന്മയെങ്കിൽ
അന്വേഷിച്ചിടും എങ്കിലോ നാം
കണ്ടെത്തും അതു കർത്തനേകും
വാതിൽ മുട്ടീടും എങ്കിലോ
അതു തുറന്നു തന്നിടുമെ ദയാപരൻ (2) (ഇന്നു ഞാനൊരു...)

അന്യരെ വിധി ചെയ്തീടാതെ
സ്വന്ത ദോഷം അറിഞ്ഞീടേണം
വിശ്രുതം സുഗമം വൻ പാതകൾ
എത്തീടുന്നതു നാശഗർത്തേ
ഇടുക്കുവാതിൽ ദുർഘടമാകിലും
നിത്യാനന്ദത്തിൽ എത്തിച്ചേർന്നീടും (2) (ഇന്നു ഞാനൊരു....)

# 142

ജഗത്തിൻ നാഥൻ യേശുനാഥനെ
സ്തുതിപ്പാനായ് നാം ചേർന്നു പാടീടാം
ഇഹത്തിൽ നമ്മെ രക്ഷ ചെയ്തീടാൻ
കുരിശിന്മേൽ താൻ ജീവനർപ്പിച്ചു

നമസ്കാരം-നമസ്കാരം-നമസ്കാരം ചെയ്തീശനെ വാഴ്ത്താം
സ്തുതിക്കാം നാം-സ്തുതിക്കാം നാം-സ്തുതിക്കാം നാം
ഇന്നേശുനാഥനെ

നരകുലത്തിൻ പാലകനായോൻ
നരന്റെ താപം മാറ്റീടുന്നവൻ
നരന് രക്ഷ ഏകീടുന്നവൻ
നരന്റെ ദൈവപുത്രനെ വാഴ്ത്താം (നമസ്കാരം....)

അഞ്ചപ്പംകൊണ്ടയ്യായിരം പേരെ
തീറ്റിപ്പോഷിപ്പിച്ച ദയാപരൻ
മാനവജാതിക്കേറെ നന്മകൾ
ചെയ്തൊരു കർത്തനീശനെ വാഴ്ത്താം... (നമസ്കാരം....)

ധരയതിൽ വിളംബരം ചെയ്യാം
കർത്തന്റെ നൽ സന്ദേശങ്ങളെല്ലാം
നല്ല ഭടരായ് കൈകളെ കോർത്ത്
ആമോദമായ് മുന്നേറിടാം ഒന്നായ്.... (നമസ്കാരം....)

# 143

## ഒരു പ്രഭാത നമസ്ക്കാര ഗാനം

അതിരാവിലെ എഴുന്നേറ്റിതാ
തിരുമുമ്പിൽ വന്നു ഞാൻ (2)
നന്ദിയോടെ സ്തുതി പാടുന്നു
യേശുമഹേശാ (2)

രാത്രികാലെ വരും ആപത്തെല്ലാം
നീക്കി ഇന്നെന്നെ
സംരക്ഷിച്ച കർത്തനായ്
സ്തോത്രം പാടീടാം

പകലന്തിയോളം ദിനവുമെന്നെ
വഴിനടത്തേണമെ
നിന്നിഷ്ടം മാത്രം ചെയ്വാൻ
കൃപകളേകണം....

# 144

ശ്രീയേശുനാഥാ! തവതിരുനാമം
വാഴ്ത്തിപ്പാടീടുന്നു ഞാൻ (3) ഹാ! ഹാ... ശ്രീയേശുനാഥാ
വാഴ്ത്തിപ്പാടുന്നു ഞാൻ (3)

നാമം നാമം തവതിരുനാമം
വാഴ്ത്തിപ്പാടീടുന്നു ഞാൻ
യേശുനാഥാ! നിൻ തിരുനാമം
സ്തുതി പാടീടും എന്നും ഞാൻ (നാമം നാമം തവതിരുനാമം...)

നീലരാവിൻ ഏകാന്തതയിൽ
ഗിരിമുകളിൽ നിന്നു പാടി ഞാൻ... (2)
ഓ... ആ ഗിരിമുകളിൽ കുളിർതെന്നലിൻ നിൻ
തിരുവചനങ്ങൾ കേട്ടു ഞാൻ (2)
നിത്യദേവാ! നിത്യദേവാ നിൻ കരുണകളെ
പാടിപുകഴ്ത്തും എന്നും ഞാൻ
യേശുനാഥാ നിൻ തിരുനാമം
സ്തുതി പാടീടും എന്നും ഞാൻ (നാമം നാമം....)

നീലസാഗരതീരത്തിൽ എൻ
സ്വപ്നമതായ് വരികില്ലേ നീ (2)
ഓ.. ആ തീരത്തിലെ കടൽമാലകളിൽ
നിൻ തിരുവചനം കേട്ടു ഞാൻ (2)
ലോകനാഥാ! ലോകനാഥാ പ്രകൃതിയിലെങ്ങും
നിൻ സ്തുതിഗീതം കേൾപ്പൂ ഞാൻ...
യേശുനാഥാ! നിൻ തിരുനാമം സ്തുതി പാടീ (നാമം നാമം....)

ശ്രീയേശുനാഥാ... തവതിരുനാമം... ആ.... ആ....

# 145

വന്നെന്നെ കൈപിടിച്ചുയർത്തിയ നാഥാ (2) ആ...
വൻ വിന വൈഷമ്യങ്ങൾ ജീവിതവാരിധിയിൽ (2)
വന്നിടാതെന്നെ നിത്യം കാത്തുകൊള്ളേണം... ആ

എന്നുള്ളിൽ ദൈവഭക്തി - എന്നും നിറയ്ക്കേണമെ
സൽബുദ്ധി-വിവേകവും ഏകേണമെ (2)
എൻ ഇരുൾ പാതകളിൽ-നിൻ ഒളി വീശീടുമ്പോൾ (2)
ഭയമതില്ലെനിയ്ക്കെന്നും നിന്റെ കൃപ മതിയേ (വന്നെന്നെ......)

സ്വർഗ്ഗലോകത്തിൽ നിന്റെ - തങ്കക്കൊട്ടാരമതിൽ
മാലാഖമാർ സ്തുതിക്കും രാജകുമാരാ
ഏഴകൾക്കായ് ഈ ഭൂവിൽ കുരിശിൽ നീ മരിച്ചു (2)
ഭൂവിൽ ഈ മാനവർക്കെന്നും നിത്യ-രക്ഷകനാ....യ് (വന്നെന്നെ......)

# 146

ഓരോ അടിയും ഞാൻ മുന്നോട്ടു നീങ്ങുമ്പോൾ
എന്നെ കരുതേണം യേശുനാഥാ! (2)
ഓരോ നിമിഷവും എൻ ചിന്തയേതിനും
സന്മാർഗ്ഗദീപമായ് നീ വരേണം (2)
ഒരുപാടു നന്മകളേകും കനിവുള്ള കർത്തൻ നീയല്ലോ
ഒരു ഗാനം പാടുന്നു ഞങ്ങൾ നിൻ മഹിമകൾ വർണ്ണിപ്പതിനായ്
ഒരു സ്തോത്രഗാനവും മതിയാവില്ലൊരിക്കലും
ആ...... (ഓരോ അടിയും.....)

നൽമാർഗ്ഗമേതെന്നും ദുർമ്മാർഗ്ഗമേതെന്നും
കാണ്മാൻ വിവേചനം ഏക നാഥാ.... (2) ആ...
നിന്നാപ്തവാക്യങ്ങൾ എന്നും അഗാധമായ്

നന്നായ് ഗ്രഹിപ്പാൻ വിവേകം തരൂ... (2)
ആ........ (ഓരോ അടിയും.....)

അതിദൂരം കാണുന്ന ദുർഘടപാതയിൽ
അടിതെറ്റിടാതെന്നെ കാത്തീടേണം (2) ആ...
അതിസ്നേഹദായകാ അതിരറ്റ കാരുണ്യം
അകമഴിഞ്ഞെന്നിൽ നീ ചൊരിയേണമെ (2)
(ഓരോ അടിയും......)

# 147

ആഴിയ്ക്കക്കരെ പോകാം വാഗ്ദത്തദേശത്തിൽ
യേശു നയിക്കും തോണിയേറിപ്പോയിടാം
പോയീടാം ആഴിയ്ക്കക്കരെ - (2) പോയീടാം (2)
ഭയമില്ലെനിക്കൊരു നാളും ഈ യാത്രയിൽ
അതിശക്തനായിടും യേശു കൂടെയുണ്ടെല്ലായ്പോഴും
(ആഴിയ്ക്കക്കരെ..)
പോയീടാം.... ആഴിയ്ക്കക്കരെ... പോയീടാം

സാഗരമതു ക്ഷോഭിക്കുന്നതെങ്കിലും കാറ്റും കോളിലും
സഞ്ചരിക്കുമ്പോൾ ഉഗ്രമായീടും ഇടിമിന്നലിലും (2)
സംശയം വേണ്ടാ, ഭീതി വേണ്ടിനി, യേ..ശുവിൻ മാറിൽ ചാരും ഞാൻ
സ്വയം അർപ്പിച്ചീടുകെ, നമ്മെയെന്നും തൃപ്പാദേ
കരയെത്തീടും നിജം നാം ആ തീരത്തിൽ..... (ആഴിയ്ക്കക്കരെ.....)
പോയീടാം.... ആഴിയ്ക്കക്കരെ... പോയീടാം

സങ്കടങ്ങളതൊന്നും ഇല്ലാദേശത്തിൽ തൻ സന്നിധേ
സമ്മോദമായ് സങ്കീർത്തനങ്ങൾ പാടി വാഴ്ത്തീടാം (2)
സത്യദൈവമാം യേശുനാഥന്റെ കൈപിടിച്ചു യാത്രചെയ്യുകിൽ
സത്യപാത കണ്ടു നാം സത്യമോടെ ജീവിക്കാം
സൽക്കർമ്മം ചെയ്തു യാത്ര സഫലമാക്കീടാം (ആഴിയ്ക്കക്കരെ...)
പോയീടാം... ആഴിയ്ക്കക്കരെ..... പോയീടാം....

# 148

ലോകനാഥനാം യേശുകർത്താവിന്
ഇന്നു പാടീടാം ഹാലേലൂയ്യാ നാം... (2) ആ...
ലോകെ മാലിന്യം ആകെ നീക്കാനേശു
ലോകരക്ഷകനായി വന്നവൻ

ലോകർക്കെത്രയോ നന്മകൾ ചെയ്തീടുന്നെൻ പ്രിയൻ
ലോകമെങ്ങും മുഴക്കീടാം തൻ സ്തോത്രഗാനങ്ങളതെന്നും
(ലോകനാഥനാം....)

കുഞ്ഞാട്ടിൻ രക്തം ചൊരിഞ്ഞീ ഭൂവിൽ
ക്രൂശിലേറി മരിച്ചുയർത്തവൻ
കാൽവറിമലയിൽ തസ്കരന്മാരൊപ്പം
കാണികൾക്കു ഹീനനായവൻ
കണ്ടു-വണങ്ങുന്നു-ക്രൂശിലെ കർത്താവിനെ ഞാൻ
(ലോകനാഥനാം......)

ആമോദമേകി നരർക്കെങ്ങുമേ
അന്ധകാരം തുടച്ചു നീക്കിയോൻ
ആശ തൻ സുദീപം നൽകി നരർക്കായി
ആത്മരക്ഷ നേ...ടിയവർ
അന്നും ഇന്നെങ്ങും മുഴങ്ങീടുന്നു ഹാലേലൂയ്യാ.......
(ലോകനാഥനാം.....)

# 149

അഞ്ചപ്പംകൊണ്ട് അയ്യായിരം പേരെ
അന്നു തീറ്റിപ്പോഷിപ്പിച്ചെന്നേശുമഹേശൻ (2)
അന്ധതമാറ്റി നൽകാഴ്ചയുമേകി
ആനന്ദവും ഏകി നരർക്കെന്നും വിസ്മയം (2) (അഞ്ചപ്പംകൊണ്ട്..)

ഭൂതബാധിതരായ് വലഞ്ഞവരോ മോചനംതേടി
തളർവാതരോഗമുക്തിയേകി നാഥനവൻ (2)
മരിച്ചോർക്കവനേകി നവജീവിതം ഭൂവിൽ
ദുഃഖാർത്തരിൽ ആശ്വാസവും പ്രത്യാശയുമേകി
ഇന്നും എന്നും ശാന്തിയോടെ ജീ...വിപ്പതിനായ്
വിജ്ഞാനമേകി നരന് രക്ഷകൻ (2) (അഞ്ചപ്പംകൊണ്ട്...)

ഒരു മാർഗ്ഗവും കാണാതി ഭൂവിൽ അലയുന്നവർക്കായ്
പരിഹാരങ്ങളൊ നിഷ്പ്രയാസം ഏ..കുന്നവൻ (2)
അതിബുദ്ധിയുള്ളോർക്കും അതിശ്രേഷ്ഠരായോർക്കും
അവരൊന്നുമല്ലീ ഭൂവിലെന്ന് കാട്ടീടുന്നവൻ
ദൈവീകമാം സ്നേഹത്തിൻ നൽരുചിയറിഞ്ഞു നാം
യേശുവിൻ തൃപ്പാ...ദേ അഭയം തേടേണം (2) (അഞ്ചപ്പംകൊണ്ട്...)

# 150

ജീവിതരഥചക്രം അതിവേഗം തിരിയുന്നു
മായുന്നു നിമിഷങ്ങൾ ഓർമ്മകളായ്... (2)
നിൻതിരുവിജ്ഞാനം എന്നിൽ സുലഭമായ്
പകരേണമെ യേശുനാഥാ! ഇനിയുള്ള കാലമതെല്ലാം (2)
ആ.....

സൃഷ്ടിച്ചു ഞങ്ങളെ ഈ നൽ മനോഹര
ധരയിൽ വിഹരിച്ചു ആസ്വദിപ്പാൻ (2)
കണ്ണിൻ കുതൂഹലം സൃഷ്ടി-കാതിനു സപ്തസ്വരങ്ങൾ
മതിയും വിവേകവും രുചിപ്പാൻ ഫലങ്ങളും
തവസ്നേഹദാനങ്ങളായെന്നും, അറിയേണ്ടതല്ലൊ മനുജർ
(ജീവിതരഥചക്രം....)

ആ..........

വഴിതെറ്റിപ്പോയോരെ തിരികെ വിളിപ്പാൻ
കുരിശു ചുമന്നു മരിച്ച ദേവാ!
ത്യാഗങ്ങളേറെ സഹിച്ചു - ആശ്വാസവും നീ പകർന്നു
സ്വർഗ്ഗീയവാതിലും പാതയും നീ കാട്ടി
കണ്ടിട്ടും കാണാതലക്ഷ്യമായ് നീങ്ങും
നരരിൽ വിജ്ഞാനം പകരൂ.... (ജീവിതരഥചക്രം....)

പകരേണമെ യേശുനാഥാ! സ്തുതിയുള്ള കാലമതെല്ലാം....ആ....

# 151

ഞാൻ ഇന്നെൻ യേശുവിനെ അറിഞ്ഞു
തൻ കൃപകളെ നേരിൽ കണ്ടറിഞ്ഞു
മാഹാത്മ്യങ്ങളെ ഞാൻ കേട്ടറിഞ്ഞു
തൻ സ്നേഹം അനുഭവിച്ചറിയുന്നു ഞാൻ

എന്തതിശയമെ! എൻ നിലവിളികൾ
കേട്ടറിഞ്ഞെന്നിൽ നന്മകൾ ചൊരിയുന്നവൻ
(ഞാൻ ഇന്നെന്നേശു.....)

എന്നുള്ളിൽ എന്റെ മനസ്സിലൊരു
സിംഹാസനം ഞാ...ൻ പണിതുയർത്തി
എൻപൊന്നു തമ്പുരാനെ ഞാൻ
എതിരേറ്റാ...നയിച്ചിരുത്തി (2)

എന്നെ നേർപാത കാട്ടി - എൻ പാതേ ദീപം കാട്ടി
എന്നെ നിത്യം നയിക്കും - ആത്മധൈര്യം പകരും
(ഞാൻ ഇന്നെന്നേശു.......)

മന്നിൽ പരിഹാരമേകി
മാനവർക്കന്ധകാരം നീക്കിയവൻ
മന്നിൻ സുതരോ....
മരക്കുരിശിൻ മാഹാത്മ്യം കണ്ടിതാശ്ചര്യമായ് (2)
മഹാത്ഭുതം! ദൈവസുതനോ-മന്നിലേക്കിങ്ങിറങ്ങി
മാനവഹൃദയത്തിലേറ്റീടാം മ്ശിഹായേ ആമോദം..
(ഞാൻ ഇന്നെന്നേശു....)

# 152

ബലിപീഠേ കാൽവരിയിൽ
കുരിശിൽ മരിച്ചുയർത്ത
കരുണാമയൻ യേശുവേ! (2)
മധുരിതഗാനത്താൽ
സ്തുതിക്കുന്നു നിന്നെ (2)
ഞങ്ങൾക്കായ് ഏറെ
ക്ലേശങ്ങൾ സഹിച്ചു നീ
സ്തുതി നിനക്കെന്നും (2)

തൃക്കൈകളാൽ തലോടും
ആശ്വാസദായകനാം
കർത്തനായ് പാടാം സ്തുതി (2)
സന്താപം നീക്കി
ആനന്ദമേകും (2)
പ്രാർത്ഥന കേട്ട്
നന്മചെയ്യുവോനെ
സ്തുതി നിനക്കെന്നും (2)

സാനന്ദം നന്ദിയോടെ
പാടീടാം സ്തോത്രഗാനം
എന്നും എൻ കൂടെയുണ്ടവൻ (2)
എന്നിൽ വസിച്ച്
എന്നെ നയിപ്പാൻ (2)
കാരുണ്യം ചെയ്തീ-
ടേണം യേശുനാഥാ!
സ്തുതി നിനക്കെന്നും (2)

# 153

## വിവാഹ മംഗളഗാനം

മംഗളം നേരുന്നു മംഗളം
മാതംഗ മംഗളം വധൂവരന്മാരേ (2)
മംഗളം നേരുന്നിതാ

ആയുസ്സും ആരോഗ്യം സമ്പത്തും
നിങ്ങൾക്കെന്നും ഉണ്ടാകട്ടെ
ആദ്രുത സന്താനഭാഗ്യവും
ആനന്ദം നിത്യം ഭവ്യതേ!
ആ... ആയുസ്സിൻ നാളിലെന്നുമേ
ഈശൻ കൃപകളെ വർഷിക്കട്ടെ നിങ്ങളിൽ....
(മംഗളം നേരുന്നു.....)

മംഗളം നേരുന്നിതാ (3)

# 154

സാദരം സ്തുതി തേ സാദരം
സമ്പൂർണ്ണനേശുവേ സ്തുതിച്ചു പാടുന്നിതാ...
സന്നിധേ സമ്മോദം സന്നിധേ
സങ്കീർത്തനങ്ങളെ ഈ ഞങ്ങൾ പാടുന്നിതാ....
(സാദരം സ്തുതിതേ...)

സത്യമാം നേർപാതേ പോയീടാൻ
സത്യദീപം നീയേശുവേ!
സന്തതം സ്വർഗ്ഗീയാനന്ദമോ
സാദ്ധ്യമാക്കീടും സ്തുത്യനേ...
സാന്ത്വനം സാരോപദേശവും
നൽകീടും യേശുവേ! കൃപ ചൊരിയേണമെ...
(സാദരം സ്തുതിതേ....)

സൽഗുണസമ്പന്നരായീടാൻ
സന്മനസ്സുണ്ടാക്കേണമെ
സുന്ദരം ഈ ലോകം നശ്വരം
സ്വന്തമല്ലെന്നോതിയോനെ
ആ... സൽക്രിയാബോധത്താലുള്ളത്തെ
നിറച്ചു ഞങ്ങളെ ധന്യരായ് തീർക്കേണമെ....
(സാദരം സ്തുതിതേ....)

# 155

നീ...... എൻ സങ്കേതമെ... നീ... എൻ... സമ്മോദമേ
നീ..... എൻ ബലമാകും നീതിജ്ഞനെ
നീ..... എൻ ആത്മനാഥൻ യേശുപരാ!
നീ..... സത്യപാതയിൽ നയിക്ക എന്നെ നാഥാ!

നശ്വരം ഈ ഭൂമി തന്നിൽ ജനിച്ച നാളിന്നുവരെ
നിന്റെ സ്നേഹം നിത്യവും ഞാൻ കാണുന്നിതാ
നരപരിപാലകനെ ദുഃർഘടമാം വേളയിലും
നിന്റെ ശക്തി, മഹിമയും കാണുന്നു ഞാൻ
നിൻകരുണ മാത്രമല്ലൊ നേട്ടമേതിനും നിദാനം (2)
നിന്നെ വന്ദിച്ചാദരിക്കുന്നേശു നാഥാ.... (നീ...എൻ സങ്കേതം....)

നിന്നെ സ്തുതിപാടുവാനും നിൻ മഹത്വം വർണ്ണിപ്പാനും
നിൻ കൃപാവരങ്ങൾ പകരുകെന്നിൽ
നിസ്തുലമാകും കനിവാൽ നിത്യമെനിക്കേകീടുന്ന
നന്മകൾ സ്മരിച്ചു നീങ്ങുന്നു ഞാൻ
നീ ഉലകിൽ മാനവർക്കായ് ഏകീയ സന്ദേശങ്ങളെ (2)
നിത്യം പ്രാപ്തമാക്കി ഞാൻ തീർക്കേണമേ... (നീ...എൻ സങ്കേതം....)

# 156

സന്താപമില്ലെനിക്കു സന്തോഷം മാ...ത്രം
യേശു എൻ കൂടെയുണ്ട് നിത്യം
സന്ദേഹമില്ലെനിക്കു ക്രൂശിൽ മരിച്ചുയർത്ത
യേശു എൻ കൂടെയുണ്ട് സത്യം ആ...
എൻ മനോഭാരമെല്ലാം നീക്കി ഇല്ലായ്മ ചെയ്യുവോൻ
എന്നിൽ ആശ്വാസമേകി ശാന്തി പകർന്നീടുന്നവൻ
എന്നും സ്തുതിക്കും ഞാൻ സ്നേഹവാൻ എന്നേശുനാഥനെ
(സന്താപ.....)

ആ........

സങ്കേതവും എൻ ബലവും എന്നേശു
കഷ്ടങ്ങളിൽ തുണയാണെനിക്കവൻ
സങ്കടമില്ലാ നിരാശ്ശയുമില്ല
എൻ സഹചാരിയായ് കൂടെയുണ്ടവൻ
വൻ ദുഃർഗ്ഗേ നടുവിലെ വൻപാറയൊന്നിലെ
വൻ ശക്തനാണെന്റെ ദൈവപുത്രനേശുരക്ഷകൻ (സന്താപ.....)

ആ......

വൈരികൾ എന്നെ വിട്ടോടിമറയുന്നു
വൈഷമ്യങ്ങളെല്ലാം മാറ്റീടുന്നവൻ
വൈരാഗ്യമില്ല പകയതുമില്ല
വൈരികളിൽ മനം മാറ്റീടുന്നവൻ
വന്നുചേരാവുന്ന ദുർനിമിഷങ്ങളും
വന്നീടാതെന്നെ നിത്യം കാത്തീടുന്നു യേശുരക്ഷകൻ
(സന്താപ......)

ആ......

# 157

ഞാ...ൻ കാണുന്നു ക്രൂശിൽ ആ... സ്നേഹത്തിൻ പ്രതീകം
നരനായ് ജനിച്ചു - നരനായ് മരിച്ച
എൻ സ്നേഹവാനേ...ശു നാഥനെ... (ഞാൻ.... പ്രതീകം)

ദൈവത്തിൻ സ്നേഹം-അറിയുന്നു ഞാൻ
ആ.... ദൈവത്തിൻ കൃപകൾ-അറിയുന്നു ഞാൻ
ആ... ദൈവത്തിൻ ദാനം-അറിയുന്നു ഞാൻ
ഉണർവ്വോടറിഞ്ഞെന്നും സ്തുതിപാടാം....

ആ.... ഹാലേലൂയ്യാ പാടുന്നു ഞാൻ
ഹാലേലൂയ്യാ പാടുന്നു ഞാൻ
ഹാലേലൂയ്യാ.. പാടും ഞാനെന്നും (ഞാൻ.....പ്രതീകം)

മനുജന്റെ പാപം വഹിച്ചു-എന്നേശുപരൻ
ആ... മരക്കുരിശതിലേറി-എന്നേശുപരൻ
ആ... മരിച്ചുയിർത്തെഴുന്നേറ്റു-എന്നേശുപരൻ
ആ ത്യാഗസ്വരൂപന് സ്തുതി പാടാം...
ആ.... ഹാലേലൂയ്യാ പാടുന്നു ഞാൻ
ഹാലേലൂയ്യാ പാടുന്നു ഞാൻ
ഹാലേലൂയ്യാ പാടും ഞാനെന്നും (ഞാൻ.....പ്രതീകം)

# 158

ആനന്ദമേ!....... എനിക്കാനന്ദമേ
യേശുനാഥൻ എന്നുള്ളിൽ വസിച്ചീടുമ്പോൾ.... എനിക്കാനന്ദമേ...
എന്നാത്മത്തെ ശുദ്ധമാക്കി ഞാൻ (2)
യേശുനാഥനെ എന്നുള്ളിൽ വരവേറ്റു സ്തുതിച്ചീടും
(ആനന്ദമേ.....)

ഹല്ലേലൂയ്യാ സ്തോത്രം ഉയർത്തീടും ഞാ...ൻ
തിരുപ്പാദേ ഇരുന്നു ഞാൻ സ്തുതിപാടും
രക്ഷകനെ വാഴ്ത്തും..... (2)

ആശ്ചര്യമേ!....... എനിക്കാശ്ചര്യമേ!
ദിനവും തൻ മഹത്വം ഞാൻ കാണുന്നേരം..... എനിക്കാനന്ദമേ....
മനുജനസ്സാദ്ധ്യമായതെല്ലാം (2)
കർത്തൻ അത്ഭുതകരമായ് നിറവേറ്റിത്തരുന്നല്ലോ
ആശ്ചര്യമേ-എനിക്കാശ്ചര്യമേ... (ഹല്ലേലൂയ്യാ സ്തോത്രം...)

ആയിരമൊടു പതിനായിരമായ്
സ്തുതിപാടി മതിവരില്ലൊരു നാളും
കർത്തനെത്ര നന്മകൾ ഏകീടുന്നു (2)
അതു നരനറിയുന്നതില്ലീഭൂ...യാത്രയിൽ
ആയിരമൊടുപതിനായിരമായ് (ഹല്ലേലൂയ്യാ....)
ആനന്ദമേ! എനിക്കാനന്ദമേ...... (ഹല്ലേലൂയ്യാ സ്തോത്രം.....)

# 159

ആ........
ബലിപീഠേ കാൽവരിയിൽ കുരിശുമരത്തിൽ
പിടഞ്ഞു മരിച്ച എൻ നാഥാ...
എന്തെന്തു ത്യാഗങ്ങൾ-എന്തെന്തു പീഡനങ്ങൾ
എനിക്കായ് സഹിച്ചു നീ നാഥാ.... എൻ
ശ്രീയേശു നാഥാ! മഹേശാ!........

ആ..........

എന്നാത്മചൈതന്യമായ് എന്നുള്ളിൽ നിൻ സ്വരൂപം
എന്നും പ്രകാശിതമാകേണമെ....
എന്തു ഭവിക്കിലും നിൻ തിരുക്കരങ്ങൾ
എന്നിലെന്നും ഉണ്ടാകേണമെ
എന്നും എന്നിൽ നിൻ കൃപകൾ ചൊരിയേണമെ നാഥാ!...
(ബലിപീഠേ......)

# 160

ആ.........
പൂജാകുസുമങ്ങൾ ചിതറി ഘോരമാരിയിൽ
പൂർവ്വാധികം ഉലയുന്നെന്നുടെ നൗകസാഗരേ

പരാപരനേ! നാഥാ! പരാശക്തനേ യേശുവേ!
പരാപരനേ! നാ.........ഥാ...
തൃപ്പാദേ കുമ്പിട്ടു വണങ്ങുന്നു രക്ഷാകരാ
പകരണമെ....... കൃപകൾ...... (പൂജാ......)

ആ..........

എൻ ജീവിതസാഗരം തൃക്കൈകൾ നീട്ടി ശാന്തമാക്കേണമെ!
എന്നും അഭികാമ്യമാം മനസ്സേകണെ തിരുവിഷ്ടം ചെയ്തീടാൻ
എന്നിൽ കൃപയരുളേണമെ എന്നിൽ ഒളിവീശേണമെ....
എന്നുമെന്നേക്കും സത്യദൈവം നീ മാത്രമേ
സ്തുതികൾ ഉയർത്തി പുകഴ്ത്തീടും ഞാൻ... (പൂജാ......)

# 161

ആ.........
സത്യസ്വരൂപനെ സ്നേഹസമ്പൂർണ്ണനേ
ശ്രീയേശുനാഥാ! നമോ! ആ.....
സന്നിധേ ഞാൻ തിരുസന്നിധേ കുമ്പിടുന്നു (2)
തൃപ്പാദേ നിൻ സ്തുതി പാടുന്നിതാ.... (സത്യസ്വരൂപ.....)

ആ.....

സന്ദേഹം ഇല്ലിനീ സത്യദൈവമായ് ചിരം
എന്റെ മനസ്സിൽ ഞാൻ നിന്നെ പ്രതിഷ്ഠിച്ച് സ്തുതിപാടും
മാ - ഗമധാ - ഗമാ മധമഗസാ
സഗസ ഗമഗ മധമ ധനി
സനിധനിസാ
സത്യപ്രകാശം ഞാൻ ദർശിക്കുന്നു ക്രൂശതിൽ (2)
സത്യപാതയിൽ ആ ദീപം തെളിച്ചെന്നെ
വഴി നടത്തൂ............ ആ........ (സത്യസ്വരൂപനേ.......)

# 162

ക്രൂശിന്മേൽ നോക്കി ഞാൻ യാത്ര ചെയ്യുന്നു
സ്വർഗ്ഗീയനാഥൻ എന്നെ കാത്തിരിക്കുന്നു
ന്യായവിധിക്കെന്നെ നിർത്തീടുമ്പോൾ
എന്നിൽ ദയ തോന്നേണമെന്നേശുവേ!

പാടും ഞാൻ ഹാലേലൂയ്യാ
നിൻ സ്തുതിഗീതങ്ങൾ ഞാനെന്നും
വാനദൂതരൊപ്പം സ്തുതി പാടീടുവാൻ
നിത്യമെന്നെ അനുവദിക്കെന്റെ നാഥാ!

ലോകഭാരങ്ങളും കഷ്ടതകളും
ക്ലേശങ്ങളും ഇല്ലെനിക്കൊരുനാളുമേ
സ്വന്തമെന്നെന്നും കരുതിയോരെ ഞാൻ
പിരിഞ്ഞിതാ ഏകനായ് യാത്രപോകുന്നു (പാടും ഞാൻ....)

ഞാൻ ചെന്നുചേരുന്നൊരത്ഭുതനാട്ടിൽ
കാണും ഞാനെൻ രക്ഷകനേശുവിനെ
എൻ പ്രിയരാം വാങ്ങിപ്പോയോരെയും
കാണ്മാനെനിക്കവസരം ഏകും കർത്തൻ... (പാടും ഞാൻ...)

# 163

വാ വരൂ വരൂ കാൽവരിക്രൂശതിൽ
യുവാക്കളെ വരൂ വരൂ കർത്തനെ കാണുവാൻ

അന്നു നീ കാൽവരിയിൽ
ഉണ്ടായിരുന്നുവെങ്കിൽ (2)
എന്തെന്തു ചെയ്യും നാഥനായ്
സ്നേഹവാനേശുവിനെ
യൂദരോടൊത്തു നിങ്ങൾ
നിർദ്ദയം ക്രൂശിലേറ്റി ഹിംസ ചെയ്യുമോ
കൈകോർത്തു വാ യുവാക്കളേ
ചിന്തിപ്പീൻ ധ്യാനിപ്പീൻ (വാ വരൂ വരൂ....)

ഇന്നു നീ നിന്റെ മുമ്പിൽ
യേശുവെ കണ്ടുവെന്നാൽ (2)
എന്തെന്തു ചെയ്യും നാഥനായ്
ലൗകികനേട്ടമെല്ലാം
പാടെ ഉപേക്ഷിച്ചിന്ന്
പൂർണ്ണമായ് നിന്നെയും സമർപ്പിച്ചീടുമൊ
കൈകോർത്തു വാ യുവാക്കളേ
ചിന്തിപ്പീൻ ധ്യാനിപ്പീൻ....... (വാ വരൂ വരൂ......)

# 164

യേശുനാഥൻ നല്ലവനല്ലോ
എന്നുമെന്നുമെന്റെ കൂടെയുണ്ടവൻ

വൻനിരാശയിൽ കുഴങ്ങി വീണനേരം
കൺകളെ ഉയർത്തി ഞാൻ തെരഞ്ഞവനേ
പർവ്വതത്തിൻമീതെയും അഗാധതയിലും
എങ്ങുമുണ്ടെനിക്കവൻ നൽരക്ഷകനായ് (യേശു.....)

അന്ധകാരജീവിതത്തിൻ യാത്രയിങ്കൽ
തൻ കുരിശിൻരശ്മികൾ നയിച്ചെന്നെ
നിത്യമായ ശാന്തിയെന്നിലും പകർന്നവൻ
കൈതുറന്നനുഗ്രഹിക്കുമെന്നെയെന്നും (യേശു......)

# 165

വിശ്വം ഇരുളിൽ ഉറങ്ങുന്ന നേരത്ത്
തൃപ്പാദേ വീഴുന്നിതാ ഞാൻ
കണ്ണീരിനാൽ തവപാദം കഴുകുന്നേൻ
ഓർത്തീടരുതെൻ പിഴകൾ

ഉരുകുന്നെൻ ഹൃത്തിനും
ഉരുവാം വ്യഥകൾക്കും
ആശാസങ്കേതം നീയല്ലൊ
അഴലിൻ ചുഴലിയിൽ
കൈകൾ പിടിച്ചെന്നെ
കരകേറ്റീടാൻ നീ കനിയേണമെ (വിശ്വം.....)

അരുതാത്ത ചെയ്തികൾ
അനുദിനം ചെയ്തു ഞാൻ
കരകാണാക്കടലിൽ വലഞ്ഞു
അലയിൽ ഉയർന്നൊരു
കുരിശിന്റെ പാറയാം
ആശ്വാസദായകൻ നീയല്ലയോ (വിശ്വം......)

# 166

ആദിയിൽ വചനം ഉണ്ടായിരുന്നു
വചനം ദൈവത്തോടുകൂടെ ആയിരുന്നു

വചനം ദൈവം ആയിരുന്നു

ആ....ദിയിൽ ദൈവം
വാനവും ഭൂമിയും സൃഷ്ടിച്ചഹോ!
ധരണീ പാഴായും ശൂന്യവുമായിരു-
ന്നാഴത്തിൻമീതെ ഇരുൾ പരന്നെങ്ങും
അതിദിവ്യശക്തി നിറഞ്ഞുനിന്നു

ദൈവത്തിന്നാത്മാവ് വെള്ളത്തിൻമീതെ
പരിവർത്തിച്ചുകൊണ്ടിരുന്നു (ആ...ദിയിൽ....)

ആറു ദിവസം കൊണ്ടവനെല്ലാം മെനഞ്ഞെടു-
ത്തതിനധിപനാക്കി മാനുഷനെ
ആറു ദിവസം (3) മാത്രം.....
ജഗദീശാ.... നിന്നാർദ്രസ്നേഹം
അറിഞ്ഞിട്ടും ഞങ്ങളീ....
ധരയിന്നുരുളിൽ മുഴുകി അധഃപതിച്ചു (ആ...ദിയിൽ....)

അതിസുന്ദരമാകുമീ ലോകാസ്വാദനത്തി-
ന്നവനേകിയല്ലോ പഞ്ചേന്ദ്രിയങ്ങൾ
അതിമധുരം (3) ലോകം
ജഗന്നാഥാ........ നിന്നാർദ്രസ്നേഹം
അറിഞ്ഞിട്ടും ഞങ്ങളീ
പ്രപഞ്ചക്കറയിൽ മൂഢരായ് മയങ്ങീടുന്നു (ആ...ദിയിൽ....)

# 167

കഴുകീടണമെ കറകൾ അതെല്ലാം
തിരുസോപ്പായാലെ
ഓർത്തീടരുതെ കർത്താവേ നാഥാ
ഈ ഞങ്ങളിൻ പിഴകളെ
ശോകം നിറയുന്ന ലോകനിവാസം
വിട്ടുപിരിഞ്ഞോർക്കെല്ലാം
ഏകീടുകേ മോദം ശോഭനമായീടും
ശാശ്വതാ....ഗേഹേ കൃപാൽ

രോഗാർത്തന്മാർക്കോ നീ ഏകീടണം സൗഖ്യം
ക്ഷീണിതരായവർക്കെല്ലാം... ആ...
ക്ഷേമത്തെ നൽകി ബലമറ്റവരേ നീ
താങ്ങി കരേറ്റീടണെ (2) (കഴുകീടണമെ....)

ക്ഷുത്തുള്ളവർക്കോ നീ തൃപ്തി വരുത്തേണം ആ...
നിൻ തിരുസമ്പത്താലെന്നും ആ...
ദീനന്മാർക്കേവർക്കും ഗതിയറ്റോരേവർക്കും
ആശ്വാസമേകീടണെ (2)

# 168

ശുഭദിനം...
സംഗീതമേളദിനം സ്വർഗ്ഗീയദാനദിനം
ഇതു ശുഭദിനം (3) ശുഭദിനം ദിനമി-
താനന്ദലഹരിയിൽ ശ്രീയേശുനാഥനെ
ഹാലേലൂയ്യാ വാഴ്ത്തിപ്പാടും ഞാൻ.... (സംഗീത....)

നീളെനീളെ പൊന്നിൻതാരകൾ മിന്നിത്തിളങ്ങുന്നു
മഞ്ഞിൻതുള്ളികൾ മെല്ലെ പൊഴിയുന്നു
വിണ്ണിൻസേനകൾ ഗാനമുയർത്തുന്നു
കേകികളാടി, കോകിലംപാടി
ബേത്‌ലഹേമിലെ ദീപം തെളിയുന്നു
വിദ്വാന്മാർ ഭൂവരന്മാർ ഓടിയണഞ്ഞു
കുമ്പിട്ടു വന്ദിച്ചു വീണ്ടും (3) കുമ്പിട്ടഹോ
ദൈവതനൂജനോ പുൽക്കൂട്ടിൽ ജാതനായ് (2)
മേദിനി അഖിലം പാടും സ്തുതി.... (സംഗീത....)

പൊന്നും മൂരും കുന്തുരുക്കവും ഇല്ലാതെങ്കിലും
തങ്കമാനസ മാനുഷരാം ആട്ടിടയർ ആടുകളൊത്ത്
നിരനിരയായ് ഉണ്ണിയെ കാണാൻ
മെല്ലെ മെല്ലെ വന്നണഞ്ഞു....
നാഥന്റെ തൃപ്പാദങ്ങളിൽ ആദരവാൽ അവർ
കുമ്പിട്ടു വന്ദിച്ചു വീണ്ടും (3) കുമ്പിട്ടഹോ
സ്നേഹവാനേശുവേ! ത്യാഗത്തിൻ മൂർത്തിയേ (2)
പകരൂ എന്നിലും ദാനങ്ങളെ...... (സംഗീത....)

# 169

ശരറാന്തലിന്റെ തിരികളതായിരംപോലെ
താരങ്ങൾ വ്യോമത്തിൽ നീളെ ശോഭിച്ചു
ശരറാന്തലിന്റെ തിരികളതായിരം പോലെ
താരങ്ങൾ വ്യോമത്തിൽ ശോഭിച്ചു

അതിലേ ഒരു താരം ഭൂവിലിറങ്ങി

ആ പൊൻതാരം ലോകരക്ഷകനാ-
ണതു ദൈവപുത്രനഹോ!.....

യൂദകുല തിലകമാണവൻ വിശ്വത്തിൻ നാഥൻ
കനകാംബുദത്തിൻ അംബരം ധരിച്ച ഭൂവരൻ
ധരയിൻ വിധാതാ! മേരിമാതാവിൻ പ്രിയങ്കരൻ
അവനേശുവാണൊരു സാഗരത്തിൻമീതെ പോയവൻ

ദൈവദൂതർ പാടി ഹാലേലൂയ്യാ
ഉന്നതത്തിൽ ദൈവത്തിനു മഹത്വം
നൽപ്രശാന്തി ഭൂവിൽ സംപ്രീതി മർത്ത്യനും
ഹാലേലൂയ്യാ പാടാം ഹാലേലൂയ്യാ (ശരറാന്ത....)

അമലസംഭവനാണവൻ ദേവാദിമാദേവൻ
ആദിയന്ത വിഹീനനാണെന്നേശു കർത്തനവൻ
അഗതികളായോർക്കെന്നുമെന്നും ശാന്തിയേകുവോൻ
മനതാരിന്നന്ധതനീക്കിയോൻ എന്നാത്മനാഥനവൻ

ദൈവദൂതർ പാടി ഹാലേലൂയ്യാ
ഉന്നതത്തിൽ ദൈവത്തിനു മഹത്വം
നൽപ്രശാന്തി ഭൂവിൽ സംപ്രീതി മർത്ത്യനും
ഹാലേലൂയ്യാ പാടാം ഹാലേലൂയ്യാ (ശരറാന്ത....)

# 170

ദൈവജനനീ ദിവ്യതരുണീ
മറിയമെ അമ്മെ
നീറുമെന്നിൽ കരുണ തന്നുടെ
ദീപ്തികൾ ചൊരിയൂ
അമ്മെ അമ്മെ നീ ദീപ്തികൾ ചൊരിയൂ
നിൻ പ്രിയങ്കരനായ യേശുവിൻ
നന്മകൾ പകർന്നേകണെ (ദൈവ.......)

കൃപാനാഥേ നിന്റെ കൈകൾ
നീർത്തിടുന്നളവിൽ
ഉയരുമീകൊടുങ്കാറ്റുമാകമെ
ശാന്തമാകുകയോ
കാറ്റഴിഞ്ഞീടുമംബരത്തിലും
സൂര്യശോഭ പകർന്നുവോ (ദൈവ......)

കൃപാനാഥേ നിൻ സ്മിതത്തിൻ
വെണ്ണിലാവൊളിയിൽ
കൂരിരുട്ടിൻ ഗോപുരങ്ങൾ
വീണു തകരുകയോ
പൂവുകൾ തൻ കണ്ണുനീരും
പാവനദ്യുതി ചൂടിയോ...... (ദൈവ.......)

# 171

ദിവ്യജ്യോതിസ്സേ വന്ദ്യപിതാവേ!
പരുമല തിരുമേനി.........
ജീവിതവീഥിയിൽ വാടിപ്പതിക്കുമ്പോൾ
ഏകണമേഴകൾക്കഭയം

അന്ധന്റെ മിഴികൾക്കും ഊമ തൻ നാവിനും
ജീവനം നൽകും പിതാവേ (2)
അഴലാർന്നീടുമ്പോൾ തിരുകൈയിണയാൽ
സാന്ത്വനമരുളും താതാ! ദീനരിൻബന്ധുവാം താതാ!
സ്നേഹജ്യോതി സ്വരൂപാ!

ഇരുളിൻമേടുകൾ അറിയാതലയും
ആട്ടിൻകൂട്ടമീ ഞങ്ങൾ
ഇടയൻ എവിടെ താവളമെവിടെ
ദിവ്യമാം സ്ലീബായാൽ
വരമരുളീടുക താതാ! കരുണാമയനാം താതാ....

# 172

നാഥാ! ഞാൻ നിൻ താഴ്മ കണ്ടു
അതെത്ര മഹനീയം
എന്റെ പാതയിൽ ആ സുദീപമ
തെന്നും തെളിയണമെ (നാഥാ......)

ഏഴയാം കന്യാമറിയയെ
നീ തെരഞ്ഞുരുവാകുവാൻ
ലോകനാഥാ! പിറക്കുവാൻ
നീ തെരഞ്ഞെടുത്തു ഗോശാലയും
മന്നിലെ മോഹങ്ങളെല്ലാം
മിത്ഥ്യയായ് കരുതുന്നു നീ

ദുഃഖിതർ നിരാലംബർ
അവരെല്ലാം നിന്നുടെ സ്നേഹിതർ (നാഥാ......)

നിത്യം നിൻ സഹചാരികൾ
ഈ മന്നിലെ ദരിദ്രരും
രാജരാജകിരീടമായ് നീ
മുൾക്കിരീടം ചൂടിയോൻ
ഒന്നുമേ ഉരിയാടിയില്ല നീ
ദണ്ഡനങ്ങളതേറ്റനാൾ
താഴ്മതൻ വിജയപ്രതീകം
എന്നു ചൊല്ലിയ നാഥനേ! (നാഥാ......)

# 173

കനക അംബരധാരിയാം
മണവാട്ടിയേ സഭയേ!
നിന്റെ പാണി ഗ്രഹിക്കുവാൻ
മണവാളനേശു വരും
മന്ദം മന്ദം ഗമിച്ചു നിൻ പ്രിയ
കാന്തനിൽ അലിവാൻ....... (കനക.....)

സ്വർഗ്ഗവാതിൽ തുറന്നു പെയ്തു
നറുമലർ ധരയിൽ
നീലമേഘത്തേരതിൽ
മാലാഖമാർ നിരയായ്
വന്നിറങ്ങി ഉയർത്തി കാഹളം
ഗാനമാരി ചൊരിഞ്ഞൂ...... (കനക.....)

ചന്ദ്രകിരണം കണ്ടു വിടരും
നീലത്താമരകൾ
അംശുമാലിതൻ രശ്മിയേൽക്കും
സുന്ദരാംഗി വിധു
കാത്തിരുന്നു മിഴികൾ നീട്ടി
ദർശനപുളകം നേടാൻ..... (കനക.....)

# 174

താളം തദികിണതാളം
മേളം മധുഹരമേളം
താളമേളങ്ങതാലെ.... യേശു
നാഥനു പാടാം സ്തുതി.......

ധാത്രിയിൽ സ്നേഹം പകർന്നതും നീയല്ലോ
ആഴിതൻ മീതെ നടന്നതും നീയേ
പാടീടാം സ്തുതിഗീതങ്ങളെ നവഗീതങ്ങളെ
തിന്തക തിന്തക തിന്തിമിതിന്തിമി (താളം.....)

രോഗികൾ സൗഖ്യം പ്രാപിച്ചു നിൻവരത്താൽ
ദീപം തെളിച്ചിരുൾ മാറ്റി മാനസേ
പാടീടാം സ്തുതിഗീതങ്ങളെ നവഗീതങ്ങളെ
തിന്തക തിന്തക തിന്തിമിതിന്തിമി... (താളം.....)

# 175

ആ നാട്ടിലുണ്ടൊരു കൊട്ടാരം
മന്നാധിപന്റെ കൊട്ടാരം
തിരുസുതനൊ ഒരു പുൽക്കുടിലൊ

ഈ നാട്ടിലെങ്ങും കൊട്ടാരം
വഴിനീളെ നീളെ കൊട്ടാരം
ഏഴകളൊ ചെറുകുടിലുകളിൽ

ധനവാന്റെ പങ്കൊരു ചെറുതെങ്കിലും
അഗതിക്കതിന്നൊരു വൻ നേട്ടം
കനിയരുതൊ ഈയവരിൽ കനിയരുതൊ
നിർധനരായോർക്കേകുന്ന ദാനങ്ങൾ
എല്ലാമെല്ലാം യേശുവിൻ തൃപ്പാദേ കാഴ്ച-
അർപ്പിക്കുന്നു ഉപഹാരം...... (ആ നാട്ടി.....)

പുതുമാസമഞ്ഞിൻ കുളിരിൽ നി-
ന്നെളുതാമിവർക്കൊരു ഗതിയെന്നോ
പ്രാർത്ഥനകൾ നീയിനിയും കേട്ടിടുമോ
മുൾക്കിരീടം അണിഞ്ഞൊരു
നെറ്റിയിലൂറിയ രക്തപ്പാടുകൾ
ഓർമ്മയിൽ നൊമ്പരം നിർത്തീടുന്നിതേ... (ആ നാട്ടി.....)

# 176

ഗീവർഗീസ് സഹദായേ!
പുണ്യാത്മാവേ! പിതാവേ!
അനുദിനം നിൻ പ്രാർത്ഥനകൾ
ഞങ്ങൾക്കു കോട്ടയതാകണെ

കദനത്തിൻ ഭാരങ്ങൾ
തവപാദേ നിരത്തിടുന്നേൻ
താപമതെല്ലാം നീക്കീടാ സ്വയം
പ്രാർത്ഥിക്കണമെൻ താതാ...

പാപത്തിന്റെ പ്രതീകം
ഭീകരമാം നീരാളി
കുന്തത്താൽ നീ കുത്തിനശിപ്പി-
ച്ചൻപാൽ രക്ഷിച്ചബലയെ നീ
ദൈവമഹത്വം വെളിപ്പെടുത്തി...

കൂരിരുളിൽ കാതോർത്തു
കാത്തിരിക്കും ഞങ്ങൾ
ദൂരെ കുളമ്പടിനാദം കേട്ട-
ങ്ങോടിയണഞ്ഞീടും തവപാദേ
ചുംബിക്കും തിരുപ്പാദങ്ങൾ..... (ഗീവർഗീസ്....)

# 177

നന്മ നിറഞ്ഞോരമ്മേ
കന്യാമറിയാമെ മാതാവേ
ബേത്‌ലഹേമിൽ പിറന്നെന്നേശുവിൻ
ഭാഗ്യവതിയമ്മേ!

മാലാഖമാരവർ ആമോദമായ് പാടി
ഹാലേലൂയ്യാ ഹാലേലൂയ്യാ
ദീപംതെളിച്ചിന്നു പാടുന്നു ഞങ്ങളും
ഹാലേലൂയ്യാ ഹാലേലൂയ്യാ.... (നന്മ നിറഞ്ഞോ...)

ഉണ്ണിമ്ശിഹാ തൻ ജനനീ നീയല്ലയോ
ഭാഗ്യവതിയമ്മേ!
ഞങ്ങൾക്കുവേണ്ടി അപേക്ഷിക്ക മാതാവേ
പാടും ഞാൻ ഹാലേലൂയ്യാ..... (നന്മ നിറഞ്ഞോ...)

# 178

ആലയമണികൾ മുഴങ്ങീടുന്നഹോ വരവായ് മാനുഷർ
മെഴുകിൻതിരികൾ പ്രകാശിതമായി ഉയരുന്നു ധൂപം

വന്ദ്യപുരോഹിതർ ശുശ്രൂഷക്കാരെല്ലാം നിരന്നു
മദ്ബഹായിലാരാധന കീർത്തനം ഉരുവിടും ഭക്ത്യാൽ

ത്രോണോസിൽ പരിശുദ്ധ കുർബ്ബാനയതർപ്പിച്ചീടുമ്പോൾ
ബഹുജനമോ അതിൽ പങ്കാളികളായ് നിർവൃതി നേടീടും

തിരുബലിയാണതു മ്ശിഹായിൻ തിരുരക്തശരീരം
അനുഭവിച്ചോർക്കോ പാപത്തിൻ പരിഹാരമതെന്നേക്കും

നിരവധി പാപം ചെയ്തു മനം തകരുന്നോരവരെല്ലാം
വന്ദ്യപുരോഹിതർ തന്നുടെ മുമ്പിൽ കുമ്പിട്ടാനേവം

പാപമതെല്ലാം ഏറ്റുപറഞ്ഞവർ അനുതാപികളായി
ദൈവത്തിൻ തിരുനാമമതാലെ ശുദ്ധാത്മാക്കളായി

മനമതു നൊന്തു ദുഃഖിതരായവർ മനതാരിൽ ചൊന്നാൻ
നിജമിതു ഞാനും ചെയ്തീടുകില്ലൊരുനാളും ദോഷങ്ങൾ

ഹൃദയമൊരുക്കി വെടിപ്പാക്കിയവർ ഹൃദയേ വസിപ്പാൻ
എതിരേറ്റാനയിച്ചേശുമഹേശനെ തിരിനാളങ്ങളാലെ

യേശു വസിക്കുന്നെൻ ഹൃദയത്തിലെന്നാമോദമോടെ
പാടിപ്പുകഴ്ത്തീടുന്നവരെല്ലാം യേശുവിനെയെന്നും

യേശു വസിക്കും എൻ മനതാരിൽ ഭയമില്ലെനിക്കു
യേശു നയിക്കും എന്നുടെ ജീവിതം എന്നും എന്നേക്കും.

# 179

അതിശുദ്ധ ത്രോണോസിന്മേൽ ബലിയർപ്പിച്ച തിരുനാളിതാ
തിരുരക്തശരീരങ്ങൾ തിരുബലിയാകും അൾത്താരയിൽ
ആദമോ ഏദനിൽ അന്നു തുടങ്ങിയ
പാപങ്ങൾ മായ്ക്കുന്ന ദിവ്യബലിയിതാ

ദിവ്യപ്രഭാപൂരിതം പരിശുദ്ധം ഈ ബലിപീഠത്തിൽ
സ്വർഗ്ഗം തുറന്നുവരും ശുദ്ധറൂഹായെ എതിരേൽക്കുവാൻ
വെള്ളിമേഘങ്ങളിൽ സ്വർണ്ണരഥങ്ങളിൽ
നിരയായിറങ്ങുന്ന മാലാഖമാരവർ

കൈത്തിരിനാളങ്ങളാൽ എതിരേൽക്കും ജഗന്നാഥനെ
ബലിപീഠേ റൂഹാ ഇറങ്ങി ആവസിച്ചു കുർബ്ബാനയതിൽ
അപ്പവും വീഞ്ഞും യേശുമഹേശന്റെ
രക്തശരീരങ്ങളായി ഭവിക്കുന്നു

കൈക്കൊള്ളും കുർബ്ബാനയാൽ കർത്തനെഴുന്നള്ളി വാസം ചെയ്യും
ബലഹീനമായീടുമെൻ മനതാരിൽ ഒളിതൂകിടാൻ
കാൽവരിക്രൂശതിൽ മാനവരക്ഷയ്ക്കായ്
യേശുമഹേശനോ ബലിയായ ബലിയിതും

ധൂപങ്ങൾ ഉയരുന്ന മഹാമണിനാദം മുഴങ്ങീടുന്നു
സ്തുതിഗീതതരംഗിണികൾ ശ്രുതിമധുരം അലയായ് വരും
പാപമോചനവും നിത്യരക്ഷയതും
നേടീടാൻ പരിശുദ്ധ കുർബ്ബാന കൈക്കൊള്ളും

# 180

കർത്താവേ! നിൻ കൃപയാൽ
നീ തന്നീയാഹാരമെല്ലാം
നിൻ കാരുണ്യം സ്മരിച്ച്
നിന്നെ സ്തുതിച്ച് നിന്നിഷ്ടം ചെയ്യുവാനും
ഞങ്ങളെ യോഗ്യരതാക്കി
കനിയേണം ഞങ്ങളിലെന്നും

സ്തോത്രം സ്തോത്രം പാടുന്നു ഞങ്ങളിതാ
ഈ ആഹാരം തന്ന നിൻ കൃപയ്ക്കായ്
സ്തോത്രം യേശുനാഥാ........ ആ....
ഈ ആഹാരം തന്ന നിൻ കൃപയ്ക്കായ്

നിൻ കൃപയും വാഴ്വും തൻനിമിത്തം
സ്തുതിഗീതം പാടുന്നു ഞങ്ങൾ
നിന്നെ സ്തുതിച്ചെന്നും നിന്നിഷ്ടം ചെയ്വാനും
ഞങ്ങളെ യോഗ്യരതാക്കണമെ

# 181

ഗീവർഗീസ് സഹദാ! താതാ!
നിൻപദമലർ തൊഴുന്നേൻ
ഏറെക്കൊടുങ്കാറ്റു വീശുന്നെൻ തോണിയിൽ
പ്രാർത്ഥിച്ചീടേണം എനിയ്ക്കായ്.... പരിശുദ്ധ... ഗീവർഗീസ്...

കർത്താവിനെപ്പോലെ ക്രൂശിൽ
ആണിതറയ്ക്കപ്പെട്ടോനെ
ചുട്ടുപഴുത്തോരിരുമ്പിന്റെ ചക്രത്തിൽ
നിന്നെ നടത്തി ആ ദുഷ്ടർ
ദൈവീകമൂറോന്റെ നൽമുദ്രയേ!
പരിമളധൂപമതും നീയേ!.... പരിശുദ്ധ.... ഗീവർഗീസ്...

അലറുന്ന അലയാഴി തന്നിൽ
അഴലാർന്നു ഞാൻ നീങ്ങിടുമ്പോൾ
ഉരുകുന്നു മാനസം തളരുന്നു ഗാത്രവും
അറിയാതെ പതറുന്നു ഞാനും
എൻദേഹദേഹി കരുത്തേറിടാൻ
എൻപേർക്കു കർത്തനോടർത്ഥിക്കണെ... പരിശുദ്ധ...ഗീവർഗീസ്...

സ്വർഗ്ഗീയഫലമാം കതിരേ!
സഭയിൻ ദീപസ്തംഭം നീയേ!
വിഗ്രഹാരാധനയാകുന്ന മൂഢത
ഉന്മൂലനം ചെയ്തു നീയും
ആകൽക്കറൂസാ തൻ മുള്ളുകളിൻ
മൂർച്ച കെടുത്തി നീ ധീരതയാൽ.... പരിശുദ്ധ....ഗീവർഗീസ്...

മ്ശിഹായിൻ മേഖഗണത്തിൻ
ഉണർവ്വുള്ള കാവൽപിതാവേ!
തവസത്യവിശ്വാസം എന്നിൽ പകരേണം
ബലമുള്ളവനാക്കീടേണം
തളരുന്നിതല്ലൊ മഹാപാപി ഞാൻ
എൻപേർക്കു പ്രാർത്ഥിച്ചീടേണം വിഭോ!... പരിശുദ്ധ....ഗീവർഗീസ്...

# 182

പ്രഭാതകാല നിശ്ശബ്ദതയിൽ
കോഴി കൂവിക്കൂവി ഉണർത്തിടും മനുജരെ
പ്രാർത്ഥന ചൊല്ലീടുവാൻ

തീരാത്തൊരാലസ്യം വേണ്ടിനിയും
എഴുന്നേറ്റു കൈകൾ കൂപ്പി നിന്നീശനെ
വാഴ്ത്തി സ്തുതിച്ചീടുവിൻ

പൈശാചിക സ്വപ്നങ്ങൾ
ദുഷ്ടന്മാരുടെ വലകൾ

എന്നിതെല്ലാം മാറ്റി നമ്മെ
കാത്തീടും കർത്തൻ... (പ്രഭാത......)

സ്വർണ്ണച്ചിറകുള്ള ദൂതർ
പറന്നിറങ്ങി വന്നെന്റെ
ചാരേ എന്നും രാത്രികാലം
കാവലായിടുമെ... (പ്രഭാത......)

# 183

ശാന്തനേശുവെ നീ
എന്നിൽ കനിയേണമെ
എന്റെ കൈപിടിച്ചീടണെ
എന്നിലെന്നും വസിക്കണമെ

ആഴി അലറിയതാൽ
ശാന്തമാക്കി കൃപാൽ
എന്നിലും വസിച്ചൻപാൽ
എന്നെ ശാന്തനതാക്കേണമെ

ആ നാട്ടിലുണ്ടൊരു കൊട്ടാരം
മന്നാധിപന്റെ കൊട്ടാരം
തിരുസുതനോ ഒരു പുൽക്കുടിലോ

ഈ നാട്ടിലെങ്ങും കൊട്ടാരം
വഴിനീളെ നീളെ കൊട്ടാരം
ഏഴകളോ ചെറുകുടിലുകളിൽ

ധനവാന്റെ പങ്കൊരു ചെറുതെങ്കിലും
അഗതിക്കതിന്നൊരു വൻ നേട്ടം
കനിയരുതോ ഈയവരിൽ കനിയരുതോ

# 184

ഉണരൂ! ഉണരൂ! യുവാക്കളെ!
ഉണരൂ! ഉണരൂ! സഹോദരരെ!
ക്രിസ്തുവേശുവിൻ സന്ദേശം
പ്രാവർത്തീകമാക്കീടുവാൻ
ജനസേവനമതു ചെയ്യൂ
പാഴാക്കരുതവസരമേതും
വൈകാതെ വേഗം ഉണരൂ! ഉണരൂ!

കടലുകൾ ഇളകുമ്പോൾ
എങ്ങും തിരമാലകളലറുമ്പോൾ
ഇടിമിന്നൽ മുഴങ്ങുമ്പോൾ
അനീതിയിൽ ദുർബ്ബലർ പിടയുമ്പോൾ
ചൂഷണം ചെയ്യും കറുത്ത കൈകൾ
ബന്ധിതമാക്കേണം
വൈകാതെ വേഗം ഉണരൂ! ഉണരൂ!

അണിയണിയായ് കുരിശിൻ
വീരപടയാളിയായിടുവീൻ
രോഗികൾ വികലാംഗർ
അനാഥർ, ദുഃഖിതരെല്ലാർക്കും
നീട്ടൂ കരങ്ങൾ ഏഴകളവരിൽ
സേവനം ചെയ്തീടുവാൻ
വൈകാതെ വേഗം ഉണരൂ! ഉണരൂ!
ഉണരൂ! ഉണരൂ! ഉണരൂ!

# 185

തേജോ സ്വരൂപമേ നമതേ
ഘോരാന്ധകാര നിബിഡ ഭൂവനം
ജ്യോതിർമയൂഖ പൂരിത സുദിനം
സാക്ഷാത്കരം പുനരേ! ആ...

(കോടിക്കോടിനക്ഷത്ര....... എന്ന രീതി)

തൂകിത്തൂകി ഹേമന്തയാമിനി
വൈഢൂര്യമുത്തുകളാകവെ
മന്ദസമീരനിൽ മുല്ലമലർ സൗരഭം
ഉപഹാരമേകി നിശീഥിനി

സോപാനഗാനങ്ങൾ പാടി വാന-
മ്പാടികളാ നീലവാനിൽ
അനന്തനീലമാം സമുദ്രവേദിയിൽ
കല്ലോല നർത്തനമായി....... (ഹാലേലൂയ്യാ.....)

# 186

കുരിശുമരത്തിൻ ചുവട്ടിലിരുന്നു ഞാൻ
മേലേക്കു നോക്കുന്ന നേരം
കണ്ടു ഞാൻ സ്നേഹവാനേശുവിനെ അവൻ
കഷ്ടം സഹിച്ചോൻ എനിക്കായ്

തൃക്കൈകൾ ക്രൂശിൽ വിരിച്ചു
ദുഷ്ടന്മാർ ആണി തറച്ചു (2)
ആണിപ്പഴുതിൽ നിന്നൂറി തിരുരക്തം
മാനവനോ അന്ന് രക്ഷിതനാ...യി.. (കുരിശു......)

ക്രൂരന്മാർ ഭയലേശമെന്യേ
കുന്തത്താൽ കുത്തി വിലാവിൽ
പ്രാണൻ പിടഞ്ഞു മരിക്കുന്ന നേരത്തും
അവർക്കായി പ്രാർത്ഥിച്ചു സ്നേഹവാനേ....ശു... (കുരിശു......)

അടിയേറ്റു ചിതറുന്ന രക്തം
മനുജന്റെ കറകൾ കഴുകി
തൻ സ്നേഹവായ്പിനാൽ എന്നെ രക്ഷിച്ചു, ഞാൻ
എങ്ങനെ ചൊല്ലീടും നന്ദി എൻ നാ....വാൽ... (കുരിശു......)

നിൻ രാജ്യം വന്നീടും നാളിൽ
നിന്നാഗമനത്തിൻ നാളിൽ
നെയ്ത്തിരി കത്തിച്ചു നിന്നെ എതിരേല്പാൻ
ഉണർവ്വോടെ കാത്തിരുന്നീടും ഈ... ഞാ....ൻ (കുരിശു......)

# 187

ഒരു യുഗമായ് നവയുഗമായ്
ദ്യോവിൽ... മഹാനന്ദം... ഭൂവിൽ സമാധാനം
ദ്യോവിൽ ഭൂവിൽ എങ്ങുമെങ്ങും
പുതിയതൊരുത്സവമായ്...
ഭൂപാലന്മാർക്കു രാജനായ് വന്നുപിറന്നൊരു ദൈവതനൂജൻ
നരവംശജരെ തുണചെയ്വാൻ
നിലതാണവരെ കര കേറ്റാൻ (ഒരു യുഗമായ്.....)

പൊട്ടിപ്പൊളിഞ്ഞു പഴയകോട്ടകൾ
പുതിയ പുതിയ ദിവ്യചിന്തകളുണർന്നു

തട്ടിത്തകർത്തു ദുരാചാരങ്ങൾ
പുതിയ പുതിയ ഒളിവിതറി നീളെ
ആ നൽരാത്രിയിൽ... ആ കൂരിരുളിൽ
ഇരുൾമാറ്റി ദിവ്യപ്രകാശം പരത്തീടാൻ
നരനായ് ധരയിൽ പിറന്നു മ്ശിഹാ
മാനുഷരക്ഷകനായ് (ഒരു യുഗമായ്...)

മർത്ത്യനുവേണ്ടി സർവ്വം ത്യജിച്ചൊരു
മഹത്വപ്രഭുവാണവൻ യേശുനാഥൻ
അഖിലാണ്ഡേശ്വര പാദസ്പർശാൽ
അഖിലമെവിടെയും ധന്യമായി
ആ നൽവേളയിൽ... ആ കുളിർസന്ധ്യയിൽ
പിറന്നൊരു മ്ശിഹായെ ദർശനം ചെയ്തീടാൻ
വരവായ് മഹിയിൽ വാനവസേന മനുജരും മോദാൽ
(ഒരു യുഗമായ്...)

# 188

ആ............
കാണുന്നു ഞാൻ നിൻ മാഹാത്മ്യം
നിൻ സ്നേഹം എത്ര അഗാധം....
ആ.........

സ്നേഹം നിറയുന്ന പരമാത്മനാം
ഈശൻ തൻ പൊന്നോമൽ സുതനേ
നരനോടതിരറ്റ സ്നേഹാലയച്ചു
ഈ ഭൂവിൽ പാപം വഹിപ്പാൻ

ബേത്ലഹേമിൽ ജനിച്ച മ്ശിഹാ
എന്നേശു ത്യാഗം സഹിച്ചു
ഏഴകളായോർക്കു സ്നേഹം പകർന്നീടാൻ
ഏഴകൾ കൂടെ വസിച്ചു ലോകാധിപൻ
(സ്നേഹം നിറയുന്ന...)

നിസ്സ്വാർത്ഥ സ്നേഹപ്രതീകം എന്നേശു
അത്ഭുതചെയ്തികളാലെ
നിത്യദുഃഖത്തിൽ കഴിയും മാലോകർക്കു
ശാന്തിയരുളി തൻ നൽ സ്നേഹവായ്പിനാൽ
(സ്നേഹം നിറയുന്ന....)

സ്നേഹം നാം പകരേണം
സ്നേഹം നാം നൽകീടേണം
സോദരരായവർക്കെല്ലാം
ദരിദ്രർ കുബേരന്മാർ മതവും സ്വജാതിയും
അതിനെല്ലാം സ്നേഹം അതീതം (സ്നേഹം നിറയുന്ന....)

# 189

സർവ്വചരാചരപാലകനേ
കരുണാസാഗരാ! യേശുനാഥാ!
കനിയണമെ ഈ ഏഴകളിൻ
അനുഗ്രഹം ചൊരിയണമീ ഞങ്ങളിൽ

# 190

ഈ വേളയിൽ മനോജ്ഞമാം വേളയിൽ
ഒന്നായ് ചേർന്നൊരു ഗീതം പാടീടാം
ആനന്ദൈക്യ ഗീതം പാടിടാം

ആനന്ദത്തിൻ ഗീതം പാടിടാം
ആമോദത്തിൻ ഗീതം പാടിടാം
കൈകൾ കോർത്തിനി
ഒന്നായ് പാടിടാം
സ്നേഹത്തിൻ നൽ ഗീതം പാടിടാം

ഈ മന്നിലെ മാനവരേവരും
ജാതിമതഭേദമെന്യേ
ഒന്നായ് സ്നേഹാൽ വാണിടേണം (ആനന്ദത്തിൻ....)

നീട്ടുക നിൻ കരങ്ങളെ ഭൂവിലീ
ഏഴകൾക്കു സഹായമേകീടാൻ
ദുഃഖിതർക്കാശ്വാസമേകീടാൻ (ആനന്ദത്തിൻ....)

ഉള്ളവരോ ഇല്ലാതുള്ളോർക്കേകണം
ധനവും വസ്ത്രാഹാരങ്ങളും
സോദരരായവരല്ലോ നാം.... (ആനന്ദത്തിൻ.....)

രോഗികളായ്ത്തീരുവോർക്കേവർക്കും
പകരേണം നല്ലാശ്വാസം
തുണയായീടണം അവർക്കെല്ലാം (ആനന്ദത്തിൻ.....)

നിൻ കൺകളെ തുറന്നു നീ കാണണം
വികലാംഗരേയും അനാഥരെയും
അവരിലുമേകൂ സഹായങ്ങൾ (ആനന്ദത്തിൻ.....)

# 191

ഗമപ ധപധ മപധപ മഗരിസ
സഗമ നിധപ (ധപമ)
സസരിഗഗ രിഗമഗ രിഗസ
നിസരി ധനിസപ ധപമ

എന്തു ഭവിച്ചിന്നെന്തു ഭവിച്ചു
എന്നോമന മകന്
താഡനം ചെയ്തു കുരിശിലതേറ്റി
എന്തപരാധം ചെയ്തു നീ

സ്നേഹം പകർന്നതോ ശാന്തി പകർന്നതോ
ദിവ്യപ്രകാശം പകർന്നതോ
അതിനോ പറയൂ മാനവരേ
നിഷ്കരുണം അവൻ പീഡിതനായി (എന്തു ഭവിച്ചു....)

നന്മകളല്ലാതൊന്നും ചെയ്തില്ലവൻ
തിന്മകളെന്തെന്നരുളി
ദീനരിൻ കണ്ണീർ തുടച്ചൊരു കൈ....ആ...
ദീനരിൻ കണ്ണീർ തുടച്ചൊരാകൈകളിൽ
ആണിതറച്ചതും എന്തിനോ.... (എന്തു ഭവിച്ചു....)

അരുതാത്ത ചെയ്തികൾ നാളുകളേറെയായ്
ചെയ്തോരിൽ ജ്ഞാനം പകർന്നു
ദേവാലയത്തിൻ തണലുകളിൽ ..... ആ....
ദേവാലയത്തിൻ തണലിലിരിക്കും
ചൂഷകരിൽ വിരൽചൂണ്ടിയതോ.... (എന്തു ഭവിച്ചു.....)

# 192

ജന്മദിനാശംസകൾ

ആശംസകൾ നേരുന്നിതാ ജന്മദിനാശംസകൾ
പ്രിയ വന്ദ്യ താതൻ തെയോഫിലോ-
സിന്നു നേരുന്നു കുഞ്ഞാടുകൾ

(പ്രിയ വന്ദ്യനാം നല്ലിടയനിന്നു നേരുന്നു കുഞ്ഞാടുകൾ
ലോ...ലോ....ലോ........

ആയുരാരോഗ്യവും ദിവ്യപ്രകാശവും
ചൊരിയട്ടെ സർവ്വേശ്വരൻ ആ......
ആമോദമായ് നീണാൾ വാണിടുകാ താതാ
നയിച്ചീടുവാൻ ഞങ്ങളെ....... (ആശംസകൾ.....)

*(പി. ജി. ഏബ്രഹാം ഗുരുതുല്യനായി കരുതിയിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ജന്മദിനത്തിൽ രചിച്ചത്.)*

# 193

ഈ ലോകജീവിതമെല്ലാം ത്യജിച്ചെന്റെ
യേശുവിൻ സന്നിധേ പോകും ഞാൻ
ദുഃഖം പ്രയാസങ്ങളൊന്നും ഇല്ലാ രാജ്യേ-
ക്കെന്നും നൽ ആനന്ദം മാത്രം!

ഇമ്മാനുവേൽ തിരുരക്തം ചൊരിഞ്ഞു
അൻപാലെൻ പാപങ്ങൾ നീക്കി
ആജീവനാന്തം ഞാൻ ചെയ്ത ദോഷങ്ങൾക്ക്
അനുതാപബാഷ്പം തിരുപ്പാദേ വീഴ്ത്തുന്നു (ഈ ലോക.....)

ക്ഷണികങ്ങളാം മന്നിൻ മായാജാലങ്ങളിൽ
മുങ്ങിമയങ്ങി ഗമിച്ചു
മന്നവർ നേടും സമ്പാദ്യങ്ങളൊക്കെയും
മന്നിൽ ഉപേക്ഷിച്ചു പോയീടും ഏവരും (ഈ ലോക.....)

മായും നിഴൽപോലെ മർത്ത്യന്റെ ജീവിതം
വിരഹസന്താപം നിറയും....
മിത്രങ്ങൾ, ബന്ധുക്കളെന്നല്ലെല്ലാവർക്കും
സ്മരണകൾ മാത്രമതായ്ത്തീരുന്നു ഞാൻ ഇനി (ഈ ലോക.....)

നല്ലോരു ചെയ്തികൾ ചെയ്തോർക്കു ഈശൻ
വാഗ്ദത്ത ദേശത്തെത്തിക്കുമ്പോൾ
യേശുവിനെന്നും സ്തുതിഗീതം പാടുവാൻ
മാലാഖമാരൊത്തവരെ വസിപ്പിക്കും.... (ഈ ലോക.....)

# 194

നിന്നാൽ അസ്സാദ്ധ്യമായൊന്നും
ഇല്ലീ - ധരണിയിൽ
ഞാൻ വിശ്വസിക്കുന്നു നിന്നെ
യേശു രക്ഷാകരാ

തൃക്കൈകൾ എന്നെ താങ്ങീടുമെന്നും
ഭൂവിൽ ഇല്ല ഭയം.......എനിക്ക്
ഇല്ലാ നിരാശകൾ ആശങ്കകൾ

രാവിങ്കൽ ഞാൻ ഉറങ്ങുമ്പോൾ മാലാഖമാരവർ
എൻ ചുറ്റും കാവൽ നിന്നീടും എന്നെ സംരക്ഷിപ്പാൻ
(തൃക്കൈകൾ....)

രോഗം എന്നെ പിടിച്ചെന്നാൽ നൽവൈദ്യനാം കർത്തൻ
ഏകീടും സൗഖ്യം വേഗത്തിൽ കാരുണ്യം ചെയ്തീടും...
(തൃക്കൈകൾ.....)

വൈഷമ്യങ്ങൾ എൻ പാതയിൽ വന്നു ചേർന്നീടിലും
തൃപ്പാദേ ഞാൻ സമർപ്പിക്കും നാഥൻ ചെയ്യും കൃപ
(തൃക്കൈകൾ.....)

സ്നേഹിക്കുന്നു എന്നെ യേശു, ദുഃഖം വന്നാകിലും
ഭവിപ്പിക്കുന്നു നന്മകൾ, ദോഷം ചെയ്കില്ലവൻ (തൃക്കൈകൾ.....)

ജ്ഞാനം എന്തുള്ളെനിക്കു ഞാൻ കാണുന്നില്ല ദൂരം
ദീർഘദൃഷ്ടിയുള്ളോനവൻ എന്നെ നയിച്ചീടും (തൃക്കൈകൾ.....)

ലോകം എന്നെ ത്യജിച്ചാലും, വിശ്വാസി ഞാനെങ്കിൽ
മാറോടണച്ചീടും എന്നെ, നല്ലിടയനെപ്പോൽ.. (തൃക്കൈകൾ......)

# 195

മായാത്ത വിശുദ്ധ മൂറോന്റെ മുദ്രകൾ
എൻ ദേഹ ദേഹിയെ എന്നും
ശുദ്ധമതാക്കി വൻ വിനകളിൽ നി-
ന്നെന്നെ കാത്തു ധന്യമാക്കുന്നു

എന്നിലേക്കെങ്ങുന്നും ഓടി... അടുക്കുന്ന
പൈശാചികവൃന്ദമെല്ലാം
വന്നവഴിതന്നെ ഓടി....ഒളിക്കുന്നു

ദിവ്യമാം മൂറോന്റെ ശക്തിയതാൽ
ശുദ്ധരായ് യേശുവിൽ ചേരുന്നവേളയിൽ
മൂറോനാൽ മുദ്രിതമാകേണം (മായാത്ത.....)

കല്പിക്കപ്പെട്ടുള്ള വന്ദ്യപിതാക്കന്മാർ
പരിശുദ്ധതൈലമാം മൂറോൻ
പുണ്യമാം കൂദാശാകർമ്മങ്ങളാ....ലെ
ഭക്തിയോടുരുവാക്കും നേ....രം
സ്വർഗ്ഗീയവാതിൽ തുറന്നിങ്ങിറങ്ങുന്നു
ആവസിക്കുന്നിതിൽ ശുദ്ധറൂഹാ... (മായാത്ത......)

മേലുള്ള സ്വർഗ്ഗം തുറന്നു വന്നീടുമ്പോൾ
മാലാഖമാരോ നിരനിരയായ്
പാറക്കലീത്തായെ ഭയഭക്തിയാലവർ
അകമ്പടി സേവിച്ചിറങ്ങി വരും
പരിശുദ്ധ റൂഹാ നിറയുന്ന തൈലമോ
ദിവ്യചൈതന്യത്താൽ ശോഭിതമായ്... (മായാത്ത.....)

# 196

ഞായർ ദിനത്തിൽ മ്ശിഹാരാജൻ
കബറിൽ നിന്നും ഉയിർത്തെഴുന്നേറ്റു

ഞായർ ദിനത്തിൽ കന്യകമറിയാം
ബദ്ധപ്പെട്ടോടി കബറിങ്കൽ ചെന്നു

ഞായർ ദിനത്തിൽ കബറിനുള്ളിൽ
നോക്കിയവർ നിന്നത്ഭുതപൂർവ്വം

ഞായർ ദിനത്തിൽ കണ്ടില്ലാരും
കബറടങ്ങിയോരീശനെ ആ നേരം

ഞായർ ദിനത്തിൽ ഭൂമി കുലുങ്ങി
കല്ലുകൾ നീങ്ങിയതിലിരുന്നോരു ദൂതൻ

ഞായർ ദിനത്തിലാ, ദൂതൻ ചൊല്ലി
മരിച്ചവരിടയിൽ നിന്നും ഉയിർത്തേശു

ഞായർ ദിനത്തിൽ ഭയസന്തോഷാൽ
കല്ലറ വിട്ടങ്ങോടിപ്പോയേവരും

ഞായർ ദിനത്തിൽ ആ നൽവാർത്ത
എങ്ങും പരന്നു പുളകിതയായ് ഭൂമി

ഞായർ ദിനത്തിൽ യൂദന്മാരും
ദുഷ്ടന്മാരും ഭയവിഹ്വലരായി

കാദീശ് കാദീശ് ഗാനം പാടി
വാനവവൃന്ദം യേശുവിനെ വാഴ്ത്തി

ഏഴ് ദിനങ്ങളിൽ ശ്രേഷ്ഠമതായത് ഞായർ തന്നെ
ത്രോണോസന്നേറ്റം മഹിമയണിഞ്ഞീടും

ആയിരമൊടുപതിനായിരമായ് ജനം ശുദ്ധത തിങ്ങീടും
ദേവാലയങ്ങളിൽ യേശുവിനെ സ്തുതി ചെയ്യും

ആമോദിക്കുന്നാനാളിൽ നരർ ഘോഷിച്ചീടുന്നു
രക്ഷകനാമേശുവിൻ നൽസുവിശേഷങ്ങൾ

വാങ്ങിപ്പോയോർക്കാശ്വാസം ഇഹെ വാഴുന്നോർക്കഭയം
കർത്തൻ ഉയിർപൂണ്ടനാൾ സഭ സന്തോഷിച്ചു

വൻദിനമാം നൽ ഞായർനാളിൽ ഗോപുരജാ.....ലകങ്ങൾ
തുറന്നെങ്ങും മുഴങ്ങീടും ആലയമണിനാദങ്ങൾ

സൗരഭ്യമതാം ധൂപമോടൊത്തഹോ!
ഭക്തജനങ്ങൾ തൻ സ്തുതിഗീത തരംഗിണികൾ

തിരുരക്ത-ശരീരങ്ങൾ പരിശുദ്ധമതാം ത്രോണോസിൽ
അപ്പംവീഞ്ഞായ് നാം കാണുന്നീ ദിനത്തിൽ

ലോകത്തെമ്പാടും ഞായർനാൾ മഹിമ നിറഞ്ഞീടും
വൻദിനമായെന്നും ബഹുമതി നേടുന്നു.

# 197

വിശ്വംഭരാ അഖില രാജാധിരാജാ
സർവ്വേശ്വരാ യേശുനാഥാ! നമോ! നമോ!
ദുഷ്കൃതം മായ്ച്ചു നീ നിർലോഭസ്നേഹത്താൽ
നരനിൽ ഒളിതൂകാൻ അവതരിച്ചീ ധരേ!

ആനന്ദം വസുമതിയിലെങ്ങും..
ആ... ആ സുദിനം സുവർണ്ണ ലിപികളിലായ്
യേശുനാഥൻ ദൈവതനയൻ
മാനവാകുലരക്ഷകനായി അവതരിച്ചീ ഭൂവിൽ
ആനന്ദം....എവിടെയും ആനന്ദം.....

ഭിക്ഷാംദേഹിക്കഭയമരുളി
അന്ധതയ്ക്കൊളി നിത്യമരുളി (2)
കൈകളാലെ.......കൈകളാലെ
താങ്ങി അവശരെ ആനന്ദതുലരാക്കി....
ആനന്ദം..... എവിടെയും ആനന്ദം......

ആതങ്കത്താൽ അകതളിർനിജം
വൻ നിരാശയിലുഴലും മനുജർ
ജന്മമതിനാൽ........നിൻ ജന്മമതിനാൽ
ധന്യരായ് തിരുപദമലരിലഭയം തേടി......
ആനന്ദം..... എവിടെയും ആനന്ദം........

# 198

മരക്കുരിശിന്മേൽ മരിച്ചു എൻ യേശുപരൻ
മൂന്നാം നാളിൽ ഉയിർത്തെഴുന്നേറ്റെൻ രക്ഷകൻ
മന്നിൻ സുതരിൻ മാലിന്യം തുടച്ചു നാഥൻ
വന്നിടുമേ വീണ്ടും അവനൊരു നാളിൽ

കാത്തു കാത്തു നോക്കി പാർത്തൊരുങ്ങിയിരുന്നീടാം
ഹാലേലൂയ്യാ ഗീതങ്ങൾ ഒരുക്കുക രക്ഷകനായ്
ഹലേലൂയ്യാ ഹലേലൂയ്യാ
സ്തുതിഗീതങ്ങളാൽ കർത്തനെ എതിരേൽക്കാം
മരക്കുരിശിന്മേൽ മരിച്ചു പരൻ

യേശുനാഥനേകിടുന്ന ദിവ്യസ്നേഹം കണ്ടു നാമിഹേ
സ്നേഹിച്ചന്യോന്യം ജീവിക്കാം ഭൂവിൽ
പകയിനി അരുതേ വിദ്വേഷവും അരുതേ
തൻ കൃപയിൽ ആശ്രയിച്ച് താൻ തെളിക്കും
പാതേ പൂകിടാം
മരക്കുരിശിന്മേൽ...

ഏഴകളോടൊത്തു ചേർന്ന് സങ്കടങ്ങൾ പങ്കിട്ടെന്നും
സഹായമേകണം സാന്ത്വനങ്ങളും
അഹം എന്ന ചിന്തയോ വൈരാഗ്യമോ അരുതേ
താഴ്മയോടെ ദൈവസ്നേഹം പകരുകേ ഈ ഭൂവിലെങ്ങും
മരക്കുരിശിന്മേൽ...

# 199

ഹേ എത്രമോദം ഒന്നായ് ചേർന്നൊന്നു പാടുകിൽ
മാനസൈക്യം നേടാനൊന്നായ് പാടിടാം ഹ പാടാം (2)

ഒന്നായ് ചേരാം ഒന്നായ് പാടാം
ആനന്ദ ഗീതം പാടിടാം... (2)

മഞ്ഞിൻ കണങ്ങൾ എങ്ങും നിറഞ്ഞു നിൽക്കുന്നു
മന്നിൻ മന്നൻ ജാതനായ് ഭൂമിയിതിൽ ഹാ– ഭൂവിൽ (2)
ഒന്നായ് ചേരാം

കാൽചിലമ്പൊലിയിൻ ധ്വനികൾമുഴങ്ങീടുന്നു
കാൽപാദങ്ങൾ നർത്തനമാടുന്നഹോ - ഹ ആടുന്നു (2)
ഒന്നായ് ചേരാം




# ഭാഗം രണ്ട്

# ക്രിസ്തുമസ്സ് ഗാനങ്ങൾ

# 1

മഞ്ഞുപൊഴിയുന്ന നിശ്ശബ്ദരാ-ത്രി
എങ്ങും നിലാവിൽ വി-ളങ്ങുന്ന രാ-ത്രി
ഭൂവിലൊരത്ഭുതം ഭവിച്ച ശുദ്ധ രാ-ത്രി
ശ്രീയേശുനാഥൻ ജനിച്ച നൽ രാ-ത്രി
ഹാലേലുയ്യാ... ഹാലേലുയ്യാ...
ഹാലേലുയ്യാ... മാലാഖമാരന്നു പാടി

മേരിതൻ മടിയിൽ യേശു നൽശാന്തമുറങ്ങി
ഈലോകെ മന്നവർക്കെങ്ങും സംപ്രീതിയുണ്ടായി
സ്വർഗ്ഗീയ സേനയിറങ്ങി നിരനിരയായ്
ബേതലഹേമിൽ പുൽക്കൂട്ടിൽ വന്നവർ പാടി
ഹാലേലുയ്യാ... ഹാലേലുയ്യാ...
ഹാലേലുയ്യാ... മാലാഖമാരന്നു പാടി

# 2

ആ..... നാളിതാ... മ്ശിഹാ പിറന്ന നൽനാളിതാ... ആ.....
നരനോടുള്ള നൽസ്നേഹാൽ ഭൂവിലവതാരം ചെയ്തു...
ആനന്ദമു എങ്ങെങ്ങും... ആ.... ആ...
ഒരു നൽ ഉത്സവം ഉത്സവം ഉത്സവം
ഉത്സവ മഹോത്സവം... ഉത്സവോത്സവം ഉൽത്സവം-ഉത്സവമേ
ആഹ്... ആഹ്.... അ... അ... അ... അ... ഹാ...

സൂര്യചന്ദ്രതാരകം... ഭൂ...മിയിതിനെല്ലാം
അധിപനേശു... ഭൂ...ജാതനായ്...
ബേത്‌ലഹേമിലൊരത്ഭുത ശിശുവായ്
മാട്ടിൻതൊഴുത്തിലൊരുജ്ജ്വല ഉഡുവായ്
മഞ്ഞീലാ... മാതൃമടിയിൽ
രാവിലാ... പുൽമഞ്ചലൊന്നിൽ
ദൈവത്തിരുമകൻ, മനുഷ്യരക്ഷകൻ, പിറന്നിതാ ഭൂവിൽ
ഉത്സവമെങ്ങെങ്ങും... ഉത്സവം ഉത്സവമെ (സൂര്യചന്ദ്ര...)

അങ്ങേ കു-ന്നിന്മേൽ നിന്നും ഞാൻ കണ്ടു ഒരു വൻ താരം
ഇങ്ങേ കു...ന്നിന്മേലും നിന്നു കണ്ടു... ആ... താരകം
വേഴാമ്പൽ പോലെ മേലെ നോക്കി
കാത്തിരുന്നൊരു മനുജനു കുളിരായ്
പുതുമഴപോൽ മാറ്റി ദാഹമുടൻ

മനുജന് ആമോദമതേകി
ആ...ശ്ചര്യം... ആശ്ചര്യമേ ദൈവം മനുജനായി
മഹത്വം ഉന്നതത്തിൽ ശാന്തിയെങ്ങും ശാന്തിയെങ്ങും ധരയിതിൽ
ഉയരങ്ങളിൽ ദൂതർ ഹാലേലുയ്യാ ഹാലേലുയ്യാ പാടി
ദൈവത്തിരുമകൻ മനുഷ്യരക്ഷകൻ പിറന്നതാ ഭൂവിൽ

ഉത്സവമെങ്ങെങ്ങും ഉത്സവം ഉത്സവമേ.. (സൂര്യചന്ദ്ര...)
അങ്ങേ കുന്നിന്മേൽ നിന്നും വരുന്നു ആട്ടിടയർ
ഇങ്ങേ കുന്നിന്മേലും നിന്നു വന്നു മാനവരും
വിദ്വാന്മാർ ദൂരെ ദൂരെ ബഹുദൂരത്തിൽ നിന്നും വന്നു
ഭൂപതിമാർ ദൂരെ ദൂരെ ബഹുദൂരത്തിൽ നിന്നു വന്നു
സാഷ്ടാംഗം വീണു മുന്നിൽ... നാഥന്റെ തൃപ്പാദത്തിൽ
മഹത്വം ഉന്നതത്തിൽ ശാന്തിയെങ്ങും ശാന്തിയെങ്ങും ധരയിതിൽ
ഉയരങ്ങളിൽ ദൂതർ - ഹാലേലുയ്യാ - ഹാലേലുയ്യാ പാടി
ദൈവത്തിരുമകൻ മനുഷ്യരക്ഷകൻ പിറന്നിതാ ഭൂവിൽ
ഉത്സവമെങ്ങെങ്ങും ഉത്സവം ഉത്സവമെ... (സൂര്യചന്ദ്ര...)
ഒരു നൽ ഉത്സവം ഉത്സവം ഉത്സവം.....

# 3

വിശ്വംഭരാ അഖില രാജാധിരാജാ..
സർവ്വേശ്വരാ യേശുനാഥാ! നമോ! നമോ!
ദുഷ്കൃതം മായ്ച്ചു നീ നിർലോഭസ്നേഹത്താൽ
നരനിൽ ഒളിതൂകാൻ അവതരിച്ചീ ധരേ
ആ...... ആ..... ആ.....

ദാവീദിൻ സൂനു യേശുമഹേശൻ
തൻ ആർദ്രസ്നേഹാൽ അവതാരം ചെയ്തു
ബേതലഹേമിൽ പുൽക്കൂടതല്ലൊ
ലോകാധിനാഥൻ കരുതി ജനിപ്പാൻ
ആ...... ആ..... ആ.....

മാനവജ്ഞാനം ചിന്തയതിനും
നവദീപശോഭ പകർന്നു മ്ശിഹാ
ഒരു നൽയുഗത്തിൻ ഒരു നൽ സന്ദേശം
ഒരു നൽ സുദീപം ഒരു നൽ നക്ഷത്രം
പിറവിയെടുത്തന്നാ ജന്മമതാലെ... (ദാവീദിൻ സൂനു...)

അവശർ ദരിദ്രർ രാജാക്കന്മാരും
തിരുമുമ്പിൽ ചെന്നു നമസ്ക്കാരം ചെയ്തു

നരനായ് പിറന്നു ദൈവസുതനോ
വിനയപ്രതീകം സ്നേഹസ്വരൂപൻ
ശാന്തിതൻ സന്ദേശം ഏകീ നരനും (ദാവീദിൻ സൂനു...)

# 4

ശ്രുതിമധുരമായ് തകിധിനതാള
ഗാനം പാടാം ഇപ്പോൾ തപ്പൊട് ഈ- (2)
ജന്മ-നാളിൽ-ഉണ്ണിക്കു സമ്മാനം (2) ഈ.......

തിരമാലകൾ പാടി-തെയ്യാരാ (2) തെയ്യന്താരാ
മുളങ്കാടുകൾ പാടി, രൂരുരു രൂരൂ രൂരു രൂരു
തിരമാലകൾ പാടി... മുളങ്കാടുകൾ പാടി...
എങ്ങുമേ-ഭൂവിതിൽ-ഉത്സവഘോഷം.... ആ... (ശ്രുതിമധുര...)

ഭൂവിലിരുൾ നീക്കീടുന്ന ചന്ദ്രനേക്കാൾ
ഭൂതലേ പിറന്ന യേശു ശോഭിതനായ് (2)
ഭൂപതിമാരുടെ ഭൂപതിയെങ്കിലും (2)
ഭൂമിജനായ് താണ ദൈവപുത്രനവൻ... ആ........ (ശ്രുതിമധുര...)

# 5

എന്തെന്തിതെത്ര.... പുണ്യരാവിതൊ
വിശുദ്ധ വിശുദ്ധമാം പുണ്യരാവിതോ (2)
നിസരി സരിമ രിമപ മപനി പനിസരി
മരിസനി രിസനിപ സനീപമ രിമരിസ

ഏതു രാവുംപോലെ അല്ലീ തമസ്വിനി നരന്...... ആ
ഏകനൊരു സൂനൂ ദൈവസുതനേശു
ഏകീടുവാൻ നരനാനന്ദം പിറന്നൊരു രാവിതഹോ
ആ..... പിറന്നൊരു രാവിതഹോ

ഏതു ജന്മംപോലെ അല്ലീ സുകൃതമീ ജന്മം...... ആ.....
ഏദനിലെ പാപം തുടർന്നൊഴുകുമ്പോൾ...
ഏതുമെ സമൂലം മായ്ച്ചീടാൻ ധരയതിൽ പിറന്നീശൻ
ആ.... ധരയതിൽ പിറന്നീശൻ

അനുപമസ്നേഹം സർവ്വേശൻ നരനൊടു കാട്ടീടുവാൻ (2)
അതിശയജന്മം എടുത്തീ ക്ഷോണിയിലവതരിച്ചു
അതിശക്തനാകും രാജാധിരാജനാ...ണവൻ (2)

അതിരറ്റതാഴ്മ നരർക്ക് ദൃശ്യമതാക്കിയതാൽ
അജനനതല്ലൊ ബേത്‌ലഹേമിൽ പിറവിയെടുത്താരോമലുണ്ണി
(ഏ..തുരാവും...)

പരിശുദ്ധപരനെ സ്തുതിപ്പാൻ ഗഗനം വിട്ടിറങ്ങിവന്നു (2)
പരമപിതാവിൻ ദൂതന്മാർ ഒരു ചെറുപുൽക്കുടിലിൽ
പകലവൻ തുല്യം ശോഭിക്കും ഉണ്ണിയെ വണങ്ങീടുവാൻ
പലതരം മനുജർ ആശ്ചര്യപൂരിതരായ് മോദാൽ
പരിശുദ്ധപരനൊ ജനിച്ചൊരാരാവിൽ സ്തുതികളുയർന്നീടുന്നെങ്ങും
(ഏ...തുരാവും...)

എന്തെന്തിനെത്ര (2)
നിസരി സരിമ (2) ആ... (സ)

# 6

വെള്ളിമേഘച്ചാർത്തിൽ നിന്നും
വെണ്മയേറും വാ...നദൂതർ
വന്നിറങ്ങി പുൽക്കൂടതിൽ
വന്ദ്യൻ ഉണ്ണിയേശു സന്നിധേ

ഹാലേലൂയ്യാ സ്തോത്രങ്ങൾ-ഹാലേലൂയ്യാ സ്തോത്രങ്ങൾ
ഹാലേലൂയ്യാ സ്തോത്രം പാടി ദൂതർ
വരേണ്യനേശുപാദേ വന്ദിച്ചാമോദമോ...ടെ
വർണ്ണ...മാ..ല സ്തോത്രമായ്... (വെള്ളിമേഘ.....)

വല്ലഭൻ ഭൂലോകാധിപൻ
വന്നീഭൂവിൽ ജന്മമതായ് (2)
വാനദൂതർ ഭൂപതിമാർ
വന്നു ചേർന്നാട്ടിടയരും
വ്യാകുലങ്ങൾ മാറ്റി മോദാൽ
വൈകീടാതെ വന്നു കുമ്പിടൂ.... (വെള്ളിമേഘ....)

വെണ്ണിലാവോ ധാത്രിയിലും
വിദ്രുതം ഓരോ ഹൃത്തിലും
വെണ്മതൂകാൻ ആശയേകാൻ
വന്നു താരകങ്ങളുമായ്
വിണ്ടലത്തിൻ വിണ്ണവനിൽ
വർഷിച്ചു ദൈവീക കാന്തിയും (വെള്ളിമേഘ....)

# 7

ആതങ്കം-മായ്ച്ചീടാൻ-ദൈവത്തിൻ-പുത്രനോ
ആതങ്കം-മായ്ച്ചീടാൻ-വന്നീഭൂവിതിൽ (2)
തന്താനാനന-ഗീതങ്ങൾ-ഭൂവിൽ നിന്നുയരുന്നേരം
മേലെ-വാനവർ-പാടിയതോ-ഹാലേ-ലൂയ്യാ (2)

ആതങ്കം-മായ്ക്കാൻ-യേശു-വന്നു-ഈ ഭൂവിൽ
ആനന്ദമായ് നാം-സ്തോത്രം പാടാം (2)
അകതളിരിൽ ആവേശം-അകതാരിൽ ശാന്തി (2)
അഗതിക്കാലംബം എന്നും എൻ കർത്തൻ-ഓ-എന്നിൽ (ആതങ്കം...)

ആ...കാംക്ഷയോടെ കർത്തൻ തൻ ആഗമനം
കാത്തിരുന്നു മാനവർ-ഈ മന്നിൽ
ആ....ഹ്ലാദമോടെ തൻ ജന്മം പാടിഘോഷി-
ച്ചേവരും ദിക്കെങ്ങുമേ...
അവനെവിടെയും എന്നും എന്നുമേ
അരികിലതായ് ഉണ്ട് കൂട്ടിനായ്
അവനെവിടെയും അരികിലതായ്-ആത്മത്തിൻ നാഥ-
നായുണ്ടാതങ്കംമായ്ച്ചീടാൻ...

ആനന്ദമോടെ സ്തോത്രങ്ങൾ ഒന്നുചേർന്നു
പാടീടാം നല്ലിമ്പമായ്-നല്ലിമ്പം
ആ... ദൈവപുത്രൻ ത്യാഗസ്വരൂപനായി
പാർത്തഹോ ക്ഷോണിയിതിൽ (2)

അവനൊരുവൻ സത്യദീപമായ്
അവനൊരുവൻ സ്നേഹദീപമായ്
അവനൊരുവൻ അനുദിനവും
എന്നാത്മനാഥനല്ലോ (ആതങ്കം...)

ആതങ്കം-മായ്ച്ചീടാൻ-ദൈവത്തിൻ
തന്താനാനന-ഗീതങ്ങൾ

# 8

കേൾപ്പീൻ മർത്ത്യരേ ഒരു വിശേഷവാ....ർത്താ....
ഒരു വിശേഷവാർത്ത ഇന്നെല്ലാരും വാ-വന്നു (കേൾപ്പീൻ....)

ഉണ്ണിയേശുവാം ദൈവപുത്രൻ
ഹോ ഇന്ന് ബേത്ലഹേമിൽ

പുൽക്കൂട്ടിൽ ജാതൻ-ഹോ! ജാതനായി... (2) (കേൾപ്പീൻ....)

ഈ ഭൂവിൽ വിജ്ഞാനമേകാൻ
നേർപാത കാട്ടീടുവാൻ
രക്ഷകനായി അവതരിച്ചു (2) (കേൾപ്പീൻ....)

മാനവർ തൻ അന്ധകാരം
നീക്കി പ്രത്യാശ നൽകി
ദീപം തെളിച്ചു എന്നേശുനാഥൻ (2) (കേൾപ്പീൻ....)

# 9

ഉയരുന്നു എങ്ങും ബഹുനില മേ-ടകൾ
കോടികളാൽ സ്ഥാപിതം
ആ.... അതിലേറെ എ-ത്രയോ ശ്രേഷ്ഠമതെ-ന്നുമേ
ബേത്‌ലഹേം പുൽക്കുടിൽ (2)
ഗോശാല എങ്കിലും - രാജാക്കന്മാരതും
വിദ്വാന്മാരായോരും - ആട്ടിടയന്മാരതും
മാലാഖമാരും വന്നെത്തി ആ നിശ്ശബ്ദരാത്രിയിൽ
(ഉയരുന്നു... അതിലേറെ...)

ഉച്ചത്തിൽ അന്നു ദൂതർ ഹാലേലൂയ്യാ പാടി
ഇന്നൊപ്പത്തിൽ നരർ പാടുന്നു ഹാലേലൂയ്യാ ഗീതം (2)

ഏദനിൽ ഹവ്വാ മുതൽ ഇന്നെയോളം
ഏറ്റവും വാഴ്ത്തപ്പെട്ടോളായ്
നിസ്തുല മേ......രി മാതാവല്ലാതില്ല
ഏറ്റവും താ....ഴ്ത്തപ്പെട്ടോ......ളായ്
കർത്താ! ദൈവപുത്രാ... നാഥാ! നിൻ ജന്മനാളെത്ര മഹനീയം (2)
(ഉയരുന്നു....... അതിലേറെ... ഉച്ചത്തിൽ... ഇന്നൊപ്പ...)

ചക്രവർത്തി-മാരുടെ ചക്രവർത്തി
നീയാകുന്നല്ലോ മഹേശാ...
താഴ്മ പ്രതീകമാം ഉണ്ണി പിറന്നതോ
പുല്ലിൻ മഞ്ചലിൽ പുൽക്കൂട്ടിൽ
കർത്താ! ദൈവപുത്രാ.. നാഥാ! നിൻ ജന്മനാളെത്ര മഹനീയം (2)
(ഉയരുന്നു... അതിലേറെ... ഗോശാല... വിദ്വാ... ഉച്ചത്തിൽ... ഇന്നൊപ്പ...)

# 10

മാതംഗമായൊരു ജന്മം മന്നിൽ ഘോഷിച്ചു പാടുവാൻ
മഞ്ഞിൻ പുതുരാവതിൽ
മേഘച്ചാർത്തിൽ വന്നീധരേ മാലാഖമാർ നിരയതായ്
കുമ്പിട്ടുനിന്നു പുൽക്കൂട്ടിൽ

ഹാലേലൂയ്യാ ഹാലേലൂയ്യാ ഹാലേലൂയ്യാ സ്തോത്രങ്ങൾ
പാടിസ്തുതിക്കാം ഉണ്ണിയേശുവിനെ
പുതിയ പുതിയ ഗീതങ്ങളാൽ
സവിധേ സവിധേ ചെന്നു നിന്നു
ഇമ്പമായ് നാം സ്തോത്രം പാടീടാം.

വിണ്ണിൻ ഉടയോനാണവൻ മണ്ണിൻ ഉടയോനും കർത്തൻ
വാഞ്ചിക്കുന്നേൻ നിൻ സാമീപ്യം
വൈഡൂര്യകാന്തിയേറിയോൻ വാഴുന്നിതാ ഗോശാലയിൽ
വന്ദിച്ചീടാം തൃപ്പാദങ്ങൾ (ഹാലേലൂയ്യാ....)

പാരിന്നധിപനാണവൻ പാപപരിഹാരപ്രദൻ
പാരാട്ടുകേ നാഥനെ
പാരിജാത മലരുകൾ ഗോശാലയിൽ വിതറി തൻ
പാദങ്ങളെ പൂജിച്ചീടാം (ഹാലേലൂയ്യാ...)

# 11

സ്തുതിപ്പിൻ ഹാലേലൂയ്യാ സ്തുതിപ്പിൻ ഹാലേലൂയ്യാ
സ്തുതിപ്പിൻ ഹാലേലൂയ്യാ...
ധരിത്രിയിൽ ജാതനാം ദൈവത്തിൻ ആത്മജനെ
സ്തുതിപ്പിൻ ഹാലേലൂയ്യാ

ഈ ഭൂവിൽ രക്ഷകനായ് അവതാരം ചെയ്തേശു.... ആ...
ഈ മന്നിൻ മാനവരിൽ വിജ്ഞാനദീപമവൻ

വാനവസേനകൾ കാഹളം ഊതി ഉണർന്നു ഇടയർ
കാഹളമോടവർ അൻപൊടുപാടി ആ നൽ സുവിശേഷം

ഉടനിടയർ ചെന്നെത്തി-പുൽക്കൂട്ടിൽ-ഉണ്ണിയെ വന്ദിപ്പാൻ
രാജാക്കന്മാരും ചെന്നെത്തി - വിദ്വാന്മാരവരും ചെന്നെത്തി

ഇതു സത്യം ഇതു സത്യം ഇതു ദൈവത്തിൻപുത്രൻ അഹോ
ഇതു സത്യം ഇതു സത്യം ഏകജാതനാണവൻ (2)
ഉയർത്താം പലതര പലതര രാഗങ്ങളെ നിരത്തി നൽ സ്തോത്രം പാടീടാം

(സ്തുതിപ്പിൻ ഹാലേലൂയ്യാ....)

ആ... രാവല്ലോ ഈ ധരയിലെ ശ്രേഷ്ഠമാം രജനി.... ആ...
ആ... രാവിലതല്ലോ താഴ്മയതെന്തെന്നറിഞ്ഞു നരർ

കിങ്ങിണി കെട്ടിയ ആട്ടിൻകുട്ടികൾ ഓടി അടുത്തു
(ഇങ്ങോടി അടുത്തു...)
കിങ്ങിണി നാദമോടൊത്താ നിശയതിൽ രാക്കിളി പാടി

വിധുവിന്റെ തിളക്കംപോൽ-ഗോശാലയിൽ ഉണ്ണി പ്രകാശിച്ചു
മാതാവിൻ മടിയിൽ ശാന്തമതായ്-ഉറങ്ങി രാജരാജനവൻ

ഇതു സത്യം ഇതു സത്യം ഇതു ദൈവത്തിൻപുത്രൻ അഹോ
ഇതു സത്യം (2) ഏകജാതനാണവൻ
ഉയർത്താം പലതര പലതര രാഗങ്ങളെ
ഉയർത്തി നൽ സ്തോത്രം പാടീടാം
(സ്തുതിപ്പിൻ ഹാലേലൂയ്യാ.......)

# 12

അപ്പാവനാംഗി ജഡരത്തിൽ നിന്നും
മുപ്പാരിന്നൂന്നാം വിഭുവിന്റെ പുത്രൻ
അപ്പാതിരാനേരം അസാരനെപോൽ
ഇപ്പാരിൽ അൻപോടവതീർണ്ണനായി
ആ.....

മാൽ ഇത്തിരിക്കും കലരാതെ കണ്ടും
മാലിന്യം ഏശാതെയും ആ വിസാംഗി
കാലിത്തൊഴുത്തിൽ ഭുവനങ്ങൾ മൂന്നും
പാലിക്കുവോനെ പ്രസവിച്ചു ചിത്രം (അപ്പാവനാംഗി....)
ആ....

ഉല്ലാസമോടെ ചെന്നെത്തി പലരും
വല്ലായ്മ മാറ്റി കുമ്പിട്ടു തൃപ്പാദെ
മെല്ലെ ഉയർത്തി സ്തുതിഗീതം ദൂതർ
വല്ലാത്തൊരനുഭൂതിയായ് മാനവർക്ക് (അപ്പാവനാംഗി...)
ആ......

# 13

ഉദയസൂര്യനോ ഇത്... പുല്ലിൻ മഞ്ചലിൽ... ആ
ഉചിതമാം ജന്മം ഇത്... താഴ്മനിറവിനായ്... ആ
ഉദയം ചെയ്തഹോ... ഇത്... ദൈവത്തിൻ സുതൻ
ആ.......

ഒരു സുന്ദരരാവിൽമേലെ-ഒരു സുന്ദരതാരമുദിച്ചു
ഒരു സുന്ദരപൈതലന്നു പിറന്നു-ഓഹോ
ആരാരോ പിറന്നു ഗോശാലയിൽ ദൈവസൂനു അഹോ.

വെള്ളിനിലാവിൻ രാവിൽ-വള്ളിക്കുടിലതൊന്നിൽ
പള്ളിയുറങ്ങി പുൽമഞ്ചലിൽ-ഉണ്ണിപ്പൈതലാം യേശു
കർത്തനെ ദർശിപ്പാൻ വന്നോർക്കോ-മർത്യന്റെ നാഥൻ യേശുവിന്റെ
ഇത്ര ലളിതമായ ജന്മം-എത്രയധികം ആശ്ചര്യമായ്
(വെള്ളിനിലാവിൽ.....)

കുളിരുപെയ്ത രാവിലാകവെ-തളിരുകളൊ പൂത്തുലഞ്ഞു
ഒളിവിതറീടും നിലാവിൽ-തിളങ്ങിതാരങ്ങളെങ്ങും
പുളകിതമായ് അംബുജങ്ങൾ-കുളിച്ചെഴുന്നേറ്റാടി നിന്നു
(വെള്ളിനിലാവിൽ.....)

അമ്പിളിഅന്നുദിച്ചവേളയിൽ-അംബരേ നിന്നിറങ്ങി വന്നു
തംബുരു മീട്ടി ദൈവദൂതർ-അൻപോടുയർത്തി ഗീതം
തുമ്പപ്പൂവിൻ വർണ്ണത്തെ വെല്ലും-അംബരധാരികളതായ് നിരന്നു
(വെള്ളിനിലാവിൽ.....)

# 14

യഹോവാ കനിവായ് നരനിൽ
യാമത്തിൽ കുളിർപെയ്തൊരുനാൾ
നരർ തൻ പാപം വഹിപ്പാൻ
നയിച്ചു സുതനെ ഈ ഭൂവിൽ

മാലാഖമാർ ഹാലേലൂയ്യാ
യേശുവിന് സ്തുതി പാടി മോദാൽ

പ്രമോദമായിതു ധരയിൽ
പ്രകാശമായ് നരഹൃദയേ
പ്രസൂതനായ് ഉണ്ണിയേശു
പ്രശാന്തം ഉറങ്ങീ പുൽക്കൂട്ടിൽ (യഹോവാ.....)

മാലാഖമാർ ഹാലേലൂയ്യാ
യേശുവിന് സ്തുതി പാടി മോദാൽ

ആകാശേ വാനവർ പാടി
അതേറ്റു താരകൾ ചിമ്മി
ആ പൂനിലാവിലൊ ശോഭിതമായി
അമൂല്യമാം ഒരു രാ...ത്രി

അനേകർ ആട്ടിടയന്മാർ
ആവേശമോടാഗതമായ്
ആ രാജരാജനാം സുതനെ
ആനന്ദമോടെ വണങ്ങി (യഹോവാ.... മാലാഖമാർ...)

# 15

പുലരി പൊൻപുലരി (പുലരി പുലരി പുലരി)
പുതുപുതു പുലരി, പാരിടത്തിലെ പാപപാശങ്ങൾ
പാരകത്തിലുടച്ചു നീക്കി രജനി (നീക്കി രജനി - 3)

പിറവിയെടുത്തീ ഭൂവിൽ - പരമപിതാവിൻ ആത്മജൻ
പരിശുദ്ധ രാവോ മെല്ലെ - പുലരിയ്ക്കായ് മാറിമാഞ്ഞുപോയ്
പകലോനുദിച്ചുത്സവഘോഷമായ്.... ആ... പുലരിയിൽ (പുലരി പൊൻ....)

തന്തന താനക ഗാനമുയർന്നു വയലുകളിൽ മോദമായ്-നൽ
സുന്ദരമായൊരു ഗാനമുയർത്തി ഗഗനേ മാലാഖമാർ

അന്നിടയ്ക്കൊരു ഗാ...നതരംഗമുയർന്നു... ആ
ആകാശേ ദൂതർ പാ...ടി ഹാലേലൂയ്യാ
അന്നുദിച്ചു സൂര്യനോ ആ... പൊൻപുലരിയിൽ
ആ... ഗാനങ്ങളോരോന്നായ് ആ... തെന്നലിൽ മുങ്ങി
രണ്ടായിരം വർഷങ്ങൾ പിന്നിട്ടു നീങ്ങിയെങ്കിലും
ആവേശമോടിന്നെങ്ങും സ്തോത്രം ഉയരുന്നെങ്ങും
ഇന്നതിർവരമ്പുകളില്ലാതുയർന്നിടും ഹാലേലൂയ്യാ... (പുലരി പൊൻ....)

തന്തന താനക ഗാനമുയർന്നു വയലുകളിൽ മോദമായ്-നൽ
സുന്ദരമായൊരു ഗാനമുയർത്തി ഗഗനേ മാലാഖമാർ

മന്നിടത്തിലന്നൊരു മാ...ണിക്യം കണ്ടാപ്പുലരി-ആ..
മന്നിടത്തിലെങ്ങും മാ...നവനോ പുതുപുലരി...
മഞ്ഞൊതുങ്ങി മാഞ്ഞു ആ...പുൽക്കുടിലതിൽ ആ...
മഞ്ഞുതുള്ളികൾ മാഞ്ഞാ...ശാഖികൾ തോറും

മന്നാധിമന്നൻ ഭൂവിൽ ജനിച്ച പുതുപുലരി
മണ്ണും വിണ്ണും ആമോദം കുളിർപൂണ്ട പുതുപുലരി
മന്നിൽ നിന്നുയരെട്ടെങ്ങും സ്തോത്രങ്ങൾ ഹാലേലൂയ്യാ..
(പുലരി പൊൻ...)

# 16

ആരോ ഒരു മഹാരാജൻ അകലെ ആ
ബേത്ലഹേമിൽ പിറന്ന കഥ
താരകൾ മെല്ലെ മെല്ലെ
വാനവർ മെല്ലെ മെല്ലെ
മാനവരോടറിയിച്ചു - അഹോ...

കാലിത്തൊഴുത്തിൽ പിറന്നോൻ
എൻ നിത്യ രാജനായ് തീർന്നു
ആ കീറ്റുശീലയിൽ കിടന്നോൻ
എൻ നിത്യ ദൈവമായ് തീർന്നു
തീരാത്ത മോദവും തോരാത്ത കൃപകളും
തന്നവൻ ഞങ്ങൾക്കായിരമായ് (ആരോ.....)

ഭൂവിൽ സമാധാനം തന്നോൻ
വാനിൽ മഹത്വം പകർന്നു
ആ... ഏഴയിൻ കണ്ണീർ തുടച്ചോൻ
ലോകത്തിൻ പാപം വഹിച്ചു
തീരാത്ത മോദവും തോരാത്ത കൃപകളും
തന്നവൻ ഞങ്ങൾക്കായിരമായ് (ആരോ....)

# 17

ഇതാ ഇതാ ശ്രീയേശു ജാതനായ്
അതാ അതാ പുൽക്കൂട്ടിൽ ജാതനായ്
രാജാധിരാജനായ് ലോകരക്ഷകനായ്
വൈഡൂര്യ ശോഭിതനായി
ഭൂമീദേവിയ്ക്കലങ്കാരമായ്
ഗോശാലയിൽ കന്യാമേരി സുതനായിതാ...... (ഇതാ......)

ഏഴകൾക്കെല്ലാം ആശ്രയമായ്
നിരാശ്രയർക്കിന്നാലംബമായ്
സ്വർഗ്ഗീയമാം സ്ഥാനമാനം
ആകെയുപേക്ഷിച്ചീശൻ ജാതനായിതാ.... (ഇതാ......)

മഞ്ഞിൻതുള്ളികൾ ചിമ്മി നിൽക്കും
പൊന്നിൻകുടിലിന്നുള്ളിലായ്
വാനഗണം വീണ മീട്ടും
പാടും സ്തുതിഗീതം മോദമായിതാ.... (ഇതാ.....)

# 18

രാക്കിളികൾ കൂവി മെല്ലെ
മോദഗാനമുയർത്തുന്നു
വാനമതിൽ താരകളിൻ
കാൽചിലമ്പൊലി കേൾക്കുന്നു
രാക്കിളികൾ കൂവി മെല്ലെ
മോദഗാനമുയർത്തുന്നു
ജാതം ചെയ്തൊരു ദൈവരാജനെ
വാഴ്ത്തിപ്പാടുന്നു... ഹാ പാടുന്നു.... ഹാ പാടുന്നു.... (രാക്കിളികൾ.....)

യരുശലേമിൻ അധിപനായോൻ
കുരിശിലവൻ ബലിയണച്ചു
ലോകത്തിന്നുടെ പാപങ്ങളെ നീക്കി...
ലോകേശൻ ജാതനായ് ഈ ലോകേ ജാതനായ്
പുൽക്കൂട്ടിൽ ജാതനായി..... താ.... (രാക്കിളികൾ....)

സ്വർല്ലോകത്തിൻ രാജനായോൻ
മേരിസുതനായ് ജനിച്ചു
ഏഴകളിൻ പാപങ്ങളെ നീക്കീ....
ലോകേശൻ ജാതനായ് ഈ ലോകേ ജാതനായ്
പുൽക്കൂട്ടിൽ ജാതനായി..... താ.... (രാക്കിളികൾ.....)

# 19

പാരിജാതമലരുകളാൽ
ആയിരം സ്തുതി ഗീതമതാൽ
വന്ദ്യപാദങ്ങൾക്കൊരു ഹാരം
ക്രിസ്തു രാജനുപഹാരം

ബേത്ലഹേം നഗരിയതിൽ
പുൽക്കൂട്ടിൽ അതിശോഭിതനായി
പുഞ്ചിരിയൂറിയുറങ്ങീടും
രാജരാജനു സ്തുതിപാടാൻ

ആയിരം സ്തുതിഗീതമതാൽ
പുഷ്പമാല്യങ്ങളതാൽ
സ്തോത്രകാഴ്ചകളേകാം..... ആ...... (പാരിജാത......)

നിൻ സഭയിൻ പുൽമേടുകളിൽ
മേഞ്ഞു നടക്കുമീയാടുകളെ
മേയിക്കുന്നോരു നല്ലിടയാ
ആശിഷം ഏകീടേണമെ
ആയിരം സ്തുതിഗീതങ്ങളാൽ
പുഷ്പമാല്യങ്ങളതാൽ
സ്തോത്രകാഴ്ചകളേകാം...... ആ... (പാരിജാത....)

# 20

കുഞ്ഞുവാവേ! കുഞ്ഞുവാവേ!
ഉണ്ണിയേശുവേ പൈതലേ! (2)

നിന്നെ ഞങ്ങൾക്കൊന്നു കാണുവാൻ
കൊതിയാകുന്നെൻ ഓമനേ! (2)

പാടീടാം പാടീടാം താരാട്ടു പാടീടാം
കേൾക്കാമോ അങ്ങു ദൂരത്തിൽ (2) (കുഞ്ഞുവാവേ...)

മേഘത്തിലേറി വരാം ദൂരെ ഞങ്ങൾ
നിന്നെ കാണാൻ താഴെ വന്നീടാം (2)
ബേത്‌ലഹേം പുൽക്കൂട്ടിൽ വന്നു ചേരുവാൻ
പാ...ത ചൊല്ലിത്തരാമോ (2) (കുഞ്ഞുവാവേ...)

താളത്തിൽ കൈകൾ രണ്ടും ചേർത്തു കൊട്ടി
നിന്നെ സ്തോത്രം പാടിയാടീടാം (2)
രാരീരോ.... രാരീരോ.... പാടീടാം ഞങ്ങൾ
കേൾക്കാമോ..... ഈ ഗാനങ്ങൾ (2) (കുഞ്ഞുവാവേ.....)

പാടീടാം പാടീടാം താരാട്ടു പാടീടാം...

# 21

ചേതോഹരം ഗഗനം ചന്ദ്രതാരാഭയാലെ (2)
ചാരുതയേറും രാവതിൽ..... ആ.....
ചാരുസ്മിതങ്ങൾ തൂകി ഉണ്ണി ശ്രീയേശു ജാതനിതാ..
പുൽക്കൂട്ടിൽ ജാതനായ്–പുൽക്കൂട്ടിൽ ജാതനായ്...

ഹാലേലൂയ്യാ സ്തോത്രഗാനങ്ങൾ
ഉയർന്നു മേലെ നല്ലിമ്പമായ്
പാടുന്നിതാ ഹാലേലൂയ്യാ നരരും

അതിശ്രേഷ്ഠമാം അതിശുദ്ധദാനമാം തിരു സൂനുവേ
ഇരുകൈകൾ നീട്ടിയേ...റ്റു ധാത്രി... മേരി മടിയിൽ
അതിശോഭിതം അതിസുന്ദരം ഈ ദൈവ ദാനം
ഈ ഭൂവിലെങ്ങുമേ...നൽ പ്രത്യാശയായ്
ആ... കോരിത്തരിച്ചു ഭൂമി തൂമഞ്ഞു തൂകിയാ
പുണ്യരാ..വിൽ പുളകിതരായ് നവയുഗെ മർത്ത്യരവർ (ചേതോഹരം...
ഹാലേലൂയ്യാ സ്തോത്രഗാനങ്ങൾ...

ഉല്ലാസമായ് പ്രത്യാശയായ് നരർക്കാവേളയിൽ
ഉയരത്തിൽ നിന്നും ദൂതു ശ്രവിച്ച നാൾ - അമൂല്യനാൾ
ഉയരുന്നിതാ ഹൃദയങ്ങളിൽ ആമോദഗീതങ്ങൾ
ഉൾക്കാമ്പിലേറ്റു നാഥനെ വാഴ്ത്തീടും
ഉയിരേകുവോനു സ്തോത്രം ഘോഷിച്ചുയർത്തീടാം
ഉപശാന്തി നേടീ...ടാം ആവേശമോടെ ഉയർത്തീടാം സ്തോത്രങ്ങൾ
(ചേതോഹരം.... ഹാലേലൂയ്യാ.....)

# 22

മിന്നിത്തിളങ്ങും മഞ്ഞിൻകണങ്ങൾ
പുൽക്കൂട്ടിൻ മേലെയെങ്ങും ആ.... നൽരാവിൽ
ശോഭിതമായ് .... ആ... രാവിൽ.... മുത്തുപോലെ (മിന്നിത്തിളങ്ങും...)

ദൈവത്തിൻപുത്രൻ സത്യസ്വരൂപൻ
രക്ഷകനായിന്നു ബേത്ലഹേമിൽ-ജാ-ത-നായ് (മുത്തുപോലെ...)

ദൈവത്തിൻ സ്നേഹം കണ്ടു മനുജർ
സൃഷ്ടികർത്താവിൻ ഏകതനൂജൻ മാനവനായ്
അവതരിച്ചീധരയിൽ മേരിമാതാവിൻ സുതനായ് (2)
ലോകത്തിൻ പാപത്തെ വഹിപ്പതിനായ് ജാ-ത-നായ് (മുത്തുപോലെ...)

കാലങ്ങളായി ജീർണ്ണിച്ചൊഴുകും
പാരമ്പര്യങ്ങൾ ഉടച്ചു നീക്കാൻ വന്നു നാഥൻ
അന്ധതകൾ മാറ്റി യേശു ഇരുളിൽ നല്ലൊരു ദീപം കാട്ടി (2)
മാനവമാനസേ വിജ്ഞാനമേകീടാൻ ജാ-ത-നായ് (മുത്തുപോലെ...)
(മിന്നിത്തിലങ്ങും...)

# 23

ആ.......

കൂരിരുൾ നിറയും ഈ ധരയിൽ; ധരയിൽ
കാണുന്നൂ ദൂരെ വൻ താരകം......; താരകം
അത്ഭുതമഹാസംഭവം....
രക്ഷകൻ യേശു ജാതനായ്...

ജാതനായ്.... ജാതനായ്.... രക്ഷകൻ.... ജാതനായ്

വിശ്വത്തിൻ മഹാശ്ചര്യം ഇത് (2)

റ്റുരൂ രൂരൂ രൂരൂ രുരൂ....
ദൂരെ അതിദൂരെ...ദൈവസൂ...നൂ യേശുജാതനായ്
മഹിയിൽ ഒരത്ഭുത വാർത്ത കേട്ടിതാ
മയിലുകൾ പീലി വിടർത്തിടുന്നിതാ
മകയിരം ആടി ഉലഞ്ഞിടുന്നിതാ
മനസ്സുകൾ തുടിക്കുന്നിതാ... ഓ

ദൂരെ ബേത്‌ലഹേമിൽ ജനിച്ചു നര-
പാലകനായ് രക്ഷകനായ് ദൈവസുതൻ (2)
ദൂതർ മേലെ ഗീതം പാടി-ദൂരത്തുനിന്നു വന്നു
വിദ്വാന്മാരും ആട്ടിടയരും ഈശനെ വണങ്ങീടാൻ
ദൂരെ ബേത്‌ലഹേമിൽ ജനിച്ചു നരപാലകൻ
കേട്ടെങ്ങും ഹാലേലൂയ്യാ! ഗീതങ്ങൾ ഹാലേലൂയ്യാ
പാടിപ്പറന്നു ദൂതർ വാനിലും ഭൂമിയിലും

**ചരണം (1)**

പാരിടെ പരനുടെ പാതയതെല്ലാം പാവനമാക്കാൻ ജനിച്ചു നാഥൻ
ഓ... മധുരിതശ്രുതിലയ സുന്ദരഗാനങ്ങൾ
മാലാഖമാർ മുകിൽവാഹനേ പാടിപ്പറന്നിതാ... ഓ....
ഓ അടവികൾ ഓ...അതിമോഹനമായ് ആടി
അനിലാത്മജൻ ഗാനാമൃതം തൂവുന്ന വേളയിൽ

അഗ്നിത്തേരിൽ ദൈവത്തിൻ ദൂതന്മാർ
വന്നിറങ്ങി സ്തോത്രം പാടുവാൻ
ഗരീസ-ഗരിസഗരിഗ-സരിനിസ
ഗരിസനിധപമ-സനിധപമഗരി (ദൂരെ ബേത്‌ല...)

**ചരണം (2)**

സംശയം ഇല്ലതു ദൈവസൂനുഅഹോ
ബേത്‌ലഹേമിൽ-ചൊന്നാട്ടിടയർ
ഓ... സുരുചിര പ്രകൃതിയും നാഥനെ എതിരേൽക്കാൻ
മന്ദാരങ്ങൾ മാരുതനിൽ ആടി ഉലഞ്ഞതാ
ഓ... നിരവധി/നൽ ചെറുകുരുവികൾ പാടിയതാ
താളം പിടിച്ചാടിയതാ തത്താക്കിളികളും
നേരിൽ ദൈവത്തിൻ സൂനുവേ കണ്ടു അവർ
ഭാഗ്യം അതിനില്ലെനിക്കീ ജന്മമിതിൽ....
പധനീസരിഗസ ഗരിഗ സരിനിസ
ഗരി ഗരി ഗരിഗ രിഗരി നി സസ
സരിഗമഗമഗരി നിസരിഗ രിഗ രിസ
ഗരിസ രിസനി സനിധപമഗരി (ദൂരെ ബേത്...)

# 24

തൂവെണ്ണിലാവിൽ; ആ രാവതിൽ
തൂവെണ്ണിലാവിൽ; ആ രാവതിൽ
ശ്രീയേശു ജാതനായ് ഈ ഭൂവിൽ
ഇമ്മാനുവേൽ...... ഭൂജാതനായ്.... (2)

തൂവെണ്ണിലാവിൽ ബേത്‌ലഹേം നഗരിയിൽ
പിറന്നു ദൈവപുത്രനേശു രക്ഷകൻ (2)

തുറന്നു സ്വർഗ്ഗവാതിലും
ഇറങ്ങി വാനദൂതരും (2)

പറന്നിറങ്ങി നാഥനെ വണങ്ങീടാൻ

എൻ നാഥനെ വണങ്ങീടാൻ
എൻ നാഥനെ വണങ്ങീടാൻ (തൂവെണ്ണിലാവിൽ...)

ലാ ലാ ലാ

അന്ധകാരം അന്ധകാരം അന്ധകാരം മായ്ച്ചീടാൻ (2)

അന്ധകാരം തുടച്ചു നീക്കി മായ്ച്ചീടാൻ
സ്വർഗ്ഗനാഥ പുത്രൻ ജാതനായ്...... ഓ.... (2)

ബന്ധു ആയിരുന്നു ജ്ഞാനം ഏകീ നാഥൻ
തൻ കൂടെ വാണിടുന്ന മർത്ത്യനും ആ....

തെളിച്ചു ദീപം; പകർന്നൊളീ-വിജ്ഞാനത്തിൻ (2)

തകർത്തിടിച്ചു നാഥൻ പഴകും കോട്ടയെല്ലാം
പുതുചിന്തകളേകീ മർത്യമാനസേ.... (തൂവെണ്ണിലാവിൽ....)

ഒത്തുചേർന്നു ഒത്തുചേർന്നു
ഒത്തുചേർന്നു ഇടയർ (2)

ഒത്തുചേർന്നു ഒത്തുചേർന്നു ആട്ടിടയരോ
യേശുനാഥനെ വണങ്ങീടാൻ (2)

ബദ്ധപ്പെട്ടു യാത്രചെയ്തു ആടുകൾ ഒത്ത്
ചെന്നു കണ്ടു ലോകനാഥനെ ആ.....

ശാന്തിയതേകാൻ സ്നേഹത്തിൻ ദീപം പേറീടാൻ (2)

പിറന്നു ഭൂതലത്തിൽ മർത്യരക്ഷാകരനായ്
ആഹ്ലാദം വിശ്വമെങ്ങും മാനവർക്കെല്ലാം (തൂവെണ്ണിലാവിൽ...)

ഒത്തുചേർന്നു.... ഒത്തുചേർന്നു... ഒത്തുചേർന്നു...

# 25

തപ്പും കിന്നരങ്ങളും; കേട്ടു ആട്ടിടയർ
താളമേളമോടെ പാ...ടി ദൂതന്മാർ
മന്നിൽ പാത കാണിപ്പാൻ; ഈയെന്നെ തേടിവന്നിതാ
മന്നിൻ രാജരാജൻ യേ...ശു ജാതനായി

അന്നെങ്ങും സ്തോത്രഗാനം പാടി രാക്കിളികളും
അരികത്തിരുന്നൂ മെല്ലെ ആടുകളൊത്തിടയന്മാരും
അരുണപ്രഭ... ചൊരിയും കർത്തനെ കാണ്മാ...നായി (2)
അഖില ചരാചരാധിപൻ-അതിശോഭിതൻ
അകലെ പുൽക്കൂടതിൽ ജനിച്ചു താഴ്മയേറിയോൻ
സ്തുതിച്ചു-വണങ്ങി-ആമോദപുളകിതരായവർ
(തപ്പും കിന്നരങ്ങളും....)

സാനന്ദം സ്വർണ്ണവീണക്കമ്പികൾ ഉയർത്തീടും
മധുരിതമാം നൽസംഗീതം ശ്രുതിലയമാം നൽസംഗീതം
സർവ്വേശ്വരസുതനെ വാഴ്ത്തിപ്പാ...ടി, മേ..ലെ മാലാഖമാർ (2)
തിരുജനനം ഏകീമാനസേവരും പ്രത്യാശകൾ
തിരുജനനത്താൽ കരളിന്നന്ധകാരം മാഞ്ഞുപോയ്
ഉണർവ്വും - കുളിരും - പകർന്നു മനുജരിൻമാനസേ
(തപ്പും കിന്നരങ്ങളും.....)

# 26

നൂറുനൂറു ദൈവദൂതർ പാ...ടി
സ്തോത്രഗാ...നം വിണ്ണിലും മണ്ണിലും മോദമായ്
ദൈവസൂനൂ ജാതനായ് രക്ഷക...ൻ ജാതനായ് (2)
നൂതനം നല്ലുണർവ്വായ് ഭൂവിൽ...
നൂറുനൂറു ദൈവദൂതർ പാടി സ്തുതി

ഹാലേലൂയ്യാ ഹാലേലൂയ്യാ ഹാലേലൂയ്യാ സ്തോത്രങ്ങൾ (3)
ഹാലേലൂയ്യാ ഹാലേലൂയ്യാ ഹാലേലൂയ്യാ സ്തോത്രഗീതങ്ങൾ
പാടി മാലാഖമാർ ദൈവത്തിൻപുത്രനെ വന്ദിച്ചു (2)

സന്താപമെല്ലാം ത്യജിച്ചു നരർ
സന്തോഷാൽ പ്രത്യാശയാലവർ (2) ആ
ഉൾക്കാമ്പൊരുക്കി.... യേശുനാഥനെ വണ....ങ്ങി (2)
സ്തോത്രം പാടി തന്റെ തൃപ്പാദേ... (നൂറുനൂറു ഹാലേലൂയ്യാ....)

മുമ്പെങ്ങുമില്ലാതുണർവ്വിന്റെ നാൾ
വന്നു... ഭൂവിൽ... മാനവർക്കെല്ലാം..... ആ (2)
ഹാലേലൂയ്യാ ഗീതം കേ...ട്ടു നല്ലാ...ട്ടിടയർ (2)
ചെന്നു കണ്ടു.... ആ....നാഥനെ (നൂറുനൂറു ഹാലേലൂയ്യാ...)

# 27

ലല്ലലലാ ലാലലാ.....
ലല്ലലലം പാ...ടി ആടീടും ഞങ്ങൾ
ഉണ്ണിയേശുക്കുഞ്ഞിൻ ജന്മദിനത്തിൽ
ഓമനത്തിങ്കൾ കി...ടാവിനെ വാഴ്ത്തി
സ്തോത്രങ്ങൾ പാടി കൊണ്ടാടീടും ഞങ്ങൾ

ലല്ലലലാ ലാലലാ.....

കുഞ്ഞിക്കാലൊന്നിൽ പഞ്ചാരയുമ്മ
ഒന്നു ഞാൻ തന്നോ...ട്ടെ
പൂക്കൾ തരാം.... പൂന്തേൻ തരാം
ഒന്നെന്നെ നോക്കാമോ...... (ലല്ലലലം....)

ലല്ലലലാ ലാലലാ.....

ചുറ്റോടുചുറ്റും താളത്തിലാടി
ഹോശാനാ പാടീടാം

തങ്കക്കുട്ടന് ഒന്നായി ഞങ്ങൾ
ഹാലേലൂയ്യാ പാടാം.... ഒന്നായ്
ഹാലേലൂയ്യാ പാടാം..... (ലല്ലലലം....)

ലല്ലലലാ ലാലലാ.....

# 28

പറന്നു പറന്നു വന്നീടും... പറന്നു പറന്നു വന്നീടും
പാടിപ്പറന്നിറങ്ങി പുൽക്കൂട്ടിൽ ദൈവദൂതർ.... ആ
പാരിൽ കളങ്കമെല്ലാം മായിച്ചു മോദമേകാൻ
ജാതനായി-ശ്രീയേശു ജാതനായി (2)
ദൈവസുതൻ യേശുനാഥൻ ബേത്ലഹേം
പുൽക്കൂട്ടിലിന്നു ജാതനായ് അവതാരമായ്
സുവിശേഷങ്ങൾ ഘോഷിച്ചു പാടി മാലാഖമാർ
(പറന്നു പറന്നു......)

സന്താപം ഭൂവിൽ വേണ്ട നരനിനി (2)
സന്തോഷം മതി യേശു പിറന്നിതാ മാനവരക്ഷകനായ്
ആ........ ആ............

ദൂരത്തു നിന്നതിദൂരത്തു നിന്നും മാനവർ
ആനന്ദമോടൊന്നായ് ഗമിച്ചാകാംക്ഷയാൽ (2) ആ...
വന്നു ബേത്ലഹേം പുൽക്കൂടതിൽ
കണ്ടു ദൈവപുത്രനാം കർത്തനെ
കൈകൾ കൂപ്പി വന്ദിച്ചൂ.... കുമ്പിട്ടൂ... ആ തിരുപ്പാദങ്ങൾ..
(പറന്നു പറന്നു....)

തരികിട തോം തോം, തോം തോം തോം, താ നാ നാ നാ നാ (3)
തരികിട തോം (3) ..... ആ.....
മേലെ അംബരചുംബികൾ അംബരചുംബികൾ ഉഡു ഉഡു ഉഡുക്കൾ
നടനമാ...ടി (2)
മേലെ അംബരേ! മാലാഖമാർ, സ്തുതിഗീതങ്ങൾ പാടിപ്പുകഴ്ത്തി (3)
സ്തുതിഗീതങ്ങൾ പാടിപ്പുകഴ്ത്തീ നാഥനെ
പറന്നു പറന്നു എങ്ങും (2) സ്തുതിഗീതങ്ങൾ പാടി മാലാഖമാർ (2)
കർത്തന് സ്തുതി പാ....ടിയവർ......

# 29

വണ്ടത്താൻ മൂളുന്നു മധുരമായ് (2) മൂളുന്നു.... മൂളുന്നു
തഞ്ചത്തിൽ ആടുന്നു മയിലുകൾ (2) ആടുന്നു
മ്ശിഹാ-പിറന്നു-പരമോന്നതന്റെ സുതനായ്
മഹിയിൽ-ഉയർന്നു-ആനന്ദഘോഷഗാനം
മോക്ഷമാ...ർഗ്ഗേ തെളിഞ്ഞിന്നു കാന്തി പുതുതായ് (വണ്ടത്താൻ....)

പൊന്നമ്പിളി കാന്തിയേറി നിറയും
ദൈവത്തിരുസൂനു യേശുനാഥൻ
പുൽക്കൂട്ടിൽ മേരിയമ്മ മടിയിൽ
ആ രാവിൽ ശാന്തനായുറങ്ങി
പൊഴിയുന്നൊരു മഞ്ഞിൻതുള്ളികൾ
വിധു തന്നുടെ കിരണെ ശോഭിതം
നരനെന്നുമേകി എന്നേശുനാഥൻ
നൽശാന്തി ശാന്തി ഭൂവനേ... (വണ്ടത്താൻ.....)

മണ്ഡൂകം പാടിതാളലയത്തിൽ
മന്ദാരപ്പൂക്കൾ ഭൂമി വിതറി
മായുന്നു അന്ധകാരമെങ്ങും
മനതാരിൽ ദീപനാളം തെളിഞ്ഞു
മധുഘോഷമുയർത്തീ ഗാനങ്ങൾ
മദയന്തികളാടിയുലഞ്ഞഹോ
മണിരാഗവർണ്ണൻ ശ്രീയേശുനാഥൻ
മന്നിനേകി ജ്ഞാനദീപം (വണ്ടത്താൻ.....)

# 30

നമോ നമോ (2) ശ്രീയേശുനാഥാ! നമോ നമോ
താരാപഥേ മിന്നും താരങ്ങൾ നീക്കി, മേഘം പിളർന്നിറങ്ങി
ആ... ആദിത്യശോഭിതൻ ദൈവസുതൻ യേശു,
ബേത്‌ലഹേമിൽ ഭൂജാതനായ്... ആ...
ആ.... ഹാലേലൂയ്യാ...... ഗീതങ്ങൾ എങ്ങും ഉയർന്നു
ഹാലേലൂയ്യാ... മാലാഖമാർ ഘോഷിച്ചാ ഗാനാമൃതം (2)
ആ.....

നരനിൽ ചൊരിയുന്ന നിൻ ആർദ്രസ്നേഹം
നന്ദിയോടെ സ്മരിച്ചു നിൻ സ്തുതി പാടീടുന്നു

പാ... മപസധമാ ..... മപഗമ
ധാ.... സനിധനിപാ ധനിധപ
നീ...... സനിധസനി പധഗപ
സാ... നിധനിരിസ
സരിഗമപാ...... പമഗമഗ
നിധപധപാ..... നിരിസനിസ
സരിഗാരിസ നിസരിസനി ധസനിധപ മപമഗരിഗ

നരനിൽ ചൊരിയുന്ന നിൻ ആർദ്രസ്നേഹം
നന്ദിയോടെ സ്മരിച്ചു നിൻസ്തുതി പാടീടുന്നു
നറുനെയ്യ്ത്തിരികൾ കൊളുത്തി നിരയായി
നളിനങ്ങൾ വിതറുന്നു നീളെയെങ്ങും
നവസ്തോത്രഗീതങ്ങൾ പാടുന്നിതാ ഞങ്ങൾ
നരപാലകാ നിന്നെ വരവേറ്റീടാൻ (താരാപഥേ...)

താരാപഥേ മിന്നും
ആ... ഹാലേലൂയ്യാ... ഗീതങ്ങൾ എങ്ങും ഉയർന്നു
ഹാലേലൂയ്യാ മാലാഖമാർ ഘോഷിച്ചാഗാനാമൃതം
ആ....... (2)

തരികിട തെയ്യത്താരാ തന്താനാ താരാ
തരികിട തെയ്യത്താരാ തന്താനാ താരാ
തരികിട തെയ്യത്താരാ തന്താനാ താരാ
തരികിട തെയ്യത്താരാ തന്താനാ താരാ

ദൈവത്തിരുമകൻ പുൽക്കൂട്ടിൽ അഹോ അവതാരമായ്
ദൈവത്തിന്റെ സ്നേഹം ഏവരും കണ്ടൊരതിശുദ്ധ നൽദിനം
ഹാലേലൂയ്യാ ഗീതം മുഴക്കാം (2)
ആ... ഹാ...ലേ...ലൂ...യ്യാ....

# 31

ഹേ! സുവിശേഷഘോഷം ആഘോഷമേളം
നീ കേൾക്കുന്നില്ലേ കേൾക്കുന്നില്ലേ (2)
എന്തൊരു മേളമിതെന്തൊരു മോദം
എന്തൊരു മേളമിതാമോദം
കാണാമോ (വിളി) കേൾക്കാമോ
(ഒളി) കാണാമോ (വിളി) കേൾക്കാമോ

ഹൊയ് ഒയ്യൊയ് ഒയ്യൊയ് കാഹളമൂതുന്നതാ
നൂറായിരം മാലാഖമാർ മേലെ നിന്നും

ഹൊയ് ഒയ്യൊയ് ഒയ്യൊയ് പൂത്തിരിപോലെന്തതേ
മിന്നുന്നതാ എന്താഘോഷം മാനത്തെങ്ങും
ഒളി കാണാമൊ വിളി കേൾക്കാമൊ.... (4)
ലാലല്ല ലല്ല ലാല.........

ഹേ! ആട്ടിടയരീബാലരൊപ്പം ഒത്തുപോരാമെ
ദൈവത്തിൻ പുത്രനെ ചെന്നു കണ്ടു വന്നിപ്പാൻ (2) ഹേ...
ബേത്‌ലഹേം പുൽത്തൊഴുത്തിൽ - ദൈവപുത്രൻ ജാതനായി
ഒരു നവയുഗം ആഗതമായ് - നൽയുഗം ഇന്നാഗതമായ്
വരുവിൻ! വരുവിൻ! വരുവിൻ! പുതുപുതു സ്തോത്രഗാനം
പാടുവിൻ (ഹൊയ് ഒയ്യൊയ്.....)

ഹേ! ആനന്ദം എങ്ങുമെ ഈ ജന്മനാളതിൽ
ഇന്നിഹേ രക്ഷിതർ നാമോ തുഷ്ടമാനസർ... (2) ഹേ...
പുതുലഹരിയിൽ സ്തോത്രഗാനം - ഒത്തുചേർന്നു പാടിടാം നാം
ശ്രുതിമധുരമായ് ചേർന്നു പാടാം - ഇന്നുയർത്തൂ സ്തോത്രഗാനം
വരുവിൻ! വരുവിൻ! വരുവിൻ! പുതുപുതു സ്തോത്രഗാനം
പാടുവിൻ (ഹൊയ് ഒയ്യൊയ്.....)
ഒളി കാണാമൊ... വിളി കേൾക്കാമൊ

# 32

ബേത്‌ലഹേമിൽ പുൽക്കൂടതിൽ
അവതരിച്ചൊരു യേശുനാഥൻ
സ്തുതികളൊന്നായ് ചേർന്നുപാടാം
ആനന്ദമോടങ്ങൊത്തു ചേരാം
താളമേളങ്ങൾ ഇന്നുയർത്തീടാം ആ...

രക്ഷകനേശു ഭൂജാതനായ്
മന്നിതിലെങ്ങും ആഹ്ലാദമായ് (2) ആ...
മാലാഖമാരോ ഗീതം പാടി
മാനവരൊന്നായ് ഏറ്റുപാടി
ഹാലേലൂയ്യാ ഗീതങ്ങളെങ്ങും
ഉയരുന്നീ ധരേ.... ആ... (ബേത്‌ലഹേമിൽ.....)

ദൈവത്തിൻപുത്രൻ യേശുപരൻ
പാപികൾ നമ്മെ രക്ഷിച്ചീടുവാൻ (2) ആ...

സ്വർഗ്ഗത്തിൽ നിന്നും വന്നീ ഭൂവിൽ
മാനവഹൃത്തിൽ ശാന്തിയേകാൻ
ആമോദമായ് നാം ഹാലേലൂയ്യാ
ഗീതങ്ങൾ പാടാം... ആ... (ബേത്ലഹേമിൽ.....)

# 33

കരുണാമയൻ സ്വർഗ്ഗീയനാഥൻ
തന്നുടെ ഏകസുതൻ
തൻ മാനവാകുല സ്നേഹത്താൽ ഈ
ഭൂമിയിലവതരിച്ചു

ആ സ്നേഹനാഥൻ ധരണിയിലെ
നിയമങ്ങൾ മാറ്റീടുവാൻ
വിജ്ഞാനമേകി നരനുടെ ഹൃദയേ
മാനവരക്ഷകനായ് (കരുണാമയൻ...)

ഭൂജാതനായി പുൽക്കൂട്ടിൽ
ശ്രീയേശുനാഥനവൻ
കുളിരേകി മാനവ ഹൃദയത്തിൽ നൽ
ആനന്ദവുമേകി (കരുണാമയൻ...)

# 34

വന്നിറങ്ങിയവർ മെല്ലെ മെല്ലെ ദൂതർ (2)
പറന്നു വന്നു മെല്ലെ മാലാഖമാർ ഗോശാലയിൽ

വന്നിറങ്ങി മെല്ലെ മെല്ലെ വാനവർ ഗോശാലയതിൽ
വാചികപത്രമതേകി നൽ ഗീതം പാടി
വാദ്യഘോഷം മുഴക്കി - വാനിലും ഭൂമിയിലും (2)
വന്നിഹേ ജാതനായ ഈശനെ വാ...ഴ്ത്തി...
വന്നിറങ്ങിയവർ മെല്ലെ മെല്ലെ...
ആ..... ആ....

വൻ കാടും മേടുമതെല്ലാം തെന്നലിൽ ആടിയുലഞ്ഞു
വനമഹോത്സവ ഗാനങ്ങൾ പാടി
വന്നു പുൽക്കൂട്ടിൽ ആട്ടിടയർ - വന്ദനം ചെയ്തു (തൃപ്പാദേ) ആ...
വന്നിതാ... ഈ ഭൂവിലെങ്ങും - വന്നിതാ... നൽശാന്തിയെങ്ങും
വിണ്ണിലും മണ്ണിലും ആനന്ദം ആ.... (വന്നിറങ്ങി....)
ആ...... ആ....

വാസന്തകാലമതുപോൽ എങ്ങും വിരിഞ്ഞു പൂക്കൾ
വാസന ദിക്കിലതെങ്ങും പരത്തി
വെള്ളിനിലാവിൽ രാക്കിളികൾ - കൂകിപ്പറന്നു ആമോദത്തോടെ
വ്യാകുലങ്ങൾ നീങ്ങിയെങ്ങും.... ആനന്ദം ഈ ഭൂവിലെങ്ങും
വിമലൻ, രക്ഷകൻ - ദൈവസുതൻ ആ... (വന്നിറങ്ങി....)
ആ..... ആ....

# 35

പട്ടിട്ടു ചന്തമോടെങ്ങും പറക്കുന്ന
പങ്കജവർണ്ണരാം മാലാഖമാർ പാടി (2 + 2)
മഹത്വം-സ്വർഗ്ഗത്തിൽ-താതന്-എന്നെന്നും
സംപ്രീതി-ശാന്തിയും-ധരയിൽ-എന്നുമെന്നും (2)
ആ........ ആ.....

പച്ചപനന്തത്തകൾ വൃന്ദഗാ...നം മുഴക്കി
പരമാനന്ദ ഗീതങ്ങൾ പാ..ടി... രാ...ക്കിളികൾ
പരമോന്നതൻ ശ്രീയേശു ജാതനായി (2)
ജാതനായി ഈ ഭൂവിൽ
പരമപിതാവിൻ സുതൻ ജാതനായി
ജാതൻ ആയി ഈ ഭൂവിൽ
പുതുപുതുതാം - രാഗലയങ്ങൾ
വാജികളതിമ്പത്തിലൊന്നായ് പാ..ടീ.. സ്തോത്രഗാനം..
മാലാഖമാരൊത്തു പാ...ടീ.. ആനന്ദഗീതങ്ങൾ പാ..ടി..
ആ..... ആ....

പദമലരിൽ കുമ്പിട്ടു വണങ്ങി നിന്നാട്ടിടയർ
പരിശുദ്ധപരനേകിദാനം ഭൂപതികൾ വന്നവരും

പാ-മപധാപ-മപധാപ-മപഗമപാ
സാനിധപപധ മാനിധപാ മദപമഗരി സമഗരിസ
പധനി ധനിസാ നിരിസാ രിഗരി സനിധ പധനിരിസ
സരിഗ രിഗമ ഗമപ മപധ പഗരിസനിധപ....ആ... (പദമലരിൽ...)

നാഥന്നായ് എന്തു സമ്മാനം നാമേകും നൽ ഗാനം പോരായോ
ഗാനംപോരാ പൂർണ്ണമായ് നമ്മെ-തൃപ്പാദത്തിൽ അർപ്പിക്കേണം നാം
ഹൃദയത്തിൽ നിന്നുയരട്ടെങ്ങും.. ഹാലേലൂയ്യാ...ആ.. (പച്ചപ്പന...)
ആ.... ആ.....

പിതൃസുതനേശുവിനെ തൃക്കൺപാർത്താനന്ദിപ്പാൻ
പാവനമായൊരാപുണ്യദിനത്തിൽ
വിദ്വാന്മാരും വന്നെത്തി (2)
ബേത്‌ലഹേം പുൽക്കൂടതൊന്നിൽ
ഭൂജാതം ചെയ്തേശുവിനെ നാം
ലോകത്തിൻ രക്ഷകനായി
നാം വാഴ്ത്തീടാം മോദമായെന്നും
ഹൃദയത്തിൽ നിന്നുയരട്ടെങ്ങും - ഹാലേലൂയ്യാ... ആ...
(പച്ചപ്പനന്തത്തകൾ...)
പട്ടിട്ടു ചന്തമോടെ........

# 36

ആ.... ഹാലേലൂയ്യാ ഹാ..ലേ..ലൂയ്യാ ഹാലേ...ലൂയ്യാ..
ഹാലേലൂയ്യാ ഗീതം മാലാഖമാർ പാടി
തരികിട തിത്തൈ തിത്തൈ - തരികിട തൈ (3) തെയ്യാരെതെയ്യം..ആ..

ഓ... ഹോ... ആനന്ദഘോഷമിതാ
ആദിത്യശോഭിതനേശുമഹേശൻ
ആഗതമായ് ഭൂവനേ....
അശുദ്ധമായേതും ഭൂവിൽ മാറ്റീടാൻ
ആകാശം പിളർന്നിറങ്ങി.... ആ
ആകുലം മാറ്റി പ്രത്യാശയേകീടാൻ
ആത്മത്തിൻ രക്ഷകനാ....യി....

# 37

ആ...... പൗർണ്ണമി ചന്ദ്രികാ...... രാവിൽ..........
ചന്ദനച്ചാറുപൊഴിഞ്ഞു.. ഭൂ...മികാ... രോമാഞ്ചകഞ്ചിതമാ....യി
രാജാധിരാജനിന്നു ഭൂജാതനായി വന്നു
മാലോകരക്ഷകനായി-മാലാഖമാരിറങ്ങി വന്നു-ആമോദമോടെ
അവർ പാടി
രാജാധിരാജനിന്നു ഭൂജാതനായി വന്നു-മാലോകരക്ഷകനായി
ഹൊയ് (3) ഹൊയ്യാരെ ഹോയ് ഹോയ്-ഹൊയ്യാരെ
ഹൊയ്-ഹൊയ് (3)
തന്തനത്താനാ തന്തനത്താനാ-തന്തനത്താനാ താനാ ആ....

മേലെ ഉഡു ഉഡു ചിമ്മി - ചിമ്മി ഓ ഉഡു ഉഡു (2)
താഴെ പുതുപുതുരാഗം - രാഗം ഓ! പുതു പുതു

രാഗമാലികാലാപനങ്ങളാൽ ദിവ്യദൂതു മുഴങ്ങി (ദിവ്യദൂതു മുഴങ്ങി)
'ദൈവപുത്രൻ പിറന്നു'-സുവിശേഷഘോഷമുയർന്നു

തളരുന്നോരുൾക്കാമ്പിനു നവജീവൻ
ഉയിർ പൂണ്ടോരാത്മാക്കൾക്കു പ്രതീക്ഷ (2)
ആ...നൽശുഭവാർത്ത തൂകി ഒളിഹൃത്തിൽ
ഇരുളിൽ പകലോൻ പോലൊരു ശാന്തിനരനേകി (മേലെ ഉഡു......)

തങ്കതലിനം ഇല്ലീ രാജന് പള്ളിയുറങ്ങാൻ ഈ ധരിത്രിയിൽ
കീറ്റുശീലയിൽ പുല്ലിൻമഞ്ചലിൽ ലോകനാഥനുറങ്ങി (2)
വെൺകൊറ്റക്കുടകളതില്ലീ രാജാവിന് ആ...വെഞ്ചാമരവിശറികളില്ലീ
രാജാവിന് ...ആ.... (മേലെ ഉഡു......)

നീലവാനിൽ, രാവിൽ കണ്ടൊരു ഉജ്വലജ്യോതിസ്സു കണ്ടുവന്നൊരു (2)
മൂന്നു നരപതിമാർ തൃപ്പാദേ കാഴ്ചകൾ സമർപ്പിച്ചു
കുമ്പിട്ടാ ഭൂപാലന്മാർ യേശുവിനെ.... ആ....
ആട്ടിടയന്മാരും വന്നു തിരുസവിധേ.... ആ... (മേലെ ഉഡു.....)
ഹോയ് ഹോയ്.....
തന്തനത്താനാ..... ആ... ആ....

ഉല്ലാസം എങ്ങും നല്ലാഘോഷം (2)
മാനത്തമ്പിളി കൂടെ താരകൾ
നിറഞ്ഞങ്ങു തുള്ളി തുള്ളി
സർവ്വേശ-സുതനെ ദർശിച്ചു
വീണക്കമ്പികൾ മീട്ടി വാനവർ
സ്തോത്രങ്ങൾ പാടി പാടി
ഘോഷിച്ചു നൽവാർത്തയെങ്ങെങ്ങും

ഉത്സവഘോഷം ധരണിയിലെങ്ങും
നൽതാളമേളങ്ങൾ - കേട്ടിതെമ്പാടും (2)
ഉയർത്താം ഉയർത്താം - സ്തുതിഗീതം
ഭൂജാതനീശനെ - വാഴ്ത്തീടാം......

# 38

തമസ്സോ മാ ജോതിർഗമയാ
അസതോ മാ സത്ഗമയാ
ആ.... (3)
മിന്നുംതാരകൾ നിറഞ്ഞങ്ങമ്പരത്തിൽ
കുഞ്ഞിപ്പരുന്തേ! നീ ഞങ്ങള് പാടി ആടും ഹാലേലൂയ്യാ

സ്തോത്രഗാനങ്ങൾ പുൽക്കൂട്ടിൽ എത്തിച്ചീടുമോ (വേഗം)

പ്രഭാപൂരിതം - ഹൊ പൂരിതം
പ്രശാന്തമാം രാവതിൽ - ആ... രാവതിൽ ആ...രാവിൽ
പ്രാണാത്മൻ ശ്രീയേശുരക്ഷകൻ - സൃഷ്ടിതാവിൻ സ്വപുത്രൻ (2)
പാരിൻ ദീപമതായ് വന്നവൻ - ദീപമായി വന്നേശു (2)
പ്രാണാത്മൻ ശ്രീയേശു രക്ഷകൻ - പാരിൻദീപമതായ് വന്നവൻ
പുൽക്കൂടതിൽ പിറന്നിതാ - പിറന്നിതാശ്ചര്യം (പ്രഭാപൂരിതം...)

നക്ഷത്രകൂട്ടങ്ങളൊ ഗഗനേ തുള്ളിതുള്ളി കർത്തന്റെ
പിറവി ഘോഷിച്ചു
പുതുപുതു ശ്രുതിലയഗാനങ്ങളാലെ ആ..യിരമായ് ദൂതർ പാടി
കുളിരു വീശി തെന്നൽ - മന്ദം മന്ദം സൗരഭ്യമായ്
കുരുവികളൊ പാടി - ഇമ്പം ഇമ്പം മധുരിതം
ഒരു നവമാം ഉത്സവഘോഷങ്ങളങ്ങുയർന്നിതാ-ആനന്ദഗാനങ്ങൾ
പാടാം (പ്രഭാപൂരിതം....)
മിന്നുംതാരകൾ - ആ... ധരയിൽ - കുഞ്ഞിപ്പരുന്തേ....

മന്നിൻ മടിയിലൊരു പുൽക്കൂട്ടിൽ മെല്ലെമെല്ലെ-ചെന്നെത്തി
മാനവരാമോദം
മന്നിന്നധിപനാം യേശുമഹേശൻ പുല്ലിൻമഞ്ചലിൽ ഉറങ്ങി
കുളിരു മാറ്റീടാനായ് - ഗാഢമായ് പുണർന്നു മേരി
വെളിച്ചമേകിടാനായ് - താരങ്ങളൊ ശോഭിതം
ഒരു നവമാം ഉത്സവഘോഷങ്ങളങ്ങുയർന്നിതാ-ആനന്ദഗാനങ്ങൾ
പാടിടാം നാമിന്നും
മിന്നും താരകൾ ആ... ധരയിൽ കുഞ്ഞിപ്പരുന്തേ.... (പ്രഭാപൂരിതം....)

# 39

ലല്ലല്ലല്ല ലാലാ...... (2) ലല്ലലല്ല ലാ - ലാ - ലാ....
കൊഞ്ചിക്കൊഞ്ചി പാടിടാം
ഹാലേലൂയ്യാ പാടിടാം
ഹോശാനാ പാടി ആടിടാം

ഗോശാലയിൽ ജാതനാം
ഉണ്ണിയേശു നാഥന്
സ്തോത്രങ്ങൾ പാടി ആടീടാം
ലല്ലലല്ല ലാലാ........

തങ്കനിറമോലും തങ്കക്കുട്ടനെ

രാരിരാരം ഗാനം പാടിയുറക്കാം
പൂത്തിരികൾ നൽകാം പൂക്കളും തന്നീടാം
പുഞ്ചിരിച്ചീടാമൊ ഉണ്ണി ഞങ്ങളെ നോക്കി (കൊഞ്ചിക്കൊഞ്ചി....)
ലല്ലലല്ലലാലാ...........

ദൈവപുത്രനാകും യേശുനാഥന്
മോദമേകാൻ ഞങ്ങൾ പാടിയാടീടാം
നല്ല കളിപ്പാട്ടം ചോക്കലേറ്റുമെല്ലാം
തന്നു ഞങ്ങൾ നിന്റെ ചുറ്റും ഒന്നു നിന്നോട്ടെ
(കൊഞ്ചിക്കൊഞ്ചി.....)

ലല്ലലല്ല ലാലാ.............

# 40

റ്റ റ്റ റ്റാ റ്റ റ്റ റ്റാ രാരാരാരാ റ്റ റ്റ റ്റാ രാരാ റ്റ റ്റ
ഹ......യ്യാ
ഒരു നവരാത്രി ഓ...ഹോ...ഹോ, വന്നു ചേർന്നിതഹോ
ഒരു സുവിശേഷവുമായ് ഇന്നിതാ
ഒരു നവഗാനം പാടി ഘോഷിച്ചീടാം ഒരു നവജാതനതായ്

അഖിലചരാചരാ ദൈവസൂനുവാം
അതികരുണാമയൻ സേയുനാഥനൊ
അതിരറ്റ മാനവസ്നേഹമോടവൻ
അഖിലേ ഭൂജാ...തനതാ...യി..... (ഒരു നവരാത്രി....)

ഹേ! തിരികളതായിരമായി കൊളുത്തി മാലാഖമാരും
തിളങ്ങീടും താരകങ്ങളായ് ജ്വലിച്ചു.... നിറഞ്ഞംബരേ...
ഹേ! തനൂഭവനേശുമഹേശൻ-തന്റെ തിരുജന്മമതാലെ
താപംനീക്കി എങ്ങുമെങ്ങുമീ-ഭൂവനേ...മർത്ത്യമാനസേ
തമസ്സിനി മാറ്റീടുവാൻ വന്നു ചേർന്നീ ദൈവസൂനൂ (2)
തകരുന്നു കോട്ടകൾ ദുഷിച്ച ആചാരങ്ങൾ
തളിരിട്ടുയർത്തുവന്നു പുതുപുതു ആശകൾ.... (ഒരു നവരാത്രി....)

ഹേ! അറിഞ്ഞില്ല മാനവരന്ന് അറിഞ്ഞിന്നു നരരീസുതനെ
അതിശുദ്ധദൈവപുത്രനാം മ്ശിഹാ..യേ സത്യദൈവമായ്
ഹേ! അഗ്നിമയർ ദൂതന്മാരോ.. ആകാശം വിട്ടിങ്ങിറങ്ങി
അകമ്പടി സേവിച്ചീടുവാൻ നിരന്നു... ആ പുണ്യശാലയിൽ
ആനന്ദം മാനവർക്ക് ദൂതരിൻ ഗാനം കേട്ട് (2)
അതിദയനീയം മനുജരെ വിഴുങ്ങിയ
അശുദ്ധ പിടിവിടർത്തി കുടഞ്ഞെഴുന്നേറ്റവർ (ഒരു നവരാത്രി.....)
റ്റ റ്റ റ്റാ രാ.....

# 41

വീണിതല്ലൊ കിടക്കുന്നു ധരണിയിൽ... കുട്ടി സൂര്യനോ അത്
ചന്ദ്രബിംബം ലജ്ജിച്ചു തൻ കാന്തിയിൽ - തൻ കാന്തിയിൽ (2)
അതിശോഭയേറും ഉണ്ണിയേശു ബേത്ലഹേമിൽ ജനിച്ചന്ന്
താരങ്ങൾക്കും വിസ്മയാഹ്ലാദം...... ആ.........

താമരപ്പൂനിറമുള്ള - പൊന്നുണ്ണിയേശുവിനെ
വന്നു കണ്ടു ചുറ്റിലും കുഞ്ഞാടുകൾ....... (2) ആ...
ഗോക്കളും കിടാക്കളും വന്നത്ഭുതാൽ
അവ എത്തിനോക്കി ഓമനക്കിടാവിനെ ആ
പറന്നു ചാ...രേ വന്നിരുന്നു മോദമായ്
പാടി..... രാക്കിളികൾ.........ആ..... (വീണിതല്ലൊ......)

മാനവന്റെ രക്ഷകനായ് - ജനിച്ചീ ഭൂതലത്തിൽ
ദൈവപുത്രനേ....ശു നാഥൻ....... (2) ആ..........
ഭൂമി കോരിത്തരിച്ചന്നാ രാവതിൽ
നരരെങ്ങുമേ ഉണർന്നഹോ പ്രത്യാശയാൽ
ഉത്സവഘോഷമതെങ്ങും ഉയരുന്നു
ദിവ്യജനനമതിൽ....... ആ........... (വീണിതല്ലൊ.......)

# 42

ആ..... ദൈവസുതൻ ജാതനായ് (2) ആ......
ദൈവസുതൻ ജാതനായി-നരരക്ഷകൻ ജാതനായി
ആ...... നിരനിരനിരയായ് ഇറങ്ങി നിരവധി ഗണമായി ദൂതർ (രോ) (2)
നീളെ വാനിൽ നിന്നും
അതിഅതിഅതിസുന്ദരാത്മജൻ അഖിലാധിപതി ദൈവസൂനൂ (2)
അവതരിച്ചിന്നു ഭൂമിയിൽ നരപാലകനായി...... (2)

ആ........

കേകികളൊ നൃത്തമാടി ത്സം ഛം ഞ്ചം ഛംഛം
കുരുവികളൊ പാടിയെങ്ങും കു-ക്കു-കു-ക്കു...കൂകുക്കൂ...
വാനഗണങ്ങളതെല്ലാം പാടി ഹാലേലൂയ്യാ-മധുരിത സ്തോത്രഗാനങ്ങൾ
പ്രകൃതി ഉണർന്നെങ്ങും യേശുവേ വാഴ്ത്താൻ
നവഗീതമുയർന്നു എങ്ങുമെങ്ങും ഈ ഭൂതലേ....
(നിരനിരനിരയായ്.....)

ആ........

തിരിനാളങ്ങൾ തെളിഞ്ഞു മേലെ വാനിൽ എങ്ങെങ്ങും
തിരമാലകളാരവം മുഴക്കി പാടി ചാഞ്ചാടി
തപസ്സിൽ നിന്നിങ്ങുണർന്ന വേഴാമ്പൽ പോലെ ഭൂമി
തോഷിതയായ് ആ നൽ ദിനേ
തേജസ്വിനി മേരി...യമ്മ തൻ സുതൻ
തൻ മടിയിലുറങ്ങി ശ്രീയേശു ലോകരക്ഷകൻ
(നിരനിരനിരയായ്........)

ആ..... ആ.....

# 43

ഉത്സവാഘോഷമായ് ധരയിൽ
രക്ഷകൻ ജാതനായ്
ഉന്നതത്തിൽ മഹത്വം എന്നുമേ
ഭൂമിയിൽ ശാന്തിയും.....

ഉത്തരാദിവ്യദാനമായീടും
ദൈവത്തിൻ സൂനുവാം
ഉന്നതൻ യേശുവാം മഹേശൻ
മോദമേകീ ഭൂവിൽ

ഹാലേലൂയ്യാ പാടി ഹാലേലൂയ്യാ പാടി
സ്തോത്രഗീതം പാടാം
ഹാലേലൂയ്യാ പാടി ദൈവപുത്രന്
സ്തോത്രഗീതം പാടാം... പാടാം സ്തോത്രഗീതം പാടാം
(ഉത്സവാഘോഷ......)

ഉൽക്കട മഞ്ഞതിൽ താഴ്മയായ്
പുല്ലിൻ മഞ്ചലതിൽ
ഉണ്ണിയാം യേശു കീറ്റുശീലയിൽ
നിദ്രയായ് രാവതിൽ

ഹാലേലൂയ്യാ പാടി ഹാലേലൂയ്യാ പാടി
സ്തോത്രഗീതം പാടാം
ഹാലേലൂയ്യാ പാടി ദൈവപുത്രന്
സ്തോത്രഗീതം പാടാം... പാടാം സ്തോത്രഗീതം പാടാം
(ഉത്സവാഘോഷ......)

# 44

നേരം പുലരും മുമ്പാ ദിവ്യരാവിൽ കേട്ടു നല്ലൊരു
ഹല്ലേലൂയ്യാ ഗീതം വാനിൽ നല്ലൊരിമ്പമതായ് (2)
തംബുരു കേൾക്കുന്നു മേലെ കാഹളം കേൾക്കുന്നു
ഭൂവിൽ ദൈവപുത്രൻ പിറന്നതാം സുവിശേഷം കേൾക്കുന്നു
നേരം പുലരുംമുമ്പാ ഗീതങ്ങൾ കേട്ടു

ആട്ടിടയരോ ഭയഭക്തിയാൽ
ആനന്ദമോടെ കണ്ടു വണങ്ങി
രാജാധിരാജനവൻ രാജകുമാരൻ
ചെന്താമരവർണ്ണനവൻ സൂര്യനെപ്പോലെ
ബേത്‌ലഹേമിൽ പുൽക്കൂട്ടിൽ
സ്തോത്രങ്ങളങ്ങുയർത്തി മാലാഖമാരവർ (നേരം പുലരും.....)

ഭൂപതികളും വിദ്വാന്മാരും
ഉപഹാരങ്ങൾ കാഴ്ചവച്ചവർ
ദൈവത്തിൻപുത്രനെ വണങ്ങി നിന്നവർ
കു..മ്പിട്ടു തൃപ്പാദെയവർ ആശ്ചര്യമോടെ
സജ്ജനങ്ങൾക്കാനന്ദമായ് കശ്മലർ ഭീതി പൂണ്ടു
ആ ദിവ്യനാളതിൽ (നേരം പുലരും....)

ഗീതങ്ങൾ കേട്ടു
നൽ ഗീതങ്ങൾ കേട്ടു... (3)

# 45

മഞ്ഞണിക്കാറ്റോ മന്ദം വീശുമ്പോൾ - ഈ
മന്നിൻ മന്നവൻ മന്നിൽ പിറന്നു
മരംകോച്ചും മഞ്ഞതിൽ അവൻ പുൽക്കൂടതിൽ
മേരിമാതാവിൻ മടിയിലമർന്നു (2)

റ്റുറ്റൂരു... റ്റുറ്റൂരൂ...... ആ........ ആ....

മന്ദാരങ്ങളെ മന്ദസ്മിതത്താലെ
മാനം മേലെ മാലാഖമാർ......... (2)
മന്ദം വിരിച്ചു എങ്ങും മഞ്ഞിൻകണങ്ങളായവ (2)
മന്നിലെങ്ങും വീണു ശോഭിതം...... (മഞ്ഞണിക്കാറ്റേ.....)

റ്റുറ്റൂരു... റ്റുറ്റൂരൂ...... ആ........ ആ....

മണ്ണിൻ മക്കളാം ആട്ടിടയർ വന്നു
മംഗളങ്ങൾ നേർന്നീടുവാൻ
മാനത്തെ ദൂതരോ മന്നിലിറങ്ങി വന്നു
മന്നിൻരാജന് സ്തോത്രം പാടുവാൻ (മഞ്ഞണിക്കാറ്റേ....)

റ്റുറ്റൂരൂ...... ആ........ ആ....

# 46

ലല്ലല്ല ലാലല്ലല്ലാ... (1)
തത്തമ്മക്കിളിമകളെ! പുന്നാരക്കിളിമകളെ!
പാടാൻ വാ! ഉണ്ണിയേശു പിറന്നു
പാടാൻ വായോ യേശു പിറന്നു
ലല്ലല്ല........ (1)

മേലെ ദൂരത്ത് പറന്നങ്ങ് പോയിട്ട്
താണു താണു പുൽക്കൂട്ടിൽ ചെന്നീടാം (2)
ഓമനക്കുട്ടനെ കണ്ടു വണങ്ങാം
ലല്ലല്ല..... (1) (തത്തമ്മക്കിളി.....)

പാട്ടും ആട്ടവും രാ...രി...രം താരാട്ടും
ഉണ്ണിക്കു ചുറ്റും കാഴ്ചവെച്ചീടാം (2)
കുഞ്ഞിക്കൈ രണ്ടിലും ഉമ്മവെച്ചീടാം (തത്തമ്മക്കിളി......)
ലല്ലല്ല ലാലലലാ.........

# 47

അതിശയപ്പിറവിയായ് യേശുമഹേശൻ ഇന്ന്
അതിശുദ്ധരാവതിൽ ജാതനായിഹേ
അതിനിഹേ ഹാലേലൂയ്യാ പാടി ദൂതരും
അതിദിവ്യഗാനങ്ങൾ പാടി മാനവരും
അതികാന്തമായൊരമൂല്യസമ്പത്തിത്
അധിപതിയാണവൻ എങ്ങും സർവ്വത്തിനും

അകലത്താ ബേത്ലഹേമിൽ
അല്ലിമലർ മാലയുമായ് തധികിണതോം (3)
അകലത്താ ബേത്ലഹേമിൽ ഗമിച്ചീടാം- ഓ-ഹോ... ഓ..
അല്ലിമലർ മാല കോർക്കാം പെണ്ണാളെ... ഓ...ഹോ...ഓ...
അഖിലചരാചര നാഥനെ വണങ്ങീടാൻ
അവനുടെ തൃപ്പാദെ അല്ലിമാല ചാർത്തീടാൻ

അകലത്താ ബേത്‌ലഹേമിൽ ഗമിച്ചീടാം- ഓ-ഹോ...ഓ..
അല്ലിമലർ മാല കോർക്കാം പെണ്ണാളെ... ഓ...ഹോ...ഓ...

ഹേ! അജരനതാ മനുജനായി ആ... പുൽക്കൂടതിൽ
ഹേ! അത്‌ബലവാൻ ദൈവത്തിൻപുത്രൻ ഭൂജാതനായി...
ആ... ബേതലഹേമിൽ ആമോദമായ്
ആറ്റുനോറ്റിരുന്നു നല്ലൊരു സുദിനം വന്നെത്തി
ആ.... ആറ്റുനോറ്റിരുന്ന നരനായ് രക്ഷകനിങ്ങെത്തി......
ആനന്ദം വാനവർക്ക് ആ.... ഹൊയ്.........
ആനന്ദം മാനവർക്കും ആ...... ഹൊയ്.....

ആ... ഗോശാലയിൽ യേ...ശു... ജാതനായ്
ആ.... രാവതിൽ...... കർത്തൻ ജാതനായ്
ഹാലേലൂയ്യാ ഗീതങ്ങൾ എങ്ങുമെങ്ങുമേ
കേട്ടു മാനവർ... ഹേ..ഹേ...ഹേ (ഹേ! മധുരിതഗീതം...)
ആ! മണിമുകിലിൽ.....)

# 48

ഹൃദയം ഒരുക്കി നൽ ചെത്തിപ്പൂക്കൾ വിരി-
ച്ചുണ്ണിയേശുവിനെ വര-വേൽക്കുവാൻ
കരളിൽ ഒരായിരം മുല്ലപ്പൂക്കൾ വിരിച്ചു ഞാൻ
നാഥനെ എതിരേൽക്കുവാൻ

വാഴ്ത്തീടും യേശുനാമം വാഴ്ത്തിപ്പാടും
വാഴ്ത്തീടും എന്നുമെന്നും വാഴ്ത്തിപ്പാടും
വാഴ്ത്തീടും എന്നുമേശുവെ വാഴ്ത്തീടും
ഹാലേലൂയ്യാ.... ഹാലേലൂയ്യാ.... (ഹൃദയം......)

ദാവീദിൻ സിംഹാസനം അലങ്കരിച്ചീടുവാൻ
ജാതനായ് മേരിസുതൻ.......
തന്റെ രാജ്യത്തിന്നവസാനം ഇല്ലൊരിക്കലും
നിത്യമെൻ മനസ്സിൽ വസിക്കും.... (ഹൃദയം.......)

ദിവ്യമാം മഹത്വം വെടിഞ്ഞവനിറങ്ങിയീ-
ഭൂതലേ ഗോശാലയിൽ
വിനയപ്രതീകം തിരുസുതനവനുടെ
താഴ്മയെന്തനുകരണീയം...... (ഹൃദയം.......)

# 49

മാ...മധസധാമഗ രിഗമ ഗാരിസ
ധസരിമാ ഗരിമാ ഗരി....
ധാ... ധസരീ ഗാരിസ
സഗരീ സാധമ
മധമ ഗാരിഗസാ.... രിഗ
ഗാ...രിഗ...രിഗ രിഗ
സരിഗരി സധസരി
രിഗമ ഗാരിസ സഗരിസാധമ
മസധമാ ഗരിസ....രിഗ... (സുരലോക..)

മാ....ധമഗരിസ
രി... മഗരിസധ
സാ....
ധസരി ഗാരിസ
സരിഗ മാഗരി
ഗമധ സാ ധ മ സാ
ഗരിഗരിസധ രിസ രിസധമ
സധസധമഗ
രിമഗരി സരിഗ.... (തിരഞ്ഞെടു...)

കരുണക്കടലേ ദേവാ യേശുനാഥാ!
കരുണയോടെൻ കദനഭാരം താങ്ങി നീ അൻപാൽ

സുരലോകതാതൻ തൻ
സുതനെ നൽ കനിവിനാൽ
ഇഹലോകെ ഇമ്പമേകി രാവിൽ
തങ്കക്കട്ടിലോ വെഞ്ചാമരമോ ഇല്ലൊന്നും
രക്ഷകന് പുൽക്കൂട്ടിൽ പള്ളിയുറങ്ങീടാൻ (കരുണ.....)

തിരഞ്ഞെടുത്തില്ലൊരു
മണിമന്ദിരവും നാഥൻ
പിറന്നീടാൻ റാണിമാരും ഇല്ല
നിർദ്ധനജനം തൻ കൂടെ നീങ്ങും രാജൻ
രോഗശാന്തിയേകുവോനെ നമോ....നമ... (കരുണ......)

# 50

യഹോവ ഇരുൾ വീണ്ടും കണ്ടു ധരയിൽ
മാനവ ഹൃദയേ സുദീപം കൊളുത്താൻ
തന്നേകസുതൻ യേശു ഭൂവിൽ ജനിച്ചു

പൈശാചിക യൂദർ അവനെ വധിപ്പാൻ
അണിയായ് നിരന്നോടി വന്നു
ആ... ഓമനപ്പൈതലോ
ബേത്‌ലഹേം ഗോശാലയിൽ
കന്നിമേരിയമ്മതൻ
മടിയിലമർന്നു സുസ്മിതം
ഹാ... ആ ദിവ്യനാഥൻ എന്നേശുമഹേശൻ (യഹോവ.....)

അന്ധകാരസാഗരത്തിൻ നീന്തിനീങ്ങും
മനുജർക്കൊരാലംബം നീയേ
ആ... പ്രപഞ്ചമതിൽ വീശും
മായാവലയമൊ..
മിത്ഥ്യയെന്നറിയാതുഴലും
അന്ധരാം മാനവകോടികളെ
ഹാ.. ആ ദിവ്യസൂനൂ എൻ ജീവന്റെ നാഥൻ (യഹോവ.....)

# 51

സ്വർഗ്ഗവാതിലിൽ മുട്ടി വിളിക്കുമീ
സ്വർണ്ണമയൂരങ്ങളെ.... മനോഹര
സ്വർണ്ണ മയൂരങ്ങളെ....
സ്വർഗ്ഗപിതാവിന് സുതനുണ്ടായത്
എങ്ങോ എവിടെയെന്നാരാഞ്ഞീടുവാൻ
സ്വർണ്ണമഞ്ചങ്ങളിലും മണിമാളികയിലും
രാജപുത്രനെയവർ കണ്ടില്ല.... ഹാ....

നക്ഷത്രകല്പടകൾ കടന്നിങ്ങിറങ്ങും
സ്വർഗ്ഗപുത്രികളൊത്തിവരുമിറങ്ങി
നരദേവനെ ഒരു നോക്കു കണ്ടീടുവാൻ
സ്വരരാഗസ്തുതി നൃത്തമാടാൻ...ഹാ....

സനിപ (3) നിധപ (3)
സസ ഗഗ പപ നനി സഗരിസ

നരദേവനെ ഒരു നോക്കു കണ്ടീടുവാൻ
സ്വരരാഗ സ്തുതി നൃത്തമാടാൻ...ഹാ.... (സ്വർഗ്ഗവാതിലിൽ........)

രിസഗ പഗപ
സനിധപ ഗപധ
രിസനിധ നിരിസ
ഗരിസനിരീരീരീ
രി സനിധ സസസ
ഗരി പഗ ധപ ധപ
പധസരി ഗസധപ ഗരിസ
സഗരിഗ

പൂകിയതോ അവർ പുൽക്കുടിലിൽ അതാ
അമ്പിളിവർണ്ണനേ കണ്ടനേരം
ചൊല്ലിയവർ ഇതോ രാജകുമാരൻ
ആ..........
ചൊല്ലിയവർ ഇതോ രാജകുമാരൻ
താഴ്മയുള്ളോനിവൻ ദൈവപുത്രൻ ആ (സ്വർഗ്ഗവാതിലിൽ.......)

സഗരിസനിധപ ഗപസനിസ
സരിസനിധപഗ രിഗപധനി
നിസനി ധപ ഗരി ഗപധനീസാ (2)

സഗരിസനി നിരിസനിധാ
ധസനിധപ ഗപധനീസാ (2)

ഗരിഗരിഗരി സനീ
രിസ രിസ രിസ നീധ
ഗപ ധനീസാ (3) (സ്വർഗ്ഗവാതിലിൽ........)
മയൂരങ്ങളെ..... (3)

# 52

കുഹൂ കുഹൂ കുഹൂ കുയിലുകൾ
പാടുവതെന്താണെ! എന്താണെ!
കള കള കള നാദമുയർത്തുവ-
തെന്താണെ! അരുവികൾ എന്താണെ!
ജഗന്നാഥൻ ശ്രീയേശു
മമരാജൻ ശ്രീയേശു
ബേത്‌ലഹേമിൽ ജാതം ചെയ്തീ

ധരണിയിലാഗതനായ്
പുളകിതയായീ ഭുവനം.....
ഭുവനം ഭുവനം ഭുവനം
ഭൂജാതനായ്.... ആ... ശ്രീയേശു ജാതനായ്
ആഹാ! ആഹാ!

തൻനാമം വാഴ്ത്തും ഞങ്ങൾ
സ്തുതിഗീതം പാടും ഞങ്ങൾ
എന്നേശുവിൻ തിരുപ്പാദത്തിൽ
കുമ്പിട്ടീടും ഞങ്ങൾ
ഇരുൾനിറയും ധരണിയിൽ വീശിയ
ദിവ്യജ്യോതിസ്സു നീ

പുൽക്കൂട്ടിൽ നറുമലർ വിതറാം
നിൻമുമ്പിൽ നടനമതാടാം
വാഴ്ത്തുന്നീ ക്ഷോണിയിലെങ്ങും
യേശുനാഥനെ!
ഭൂജാതനായ...... ആ.......
ശ്രീയേശുജാതനായ്........
ആഹാ! ആഹാ!
കുഹൂ കുഹൂ........
കള കള............

തവപാദം കഴുകീടും ഞാൻ
തൃക്കൈകൾ ചുംബിച്ചീടും
സ്വരരാഗമായ് നല്ലീണമായ്
സ്തുതിഗീതം പാടീടും
കറനിറയും മാമകഹൃദയം
ദിവ്യരശ്മികളാൽ
എന്നെന്നും ശുദ്ധമതാകാൻ
നീയെന്നും ചൊരിക വരങ്ങൾ
വാഴ്ത്തും ഞാൻ രക്ഷകനാമെൻ യേശുനാഥനെ
ഭൂജാതനായ്.......ആ.....
ശ്രീയേശു ജാതനായ്...
ആഹാ! ആഹാ!
കുഹൂ കുഹൂ....
കള കള.........

# 53

നീലഗഗനതലം നിറയും
സുരഗാനം ഇമ്പമയം
ശ്രുതിമധുരം നൽ ലഹരി
വരദാനം മാനവനും
ആ.... വാനിൽ മാലാഖമാർ
കാഹളമൂതി പറന്നു വന്നിറങ്ങി
ഈ ഭൂവിൽ പറന്നു വന്നിറങ്ങി
ഹാലേലൂയ്യാ (3)
ഹാലേലൂല്ലാ (3)

പുൽക്കൂടതിൽ നൂറായിരം
പ്രാവിനേപ്പോൽ വന്നിറങ്ങിയോർ
ദൈവസുതൻ മുമ്പിലവർ
കുമ്പിട്ടതാ നീളെ നിരയായ്

ഉണ്ണിയേശുവോ കന്നിമേരിതൻ
മടിയിൽ കിടന്നുറങ്ങിയഹോ (നീല.....)

ആട്ടിടയർ മാലാഖ തൻ
വാക്യങ്ങളെ കേട്ടുണർന്നു
ആടുകളും ഒന്നിച്ചവർ
ഓടിയെത്തി ഗോശാലയിൽ
ഏഴകളിൻരക്ഷകനെ
വന്നു വണങ്ങി നിർവൃതിയായ്... (നീല.....)

# 54

രാഗം: നാഗഗാന്ധാരി

പുൽക്കൂട്ടിൽ വാഴുന്ന പൊന്നുണ്ണീ
നിൻ തൃപ്പാദം കുമ്പിട്ടു നിൽക്കുന്നു ഞാൻ
പുൽക്കൂട്ടിൽ വാഴുന്ന പൊന്നുണ്ണി

മിന്നും നിലാവിന്റെ തൂവെള്ളിക്കൈകൾ നിൻ
പരിപൂതമേനിയെ പുൽകീടുന്നു
ഊർന്നൂർന്നിറങ്ങുന്ന മഞ്ഞിൻതരികളാൽ
പൊന്നാട നെയ്യുന്നു പൂഞ്ചന്ദ്രിക (പുൽക്കൂട്ടിൽ....)

നീലാംബരത്തിന്റെ നീർച്ചാൽ തെളിച്ചൊരു
നീരാളമേഘം പതഞ്ഞുനിന്നു
നീളെപ്പരന്നു മഹാനന്ദസന്ദേശം
ദൈവത്തിൻപുത്രൻ ജനിച്ചു... ഭൂവിൽ
ദൈവത്തിൻപുത്രൻ ജനിച്ചു..... (പുൽക്കൂട്ടിൽ....)

ഭൂമിയിൽ ഈശ്വരപുത്രൻ ജനിച്ചപ്പോൾ
പൂത്തിരി കത്തിച്ചില്ലാരുമാരും
പൂവൽമെയ് മൂടുവാൻ ശീതമകറ്റുവാൻ
പൂച്ചേല നൽകിയില്ലാരുമാരും (പുൽക്കൂട്ടിൽ....)

# 55

തുള്ളി തുള്ളി താരകങ്ങൾ
തുള്ളി തുള്ളി താളത്തിൽ
തുള്ളി തുള്ളി അംബരത്തിൽ
തുള്ളി തുള്ളി ശോഭിതമായ്

തുള്ളി തുള്ളി താരകങ്ങൾ
അണിനിരന്നകലെ
തിരുസുതനു കാണ്മാൻ ഭൂവിൽ
ഇരുമിഴികൾ ചിമ്മി മേലെ........
നവരത്നങ്ങൾ വിതറിയപോൽ
നഭസ്സതിൽ വിളങ്ങി ഭംഗ്യാൽ (തുള്ളി തുള്ളി....)

വെള്ളിമേഘയവനിക
ഇരുനിരയായ് നീങ്ങി മാഞ്ഞു
വെള്ളിവിളക്കുകൾ നീലിമയിൽ
ദീപനാളം നിരത്തി
പുൽമഞ്ചലതിലുണർന്നു കിടന്നൊരു
ദൈവതനൂജനിതെല്ലാം കണ്ടു
എത്തിപ്പിടിക്കാൻ നീട്ടി കരങ്ങൾ
വീണ്ടും വീണ്ടും താരത്തെ നേടാൻ (തുള്ളി തുള്ളി.....)

മന്നിൻപതിയാം മന്നവനെ
മാനവലോകം വണങ്ങി
ഗോക്കൾ ഗോശാലയിൽ ചെമ്മേ!
ശിരസ്സുകൾ ആട്ടി വണങ്ങി
സ്നേഹപരാഗം ജഗത്തിൻവിതറും
മേരീസുതനതു തൃക്കൺ പാർത്തു

മന്ദസ്മിതത്താൽ മന്ദം തഴുകി
അനുഗ്രഹം ചൊരിഞ്ഞനവധി... (തുള്ളി തുള്ളി.....)

# 56

ഹേമന്ദരാവിലിതാ
ഹേമന്ദരാവിതിൽ
ശ്രീയേശുനാഥൻ
രാജാധിരാജൻ
കാലിത്തൊഴുത്തിൽ പിറന്നഹോ....
ഹേമന്ദ.......

വെൺമേഘ ദൂതർ തേരതിൽ
വൃന്ദമായി വരുന്നിതാ
വർഷിച്ചിടുന്നവർ
സുഗന്ധമലർ തൂമഞ്ഞിനെ അവർ പോലെ
കാഹളങ്ങൾ ഊതി നാം
നൽ ഗീതങ്ങൾ പാടി
ഇരുചിറകതാൽ മേലെ പറന്നുയർന്നു
പുൽക്കൂട്ടിൽ ഏകി നൽ
പാടാം സ്തുതിഗീതങ്ങൾ നാം
ഏകാം നല്ലുപഹാരം (2)
നാഥൻ തൃപ്പാദത്തിൽ (–)

# 57

ആകാശസൗധത്തിൽ അമരും നാഥാ
ഈ ഞങ്ങളിൽ നീ കനിയേണമെ
തൃപ്പാദ പത്മങ്ങൾ ചുടുകണ്ണീരാൽ
കഴുകീടും ഞങ്ങളിൽ കനിയേണമെ (–)

ദൈവസുതൻ രക്ഷകനായ്
ഭൂജാതനായ് ബേത്‌ലഹേമിൽ
ഹാലേലൂയ്യാ പാടുന്നിതാ
വാനഗണം മാനവരും (–)

# 58

ഹാലേലൂയ്യാ (4)
ഉന്നതങ്ങളിൽ ദൈവത്തിനു മഹത്വം
ഭൂമിയിൽ മാനവന് സമാധാനം ഏകിയ
ദൈവപിറവി (2) ഉത്സവമേളയിതാ
നാം തപ്പും കുരവയും ആർപ്പും കൊണ്ടിഹ
താളമേളങ്ങളതാൽ
സ്തുതിപാടിന്നേശുവിനായ് അതിശയ

ഹേ നീലഗഗനവീഥികളിൽ
സംഗീതം മധുരഗീതം
മാലാഖമാരുടെ സ്വർഗ്ഗീയഗാഥയായ്
മനുജസുതനീ തെളിയൊരിളയിൽ
പുതിയ പുലരി ഒളിപോലുളവായ്... (ദൈവപിറവി.....)

ഹേ പൂത്തിറങ്ങിയ പൂവനികൾ
സമ്മോദം താളമേളം
ഹരിതാഭമായിടും ഭൂലോകം സുന്ദരം
ഹൃദയമലരി മധുകണികകൾ
ഇതളിലുതിരും പുതിയ പിറവി (ദൈവപിറവി......)

# 59

ധാത്രിതൻ ദീപമെ നിൻ പ്രഭ
ബേദ്‌ലഹേം പുൽക്കുടിൽ ചൂടിയ
പൊൻപ്രഭ.... ചൊരിയൂ..... ദീപമെ....
ആ.....

ഈശസുതൻ യേശുമഹേശൻ
അവതാരം ചെയ്തീ ധരയിൽ
ചൊരിയൂ കനകക്കതിരൊളി (2)
ചൊരിയൂ കൃപകൾ ചൊരിയൂ

നരകുലമൊ തമസ്വിനിയിൽ
ചടുലതരം തിരകളതിൽ
നീന്തിനീർവാർത്തു തളർന്നീടുമ്പോൾ (ഈശസുതൻ.....)

കാഹളനാദമോടൊത്തു മുഴങ്ങി.... (2)
ഹാലേലൂയ്യാ ഹാലേലൂയ്യാ

പൊന്നിൻചിറകുള്ള വാനഗണം പാടി
ഹാലേലൂയ്യാ ഹാലേലൂയ്യാ
ദൈവത്തിരുമകനേശു
ആലപിച്ചീടുന്നു ഞങ്ങൾ
ഹാലേലൂയ്യാ ദിവ്യഗീതം
അരുളേണമെ നൽവരങ്ങൾ... (ഈശസുതൻ.....)

മൂന്നു ഭൂപാലകർ ദൈവത്തിൻപുത്രനെ (2)
ഉപഹാരമേകി വണങ്ങി
ആശ്ചര്യപൂരിതർ ആട്ടിടയരവർ
നാഥനെ വന്നു വണങ്ങി
ദൈവത്തിരുമകനേശു
ആലപിച്ചീടുന്നു ഞങ്ങൾ
ഹാലേലൂയ്യാ ദിവ്യഗീതം....
ആ.... ചൊരിയൂ.... കൃപകൾ... (ഈശസുതൻ.....)

# 60

മാലാഖമാരവർ പാടി ഹാലേലൂയ്യാ ഗീതം
ആനന്ദമോടവർ പാടി ഹാലേലൂയ്യാ ഗീതം

ഹാലേലൂയ്യാ പാടി ഹാലേലൂയ്യാ (2)
വാനഗണം വന്നിറങ്ങി
ഹാലേലൂയ്യാ പാടി

നരകോടികളെയുണർത്തി...ഹാലേലൂയ്യാ ഗീതം
നല്ലാട്ടിടയരും കേട്ടു...ഹാലേലൂയ്യാ ഗീതം
(ഹാലേലൂയ്യാ പാടി.....)

ആകാശമെങ്ങും മുഴങ്ങി.... ഹാലേലൂയ്യാ ഗീതം
പുൽക്കൂട്ടിലെങ്ങും മുഴങ്ങി.... ഹാലേലൂയ്യാ ഗീതം

രാജാക്കന്മാരവർ കേട്ടു........
വിദ്വാന്മാരേവരും കേട്ടു.......

ഗീതങ്ങൾ വാനവർ പാടി
താളത്തിനൊത്തവർ പാടി

വെൺമഞ്ഞിൻ തുള്ളികൾ വീഴ്ത്തി
സുഗന്ധമെങ്ങും പരത്തി

വെൺമേഘമെങ്ങുമുയർത്തി
അലയാഴി എങ്ങുമുയർത്തി

കിളിനാദമെങ്ങുമുയർത്തി
കുഞ്ഞരുവികളുമുയർത്തി

ദേവാലയങ്ങളുയർത്തി
ബഹുഗായകഗണം പാടി....

# 61

ആനന്ദമായ് ആദരവായ്
അത്ഭുതജാതനേ...!
താരാട്ടുപാടി പുൽക്കൂടതിൽ
പിറന്നുണ്ണിയെ ഉറക്കീടാം നാം

പുന്നാരമുത്തല്ലെ പൊൻതിങ്കളല്ലെ നീ
ചെന്താമരപ്പൂ നീയല്ലെ!
മലരിൻ മധുവല്ലെ മലർമഞ്ചലേകീടാം
കരയല്ലെ താരാട്ടു പാടീടാം....

രാരീരാരോ (2) രാരീരം രാരീരോ
രാരീരാരോ രം രാരീരാരോരം
രാരീരാരോ രം രാരിരാരോ..... (ആനന്ദമായ്.....)

സന്താപമെല്ലാം നീ സന്തോഷമാക്കീടാൻ
സ്വർഗ്ഗീയസ്ഥാനം വെടിഞ്ഞു
സന്മാർഗ്ഗവീഥി തെളിച്ചു തന്നീടിലോ
അമ്പിളിമാമനെ കൊണ്ടുതരാം....
ആനന്ദമായ്.....
രാരീരാരോ....

# 62

കുഞ്ഞാറ്റക്കിളികളെ! ഓമനക്കിളികൾ ഞങ്ങളും
പറന്നു പറന്നു പറന്നുയർന്നു പോകും ദൂരത്തിൽ
ചേലൊത്ത (കുഞ്ഞാറ്റ.....)
മാനത്തറ്റത്തുണ്ടൊരു രാജ്യം
മാലാഖമാരുണ്ടവിടെ പാർക്കാൻ... അവരും
പറന്നു പറന്നു പറന്നു താണ് ഇവിടെയും വരും
ചേലൊത്ത (കുഞ്ഞാറ്റ......)

താരാപഥത്തിൽ ഞങ്ങൾ നക്ഷത്രക്കോടികൾ
വാരി വാരി വിതറി അമ്മാനമാടീടും മിന്നുന്ന താരാപഥ....
അവിടെയുണ്ടെങ്ങും ഒത്തുകളിച്ചീടാൻ
ഓമൽക്കിടാങ്ങൾ മാലാഖമാരവർ
ഒളിക്കും കളിക്കും പാടിയാടും
വെൺമേഘത്തിൻ.... ഇടയിൽ (കുഞ്ഞാറ്റ.....)

യേശുക്കുഞ്ഞിനു ഞങ്ങൾ മാല കൊരുത്തിടും
റോസ, മുല്ല, പിച്ചകം, ചെമ്പകപ്പൂക്കളാൽ
സമ്മോദം യേശുക്കുഞ്ഞിനു
താരാട്ടുപാടും പാടിയുറക്കീടും
ഇല്ലൊരു കുറവും ആ ദേശത്തിൽ.... ഞങ്ങൾ
'സരിഗമപധ' പാടി നടനമാടീടും.... ആമോദം (കുഞ്ഞാറ്റ.......)

# 63

ആരിരാരോ.........
താരാട്ടുപാടിയുറക്കാം.... ഉണ്ണി
യേശുവിനെ ഞങ്ങളുറക്കാം
ഓമനത്തിങ്കൾ കിടാവേ ഉറങ്ങൂ
കണ്ണും പൂട്ടിയുറങ്ങൂ
നൽ പാട്ടുകൾ പാടിയുറക്കാം...

നറുമണമോലും ചെമ്പകപ്പൂക്കൾ
കോർത്തിണക്കിയ മാല തരാം
ചെന്താമരകൾ നിറയെ വിരിച്ചൊരു
മൃദുലമാം പട്ടുമെത്ത തരാം
കുഞ്ഞാറ്റക്കിളി പാടിയ കഥകൾ
ഓരോന്നായ് ഞങ്ങൾ ചൊല്ലിത്തരാം
ഇമ്പമായ് ഞങ്ങൾ പാടിത്തരാം.... (താരാട്ടു.....)

ഗോശാലയിലെ ഗോക്കൾ ചെമ്മേ
തലകളതാട്ടി താളത്തിൽ
കളിക്കൂട്ടിനായ് ചെമ്മരിയാട്ടിൻ
കുട്ടികൾ നിരവധി ഓടി വരും
കുറുപ്രാവുകൾ തൻമീട്ടിയ ശ്രുതികൾ (താരാട്ടു.....)

# 64

മിന്നി മിന്നിത്തിളങ്ങുന്ന......താരങ്ങളെ
നിങ്ങൾ ഒരു ഒരു ഒരു കഥ....പറയാമോ
ട്ടുറ്റുറ്റൂരൂ ........ ട്ടുറ്റുറ്റൂരൂ ........

മിന്നി മിന്നി തിളങ്ങുന്ന താരങ്ങളെ
നിങ്ങൾ - ഒരു കഥ പറയാമോ?
അന്നങ്ങ്-ബേത്‌ലഹേമിൽ പിറന്നോരെൻ
രക്ഷകനേശുവെ കണ്ടതുണ്ടോ നിങ്ങൾ?

സ്വർണ്ണനിറമുള്ള സുന്ദരനാണോ ദൈവകുമാരനവൻ
നീലക്കണ്ണും പനിനീർമണമുള്ള മേനിയും അവനുണ്ടോ
ഉണ്ണി ചിരിച്ചുവോ എൻ പൊന്നുണ്ണി കരഞ്ഞുവോ
ഒന്നു ചൊല്ലുമോ...... വേഗം ചൊല്ലുമോ
കൊതിയായി എനിക്കിന്നാ കഥയൊന്നു കേട്ടീടുവാൻ
(മിന്നി മിന്നി........)

ദേവകുമാരൻ മന്നിലെ മനുജന്റെ
രക്ഷകനായി ഭൂവിൽ ജനിച്ചു
ദൈവത്തിൻ തന്നേകജാതനായ്
ഒരു സ്വർണ്ണകിരീടവും സുവർണ്ണ ചെങ്കോലും
കണ്ടുവോ..... അന്നങ്ങു
പൊൻമേനിയിൽ ധരിപ്പാൻ
എന്തെന്തു എന്തെന്തു വസ്ത്രങ്ങൾ
കൈകാലിലോ ധരിപ്പാൻ
എന്തെന്തു എന്തെന്തു ആഭരണം
ആ കഥ പറയൂ കഥ പറയൂ
കൊതിയായി എനിക്കിന്നാ കഥയൊന്നു കേട്ടീടുവാൻ
(മിന്നി മിന്നി.........)

# 65

വെള്ളാമ്പൽ നിറമോലും അംബരധാരിയായ്
മന്നിൽ മാലാഖമാർ താണിറങ്ങി.... ആ....
വിണ്ണിലെ രാജകുമാരനെ ദർശിച്ച്
ഇരുകൈകൾ കൂപ്പി വണങ്ങി നിന്നു (വെള്ളാമ്പൽ.....)

ആറാറുചിറകുള്ള സ്രാപ്പികളാനേരം
ഉണ്ണിതൻ ദിവ്യപ്രശോഭയതാൽ

ഇരുചിറകാൽ അവർ വദനങ്ങൾ മറച്ചപ്പോൾ
ഇരുചിറകുകൾ കൊട്ടിഗാ...നം പാടി....ആ.... (വെള്ളാമ്പൽ......)

സാ...ഗരിഗ സരിഗാ....മപധനി (വെള്ളാമ്പൽ......)
ഗാ...പമപ ഗമപാ....മപധനി (വെള്ളാമ്പൽ......)
രിമഗ രിഗരി ഗപമ ഗമഗ
മധപ മപമ പനിധപ മപധനി (വെള്ളാമ്പൽ.....)
സാ....നിരിസാ...നിധനി ധസനി
ധപധാ പനിധാ പമപ മധപ....മപധനി (വെള്ളാമ്പൽ.....)
പാ...മഗരി ധാ....പമഗ
നി...ധപമ സനിധമപധനി

ഗാ......രിഗ രീഗരിസനി
നി......സരി സരിസനിധ
സാ....നീസ നീസനിധപ
സനിധപമഗരിഗ മപധനി

സഗരി ഗരിസനി
നിരിസ രിസനിധ
ധസനി സനിധപ
സനിധപ മപധനി

ഗരി ഗരി ഗരിസനി
രിസ രിസ രിസനിധ സനി സനി
സനിധപ മപധനി
ഗരിസനിധപമാപ

എരിതീ ആത്മാക്കളായോർ മാലാഖമാർ
എങ്ങും പറന്നു നിരന്നു നിന്നു
പനിസരി പനിരിസ
ഹാലേലൂയ്യാ...... ഹാലേലൂയ്യാ
പാടിപ്പുകഴ്ത്തീ ശ്രീയേശുനാഥന്
ബഹുമതി നൽകി
ഹാലേലൂയ്യാ...... (3)

# 66

വാനിൽ-ഈ-ഭൂവിലെങ്ങെങ്ങും ഉത്സവമായ് മഹാനന്ദം

ഒരു ഒരു ഒരു ഒരു സുദിനമാണിത്
വാനിൽ ഈ ഭൂവിൽ എങ്ങെങ്ങും

മഹോത്സവമായ് - മഹാനന്ദമായ്
ഉയരത്തിൽ താതന് മഹത്വമുണ്ടാകേണം
ധരണിയിൽ മർത്ത്യനും ശാന്തി ഭവിക്കേണം
തിരുസുതൻ യേശുമഹേശൻ ജാതനായ്
ഒരു ഒരു ഒരു ഒരു - ആഹ്..അ..അ..അ... (ഒരു ഒരു......)

ധും ധും ധനനന രവം ഉയർത്തി
കടലിന്നലകൾ പുതുഗീതം പാടി
ഛം ഛം ഛ-ന-ന-ന-താളം ഉയർത്തി
അരുവികളൊഴുകി ലഹരി പകരാൻ
സ്തുതിഗീതങ്ങളുയർത്തി പുളകിതരായി
ആനന്ദമതാൽ നരർ (ഒരു ഒരു......)

മന്ദം മന്ദം കുഞ്ഞിക്കാറ്റോ
തഴുകി തഴുകി ഭൂവിൽ കുളിരുവീശി
അമ്പിളി അഴകാൽ നീളെ നീളെ
വിതറി വിതറി ഒളിക്ഷോണിയിതിൽ
ദിവ്യപ്രഭ പരന്നെങ്ങും ഗോശാലയിൽ
യേശു ശോഭിതനായി.... (ഒരു ഒരു.......)
വാനിൽ-ഈ...ഭൂവിലെങ്ങെങ്ങും ഉത്സവമായ്
മഹാനന്ദം...
ആ..........

# 67

ലല്ലലല്ല ലാലാല ലാലാല ലാല (2)

കൊച്ചു നല്ല മാലാഖമാരാണു ഞങ്ങൾ
പിച്ചവച്ചു തുള്ളിക്കളിക്കുന്നു ഞങ്ങൾ
പോരുമോ? ഓ, നിങ്ങൾ പോരുമോ?
അങ്ങുദൂരെ ദൂരെ പറന്നു പറന്ന് ബേത്‌ലഹേമിൽ
ബേത്‌ലഹേമിൽ.....

കുഞ്ഞിച്ചിറകുമായ് പോയ്പോയ്പോയ്
അങ്ങു ദൂരത്തിൽ
യേശുക്കുഞ്ഞിനെ കണ്ടു വന്ദിപ്പാൻ
നാഥൻ മുന്നിൽ നൃത്തമാടിടാൻ
നല്ല നല്ല പൂക്കളെ, നുള്ളി മാലകോർത്തിടും
ഓടിയെത്തി യേശുരാജന് ചാർത്തീടും ഞങ്ങൾ
(കൊച്ചു നല്ല....)

ആ...ട്ടിൻ കുട്ടികൾ തുള്ളി തുള്ളിച്ചാടി ഓടുമ്പോൾ
വാരിക്കോരി ചേർത്തീടും ഞങ്ങൾ
ഉണ്ണിക്കിടാവിൻ ചാരെ ചേർന്നിടും
ഉണ്ണി പുഞ്ചിരിച്ചീടും, ഞങ്ങളും ചിരിച്ചീടും
പട്ടുകാലിൽ ഉമ്മ വച്ചീടും, പോരുമോ നിങ്ങൾ
(കൊച്ചു നല്ല.....)

ലല്ലലല്ല...

# 68

കളകളകള — ധിംധിമി കാട്ടാറുകൾ
ത്ധിംനനനനന — ത്ധിംത്ധന നീലശിഖി
മധുരിതഗീതം കുയിലുകൾ പാടി
മലരുകൾ വിതറി ചെമ്പകശാഖി
ദൈവപ്പിറവിയിൽ ധരണി
മാലാഖമാരൊത്തു പാ...ടി... (കളകള....)

ആ........
ആ..........

മനുജൻ - ആദ്യമനുജൻ പതിച്ചൊരാ
കൂ....രിരുൾ താഴ്‌വരയിൽ
മനുജൻ - ഇന്നും മനുജനിറങ്ങുന്നാ
കറകൾ തൻ കലവറയിൽ
ധരണിയിതിൽ
തമസ്സിനി മനുജനിൽ മാറ്റീടുവാൻ
അകതളിരിൽ.....
അനുദിനം ദിവ്യതേജസ്സേകീടുവാൻ
അവതരിച്ചു - ബേത്‌ലഹേമിൽ
പുൽക്കൂട്ടിൽ - ദൈവസുതൻ
ശാന്തിയെങ്ങും ആനന്ദം അഖിലം... (കളകള.....)

ആ........
ആ............

കുടിലിൽ - പുല്ലിൻകുടിലിൽ ജനിച്ച തൻ
താ....ഴ്മ മഹനീയം.....
ഇടയർ - ആടിന്നിടയരൊരു കൂട്ടം
തിരുമുമ്പിലെത്തി വണങ്ങി

തിരുസുതനെ.........
പൊന്നും മൂരും കുന്തുരുക്കം കാഴ്ചയുമായ്
ഭൂപാലർ.........
വന്നു മുമ്പിൽ കുമ്പിട്ടങ്ങു വണങ്ങീടാൻ
മേലെ ദൈവത്തിൻ ദൂതഗണങ്ങൾ
പറന്നിറങ്ങി ദൈവസുതന്
ശ്രുതിമധുരമായ് പാടി സ്തുതികൾ (കളകള......)

# 69

തെയ്യത്താരത തരതാരത തെയ്യന്താരാ (2)

വിണ്ണിൽനിന്നും ദൈവനന്ദനൻ ജാതം ചെയ്തു
മന്നിൽ നരകോടികളുടെ രക്ഷകനായ്
മാലാഖമാർ ഗീതംപാടി ആനന്ദഗീതം പാടി
ദൂതർ സമൂഹമായ് - മേലേന്നു താ....ണിറങ്ങി
പുൽക്കൂട്ടിൻ മേലെയായ് - പറന്നുപറന്നിറങ്ങി
ദൂതർ സമൂഹമായ് - പുൽക്കൂട്ടിൻ മേലെയായ്
പറന്നുനിന്നു സ്തുതി ഗീ..തം..പാ...ടി (വിണ്ണിൽ നിന്നും.....)

ഉണ്ണിക്കിടാവിനെ ആട്ടിടയന്മാരും
രാജാക്കന്മാരും വിദ്വാന്മാരും വന്നു കണ്ടു കുമ്പിട്ടു
ഭൂവിലിതൊരു മഹാത്ഭുതം
മാനുഷനൊരു മഹാ ആനന്ദം
മന്നിൽ സമാധാനം ഉൽഘോഷിച്ചു (വിണ്ണിൽ നിന്നും.....)
തെയ്യന്താരത......

കന്മഷം മാറ്റീടാൻ ശുദ്ധരായ് തീർത്തീടാൻ
ജാതനായ് തീർന്നൊരു യേശുവിനെ ജനം കണ്ടു വിസ്മയാൽ
കീറത്തുണികൾ ചുറ്റി രാജരാജൻ
പുല്ലിൻ മെത്തയിലഹോ ചക്രവർത്തി
കിടന്നു കുളിർ പൂണ്ടാ ദൈ-വ-പുത്രൻ (വിണ്ണിൽ നിന്നും......)

# 70

കിണികിണി മണികെട്ടിയ കുഞ്ഞാട്ടിൻകുട്ടികളെ
നിങ്ങൾ ആരെ തേടി പോകുന്നു ദൂരെ.... (2)

കാലിൽ ചിലങ്ക കിലുക്കി ഞങ്ങളും കൂടെ വന്നോട്ടെ
ബേത്‌ലഹേമിലെ ഉണ്ണിയെക്കാണാൻ

തങ്കക്കുടത്തിനു കാഴ്ച വച്ചീടാൻ
പൂവും പഴങ്ങളും കൊണ്ടുപോരാം ഞാൻ (2)

രുചിയേറും പുൽക്കൊടികൾ നിനക്കും ഞാൻ തരാം
ഞാനും വന്നീടട്ടെ നിന്റെ കൂടെ..... (കിണികിണി........)

മാലാഖക്കുഞ്ഞുങ്ങൾ വന്നിറങ്ങുമോ
കണ്ടിട്ടില്ലീ ഞങ്ങൾ ദൈവദൂതരെ (2)

സ്തുതിഗീതംപാടും അവരൊത്തു ഞങ്ങൾ
കൊതിയായിട്ടിരിക്കുന്നു ഞങ്ങളേവരും (കിണികിണി........)
ല.....ല.......ല.......

# 71

ഹാ......ലേ.....ലൂ.....യ്യാ...

ബേത്ലഹേം സാക്ഷിയായ്
താരകൾ സാക്ഷിയായ്
വാനവർ സാക്ഷിയായ്
രക്ഷകൻ ജാതനായ് (3)

വാനവർ കാഹളങ്ങൾ ഊതി
തംബുരു കിന്നരങ്ങൾ മീട്ടി
നിരനിരയായവർ ആയിരമായവർ
ഭൂമിയിൽ മെല്ലെ വന്നിറങ്ങി.... (ബേത്ലഹേം......)

പ്രകൃതി ആനന്ദബാഷ്പങ്ങൾ
മഞ്ഞിൻതുള്ളികളായ് പൊഴിച്ചു.... ആ...
ഗഗനേ താരകളോ അണിയായ്
ആനന്ദനർത്തനമാടിയഹോ
ജഗമതിൻ നായകനെ ഒരു നോക്കു കാണുവാൻ
കൂട്ടമതായ് വന്നാട്ടിടയർ...... (ബേത്ലഹേം.......)

ചന്ദനച്ചാറുപൊഴിച്ചെങ്ങും
സന്ധ്യാ പ്രകാശിതയായ് ആ....
വിടരും നറുമലരെ നിരത്തി
മലരണിക്കാടുകൾ ആഞ്ഞുലഞ്ഞു
രക്ഷകനേശുവിനെ കണ്ടുവണങ്ങീടാൻ
വന്നുനിന്നെങ്ങും മാനവരും...... (ബേത്ലഹേം......)

# 72

ബേത്ലഹേമിൽ സ്നേഹത്തിന്റെ
നൽ ഉറവിടമായ് യേശുരക്ഷകനോ
മാനവനായി അവതാരം ചെയ്തു

നാഥാ നിൻ രാജ്യേ മരുവീടും ദൂതർ
അണിയണിയായ് ഭൂവിൽ പറന്നിറങ്ങീടുന്നു
നിന്നെ സ്തുതി പാടാൻ

ബേത്ലഹേമിൽ എന്നേശുജാതനായ്
വാനവർ തൻസ്തുതി ഗീതങ്ങൾ
ഭൂവിൽ മുഴങ്ങി ഇമ്പമായ്
ഈ കൂരിരുൾ തിങ്ങും ഭൂവിൽ മാനുഷരോ

# 73

രക്ഷകൻ ഇക്ഷിതിയിൽ പിറന്നു പുതിയൊരു യുഗമായി
ആ..........
സ്തുതി നിനക്ക് എന്നെന്നും സ്തുതി നിനക്കുണ്ണിയേശുവേ...
ആയിരമായിരം സ്തുതികളതാലെ പാടുന്നു ഞങ്ങൾ
അമ്പതിനായിരമായിരം സ്തുതികളതാലെ പാടുന്നു ഞങ്ങൾ
അവതരിച്ചീധരയിൽ ദൈവസുതനായ് ആ.........
അവതരിച്ചീധരയിൽ മേരിസുതനായ്...... അതിവിശുദ്ധ
സൂനോറോ (2) സൂനോറോ (2)
സൂനോറോ വിരിച്ചൊരു മേരിതൻ മടിയിലുറങ്ങി നാഥൻ... ആ.....

ആ.... ഹാലേലൂയ്യാ ആ.... ഹാലേലൂയ്യാ
ഹാലേലൂയ്യാ (2) ഗീതം മുഴക്കി മാനവർ

സവിധേ മാലാഖമാരും സവിധേ നല്ലാട്ടിടയരും
സമ്മോദം വണങ്ങി നാഥനെ... ആ....
സവിധേ രാജാക്കന്മാരും സവിധേ വിദ്വാന്മാരും
സമ്മോദം വണങ്ങി നാഥനെ
സങ്കീർത്തനഘോഷമായിതാ സത്യദൈവപുത്രനെ സ്തുതിച്ചീടാൻ
(സ്തുതി നിനക്ക്.....)

ആ..... ഹാലേലൂയ്യാ....... ആ........ ഹാലേലൂയ്യാ
സുന്ദരനാം ദൈവസുതന്റെ സന്ദേഹം ലേശമെന്യേ
സന്നിധേ വന്നത്ഭുതാലവർ........ ആ.....

സന്നാഹമോടിറങ്ങി പുൽക്കൂട്ടിലെത്തി ദൂതർ
സാനന്ദം സ്തുതിച്ചു നാഥനെ
സായൂജ്യമായ് മാനവർക്കെല്ലാം സ്വർഗ്ഗസുതൻ
തൻദർശനത്തിൻ വേളയിൽ
ആ...... ഹാലേലൂയ്യാ........
സവിധേ മാലാഖമാരും സവിധേ നല്ലാട്ടിടയരും
സമ്മോദം വണങ്ങി നാഥനെ....ആ....

# 74

വിശ്വം ഇരുളിൽ ഉറങ്ങുന്ന നേരത്ത്
സ്രഷ്ടാവിൻ ഏക തനൂജൻ
ഭൂവിൽ ജനിച്ച സന്ദേശം അറിയിച്ചു
മാലാഖമാരോ നരരെ
വരളും സഹാറാ മരുഭൂമി തന്നിലെ
വേഴാമ്പൽ പോലെ ഈ ഞങ്ങൾ (2)
തവജന്മം കണ്ടിതാ മനമോ കുളിരുന്നു
ചൊരിയേണമെ കൃപ ഈ ഞങ്ങളിൽ (2)
..വിശ്വം ഇരുളിൽ.....
അരുതാത്ത ചെയ്തികൾ അനുദിനം ചെയ്തിവർ
കരകാണാക്കടലിൽ വലയും (2)
ഇരുളിൽ അഗാധത്തിൽ താണിടും ഞങ്ങളിൽ
ആശാ സങ്കേതമായ് നീ വന്നിഹേ (2)
..വിശ്വം ഇരുളിൽ.....

# 1

ഗോൽഗോഥാ മലയതിലേറി പോണോരെ! പോണോരെ!
മലമേലെ ചെന്നാൽ കുരിശിൽ കാണാം നിൻ രക്ഷകനെ

സ്നേഹസമ്പൂർണ്ണനായോൻ ത്യാഗസ്വരൂപനവൻ (2)
ദൈവത്തിൻ പുത്രനേശുവിൻ പദേ വണങ്ങി കുമ്പിടാം (ഗോൽഗോഥാ..)

# 2

ആടിപ്പാടിതപ്പുകൊട്ടിയും
കൈകൊട്ടിക്കളിയാടിയും
സ്തുതിപാടാം-ഇന്ന് സ്തുതിപാടാം
ആടിപ്പാടി-അയ്യയ്യാ...ആടിപ്പാടിതപ്പു.......
കർത്താവാം യേശുവിന് സർവ്വേശരക്ഷകന് (2)
ജയ ജയ ജയ സ്തുതികളെ കൊണ്ടാ...ടി.. പാ...ടാം
(ആടിപ്പാടി-അയ്യയ്യാ...)

# 3

പണ്ടത്തെ കൊട്ടെടയ്ക്കാ-കൊട്ടിത്താളം പിടിച്ചുതരാം
ആ-താളത്തിൽ ഹാലേലൂയ്യാ-സ്തോത്രങ്ങൾ പാടിത്തരാം (2)

യേശുവിന് സ്തുതികൾ-പാടും ഞാനാമോദമായ്
തൻ കൈപിടിച്ചക്കരയിൽ-ഞാനങ്ങുചെന്നടുക്കും (2) (പണ്ടത്തെ....)

# 4

കാറ്റെ കുഞ്ഞിക്കുഞ്ഞിക്കാറ്റേ
കാറ്റെ കുഞ്ഞിക്കുഞ്ഞിക്കാറ്റേ കാറ്റേ
കേൾക്കൂ ഞങ്ങടെ പാട്ടൊന്നു കേൾക്കാമോ
കേട്ടു മേലെ എത്തിക്കാമൊ

തമ്പുരാൻ ഈശന് ഇമ്പമായ് ഒന്നായി ഞങ്ങൾ
ഹാലേലൂയ്യാ സ്തോത്രഗാനങ്ങൾ
പാ...ടുന്നാനന്ദമോടെ
കാറ്റെ കുഞ്ഞിക്കുഞ്ഞിക്കാറ്റേ കാറ്റേ..... (കാറ്റെ.....)

ദൂരെ മേലെ സ്വർഗ്ഗരാജ്യേ
ദൂരെ മേലെ സ്വർഗ്ഗരാജ്യേ ഞങ്ങൾക്കെത്തിച്ചേരാൻ
ആവതില്ല കാറ്റേ ഞങ്ങൾക്കാവതില്ല കാറ്റേ

തമ്പുരാൻ ഈശന്റെ നാമത്തെ പാടിപ്പുകഴ്ത്തി
ഹാലേലൂയ്യാ സ്തോത്രഗാനങ്ങൾ
പാടുന്നാനന്ദമോടെ.......
കാറ്റെ കുഞ്ഞിക്കുഞ്ഞിക്കാറ്റേ കാറ്റേ..... (കാറ്റെ.....)

# 5

കിലുകിലുങ്ങണ കിങ്ങിണിച്ചെപ്പൊന്ന്
ഗാനംപാടി കിലുകിലുക്കാം
കുഞ്ഞാടെ! കർത്തനെ! പൊന്നുണ്ണി!
പൂത്തിരിയും മത്താപ്പൂക്കളും
കത്തിച്ചു നിൻ ചുറ്റിലും ഞങ്ങൾ
ആടീടാം താരാട്ടു പാടീടാം

ദൂരെക്കടലിനക്കരെ പോയീടാൻ - ഞങ്ങൾ
തോണിയേറുന്നേരത്തു കൂടെ പോരാമൊ (2)
കാറ്റും കോളും വന്നീടുന്നേരം
പേടിയുണ്ടാവില്ല ഞങ്ങൾക്ക്
ദേവേശാ! നീ കൂടെയുണ്ടെങ്കിൽ (കിലുകിലുങ്ങണ....)

നിന്നിലുള്ളെൻ ഭക്തി-സ്നേഹങ്ങൾ-ഞങ്ങൾ-
ക്കുള്ളിലെന്നും നിറഞ്ഞു നിന്നീടേണമെ
നന്മതിന്മയെന്തെന്നറിഞ്ഞ്
ജീവിതത്തിൻ പാതെ ഗമിപ്പാൻ
വിജ്ഞാനം-ഞങ്ങൾക്കേകേണമെ (കിലുകിലുങ്ങണ....)

# 6

താണ നിലത്ത് നീരോടുന്നു
താഴ്മ ഭൂഷണം വിജ്ഞാനിക്ക്
രാജാധിരാജനേശു പുൽക്കുടിലിൽ പിറന്നു
ചക്രവർത്തികുമാരൻ കൂടെപ്പാർത്തേഴകളും
താനെ താഴ്ത്തപ്പെട്ടോരെ ദൈവം ഉയർത്തീടുന്നു

മരക്കുരിശിൽ താൻ തറയ്ക്കപ്പെട്ടപ്പോൾ
വിലപിക്കുന്നോരൊ ദരിദ്രരായോരും
ശ്ലീഹന്മാരിൽ ഏറെപ്പേരും നിർദ്ധനന്മാരും
എളിമയുള്ളോരാകേണം നാം യേശുവിനെപ്പോൽ എന്നും
(താ....ണ നിലത്ത്....)

# 7

അക്കുത്തിക്കുത്താനവരമ്പത്തങ്ങോട്ടൊന്നു നടന്നീടാം
പിച്ചപ്പിച്ച നടന്നിട്ടങ്ങനെ മേലോട്ടൊന്നിനി നോക്കീടാം

ചക്കരമാവിൻതുമ്പത്ത്
മിന്നാമിനുങ്ങുകൾ പോലെ-മിന്നണു മിന്നണു മിന്നണു മിന്നണു
അമ്പിളിമാമന് ചുറ്റിലെങ്ങും
താരഗണങ്ങൾപോലെ-തുള്ളുന്നു തുള്ളണു തുള്ളണു തുള്ളണു
അതുപോലെ നാം കർത്തൻ ചാരെയിരുന്ന്
തൻവാക്യമതെല്ലാം കേൾപ്പാനെത്ര ഭാഗ്യമേ.... ഭാഗ്യമെ
എത്രയോ മഹാഭാഗ്യമേ...... നൽഭാഗ്യമെ...

സ്നേഹിക്കുന്നു യേശു പൈതങ്ങളെ
സ്നേഹിക്കേണം നാമും യേശുനാഥനെ
തന്നുടെ ചുറ്റുമിരുന്ന് തന്നുടെ വാക്യം കേട്ട്
താൻ തെളിക്കും പാതയിൽ നാം ഗമിച്ചീടാം...
(ചക്കരമാവിൻ.......)

അക്കുത്തിക്കുത്താനവരമ്പത്തങ്ങോട്ടൊന്നു നടന്നീടാം
പിച്ചപ്പിച്ച നടന്നിട്ടങ്ങനെ മേലോട്ടൊന്നിനി നോക്കീടാം...

# 8

കൊച്ചുതോണി കടലിലൊഴുകി
പോകുംപോലെ ഞാൻ
മെല്ലെ മെല്ലെ നീങ്ങിടും
വിശാലഭൂമിയിൽ.....

കൊടുങ്കാറ്റടിച്ചാലും
പേമാരി പെയ്താലും
ഭയമില്ലെനിക്കൊരുനാളും
കരയെത്തിടുമുടൻ ഞാനും
എന്നേശു എന്റെ കൂടെ-
യുണ്ടെന്നെ നയിച്ചീടാൻ........

രാവിങ്കൽ കടലതിൽ ഇരുൾപരക്കുമ്പോൾ
വേഗം യേശു നൽകീടുന്നു താരകങ്ങളെ
മമജീവിതത്തിലും ഇരുൾ തിങ്ങിയെന്നാലും
ഭയമില്ലെനിക്കൊരുനാളും വഴികാട്ടിടുമുടൻ നാഥൻ

എന്നേശുവെന്റെ കൂടെയുണ്ടെന്നെ നയിച്ചീടാൻ.....

ദൂരെ കണ്ടീടും കരയിലെത്തിച്ചേരുവാൻ
നീളെ ഞാൻ തുഴഞ്ഞീടിൽ കുഴഞ്ഞിടാതെയും
കരങ്ങൾ ഗ്രഹിച്ചവൻ, തുണയേകിടുന്നുടൻ,
ഭയമില്ലെനിക്കൊരുനാളും, തുഴയുന്നു ഞാനവൻ കൂടെ,
എന്നേശുവെന്റെ കൂടെയുണ്ടെന്നെ നയിച്ചീടാൻ.....

# 9

കുരിശിൻ പടയാളികളെ വരൂ നിങ്ങൾ
അണിയണി അണിയണിയായ്
ചെറുബാലകരെ യുവസേനാനികളെ
വരൂ വരൂ നിരനിരയായ്

മ്ശിഹാ തൻ തിരുവാക്യങ്ങ-
ളേവർക്കും നൽകാൻ
ഇരുകൈകൾ കോർത്തിനി
ഒന്നായ് തീരാം
വരൂ വരൂ നിരനിരയായ്...... (കുരിശിൻ......)

കുരിശിന്നെതിരെ ഉയരുന്ന കരങ്ങളെ
അണിയണി അണിയണിയായ്
പാടെ ഛേദിച്ചങ്ങതിദൂരെപായ്ക്കാൻ
വരൂ വരൂ നിരനിരയായ്......

മ്ശിഹാ തൻ തിരുരാജ്യത്തിൻ
ആലയമോരോന്നും
...........ന്നകരങ്ങളെ വീഴ്ത്താൻ
വരൂ വരൂ നിരനിരയായ്...... (കുരിശിൻ.......)

# 10

വഴിതെറ്റിപ്പോയോരാട്ടിൻകുട്ടിയെ
തെരെയും നല്ലിടയൻ
അതുപോൽ സ്നേഹസ്വരൂപൻ
എന്നേശു എന്നെ വിളിക്കുന്നു

വിളികേട്ടിട്ടും കേൾക്കുന്നില്ലെ-
ന്നെന്നുടെ ഭാവം......

ദയനീയം... ദയനീയം... ദയനീ....യം
നിത്യനാശത്തിൽ പെടാതിനി
യേശുവിൻ മാറിൽ
ചാരീടുമെന്നും ഞാൻ.... (വഴിതെറ്റി........)

# 11

പാപപങ്കില കരിമേഘങ്ങൾ
വാനിൽ നീങ്ങുമ്പോൾ
പാപഭാരം മാനുഷനെപ്പോൽ
വന്നവ ഖേദിച്ചാൽ....

താപമാർന്നവ കണ്ണീരെല്ലാം
മഴയായ് ചൊരിഞ്ഞെന്നാൽ
നിശ്ചയം അവ യേശു ക്ഷമിക്കും
വെയിലാകും മോദാൽ

പാപപങ്കില മാനുഷരതുപോൽ
ലോകേ നീങ്ങുമ്പോൾ
പാപത്തിന്നനുതാപം വേണം
പരിഹാരം നേടാൻ....

# 12

യേശുവിൻ മാറിൽ ചാരും ഞാൻ
യേശുവിൻ വാക്യം കേൾക്കും ഞാൻ
യേശു തെളിക്കും പാതയിൽ
എന്നും ഞാൻ സഞ്ചരിച്ചീടും

ദുഃഖിതർക്കാശ്വാസം നൽകും
രോഗികൾക്കെൻ സഹായവും
പാവങ്ങൾക്കെന്നും ആലംബം
സ്നേഹം പകരും ഞാനെന്നും

# 13

സ്നേഹത്തിന്നുറവിടം യേശുമഹേശൻ
ത്യാഗത്തിന്നുറവിടം അവനല്ലൊ
മുട്ടുവിനെന്നാൽ തുറക്കപ്പെടും
എന്നരുളിയതും ആ നാഥനല്ലൊ....

സ്നേഹിക്കുക നാം സഹോദരരെ
സഹായം നല്കയയൽക്കാർക്കും
തൻ നല്ലുപദേശങ്ങൾ ശ്രവിച്ചും
പ്രാവർത്തീകമാക്കീടും ഞങ്ങൾ... (സ്നേഹത്തിൻ....)

നൽസൗമ്യതയിൻ മാഹാത്മ്യങ്ങൾ
ലോകത്തിന്നേകി നാഥനവൻ
മൃഗീയതയിൽ കുടുങ്ങിയവർ
തൻ ദിവ്യപ്രകാശം കണ്ടറിഞ്ഞു... (സ്നേഹത്തിൻ....)

# 14

യേശു നല്ലവൻ എന്നേശു നല്ലവൻ
എന്നെ നിത്യം കാക്കും നല്ലിടയനാം
യേശു നല്ലവൻ എന്നേശു നല്ലവൻ

കുരിശിന്മേൽ മരിച്ചു എൻപേർക്കായ്
മരണത്തെ ജയിച്ചു എൻപേർക്കായ്
മൂന്നാംനാളിൽ ഉയർത്തൊരു ദൈവമാം
യേശു നല്ലവൻ എന്നേശു നല്ലവൻ (എന്നെ നിത്യം....)

ദരിദ്രരോടൊത്തു വസിച്ചേശു
അവർക്കവനേകി സഹായങ്ങൾ
ദിവ്യപ്രകാശം പകർന്നവരിൽ
എന്നേശു നല്ലവൻ.. എന്നേശു നല്ലവൻ (എന്നെ നിത്യം...)

# 15

അവിശ്വാസിയാകരുതെന്നരുളീടും
എൻ പ്രിയനേശുവെ ഞാൻ
എന്റെ കർത്താവും എന്റെ ദൈവവും
ആയെന്നും വിശ്വസിക്കും

തൃക്കൈകളിലാണി പഴുതുകളും
തിരുവിലാപ്പുറത്തിലെ മുറിവുകളും
എനിക്കായ് സഹിച്ച ദൈവപുത്രനി-
ലെന്നും വിശ്വസിക്കും
ഞാനെന്നും വിശ്വസിക്കും (2)

# 16

ഒരു നല്ല കൂട്ടുകാരൻ അവനല്ലോ യേശുരാജൻ
എന്നും എന്നുമെൻ പ്രിയൻ
ആമോദത്തിലുമെൻ സർവ്വദുഃഖങ്ങളിലും
എന്നും എന്നുമെൻ പ്രിയൻ, സുന്ദരനവൻ

കൂരിരുട്ടിലും അവന്റെ കൈപിടിച്ചു
ഞാൻ നടന്നീടും, സ്നേഹിതനവൻ
എന്നുമെൻ കിനാവുകളും നല്ലോർമ്മകളും
എന്നേശു മാത്രമല്ലോ
എന്നും ആമോദമെനിക്കൊരു കുറവും
ഇല്ലീ ഭൂവിൽ......

# 17

കോടാനുകോടികളറിയും
ഒരു നൂറായിരം കഥ പറയും
പണ്ടു ഗോൽഗോഥായിൽ
കുരിശിലതേറി എൻപേർക്കായ്
മരിച്ചുയർത്തു ..... ആ രക്ഷകനെ

ആണിപ്പാടുകളും വിലാപ്പുറത്തെ മുറിവുകളും
തൊട്ടുനോക്കിയ നിമിഷം മാർത്തോമ്മാശ്ലീഹാ
ഉരചെയ്തു എൻ കർത്താവേ എന്റെ ദൈവമേ
പൂർണ്ണമായി നിന്നെ ഞാൻ വിശ്വസിച്ചീടും.... ആ.... (കോടാനുകോടി...)

# 1

ബ്രഹ്മകമലദള യുഗങ്ങളിലുണരും
ബ്രഹ്മമയീ നാദബ്രഹ്മമയീ
സ്വരരാഗസുമ മാല്യമണിയൂ
സുധാമയീ സുരസോമമയീ (2)

ആദിഉഷസ്സിൽ അനാദിഉഷസ്സിൽ
ആദ്യം പ്രപഞ്ചം ഉണർന്നപ്പോൾ
ആയിരം കൈയുകളാൻ എതിരേറ്റോരനന്തതേ... (2)

അപാരതേ! നാദം തരൂ!
നാദം തരൂ താളം തരൂ നാദതാളലയം എനിക്കു തരൂ... (ബ്രഹ്മകമല...)

ആദിതമസ്സിൽ അനാദിതമസ്സിൽ
ആദ്യം പ്രപഞ്ചം ഉറങ്ങുമ്പോൾ
ആയിരം ചിറകുകൾ വിടർത്തി വീശും അനന്തതേ (2)
അപാരതേ! നാദം തരൂ!
നാദം തരൂ നാദം തരൂ നാദതാളലയം എനിക്കു തരൂ (ബ്രഹ്മകമല...)

# 2

## ദേശ ഭക്തിഗാനം

ജയ ജനനീ ജയ ജനനീ ജയ ജന്മഭൂമി
ജയ ഭാ..രതാംബികേ... അമ്മേ..
വിവിധം മതസ്ഥർ പുലരുന്നീ ദേശെ
ബഹുവർണ്ണ സംസ്കാരം നിൻസുതരേ
പാലൂട്ടി ഒന്നായ് വളർത്തി താരാട്ടുപാടുന്നൊരമ്മെ!

ഹിമവാന്റെ ഗിരിമുടികൾ ഒഴുക്കുന്നു ബാഷ്പം
ഉയരുന്നു മുറവിളികളെങ്ങും ആ... ആ...
ബാപ്പുജികൊളുത്തിയ സ്നേഹത്തിൻനാളം
ആടിഉലയുന്നിതമ്മേ
കൈകോർത്തൊരേലക്ഷ്യം നേടീ മുന്നേറാൻ
പകരേണം അമ്മേ വിവേകം... ഈ
ജനത്തെ നയിക്കേണം ജനനീ... (ജയ ജനനീ...)

ഗംഗാപ്രവാഹത്തിലൊഴുകുന്ന നിണമൊ
ഭീതിപരത്തുന്നിതെങ്ങും

ഉന്മൂലനംചെയ്യുകെങ്ങും അനൈക്യം
മുഴങ്ങട്ടെ സൗഹൃദഗീതം
വന്ദേമാതരം... വന്ദേമാതരം... വന്ദേമാതരം... (ജയ ജനനീ...)

# 3

സൂര്യപുത്രിയാം ഭൂമി തൻ ഹൃദയം
നമ്മുടെ ഭാരതനാട്
നാന്മറ കതിരിട്ട നാട്
നന്മകൾ കണിവയ്ക്കും നാട്

കഠിന തപസ്സാൽ ഇവിടെയല്ലല്ലീ
കാട്ടാളൻ കവിയായി മാറി
മനുഷ്യനാദ്യമായ് മഹർഷിയായി
മഹിത ഗായത്രി പാടി...

ഓം... ഭൂർ ഭൂവസ്വഃ തത്സവിദുർ വരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹീ
ധിയോയോന പ്രചോദയാത്

സിന്ധു ഗംഗാ തടങ്ങളിലന്നു
സംസ്കാരമവതാരമാർന്നു
ഉജ്ജ്വലാത്മാക്കൾ തൻ ഉപനിഷത് ഗീതികൾ
ഊർജ്ജം ഉലകിൽ പകർന്നു (2)

തമസ്സോ മാ ജ്യോതിർ ഗമയാ
അസതോമാ സത് ഗമയാ
മൃത്യോർമാ അമൃതം ഗമയാ

ധീരയോഗാഗ്നി ഉണർത്തുമുഷസ്സിന്റെ
ധർമ്മദീപ്തി പടർന്നു
ഇവിടെയങ്ങനെ ഏകതാബോധത്തിനി
ഇനിയത്താമര വിടർന്നു
ഏകം സത് വിപ്രാഃ ബഹുധാവദന്തി

ഭാരതാംബികേ ഭവതിയേക്കാളൊരു
ഭാഗ്യദേവതയെനിക്കില്ല
ഭാവുകശ്രീമതി ഭവതിയേക്കാളൊരു
ഇഷ്ടദേവതയെനിക്കില്ല

നക്ഷത്രരുദ്രാക്ഷമാലകളാലെ
നിറുകയിൽ ചന്ദ്രക്കലയാലെ
കാണിച്ചു നില്പൂ നീ ഹിമവാനിലൂടെ
കാലാകാല മഹാസ്വരൂപം (ഭാരതാം...)

ദംഷ്ട്രകൾ പോലെ നീണ്ടു വളഞ്ഞൊരു
യമുനാ ഗംഗകളാ..ലെ
മരതക ശ്യാമളെ... (2) നീ കാട്ടി നില്പൂ
മഹിഷ മർദ്ദന ഭാവം... (2) (ഭാരതാംബികേ...)

ഊർജ്ജിതാശയൻ കാളിദാസന്
ഉജ്ജയിനിയിലെ നർത്തകീയായ്
ഭാവശാലിനി ഭാരതാംബിക
ഭാവുക ഹൃദയേശ്വരിയായ്.... (2)

പായോജി മൈനെ രാമരത്ന് ധമ്പായോ
മീരാരാഗത്തിലൊഴുകി
ശ്യാമ് സുന്ദര് മദന മോഹന്
പാദപത്മിനിയായി...

അന്തര് മമ വികസിത കരോ
സുന്ദര് കരോഹെ
വംഗ കവീശ്വരിയായി (2)
അദ്വൈതബുദ്ധിയിൽ ശ്രീശങ്കരാപര- (2)
മാത്മബോധിനിയായ്... (2)

ഭാരതമേ! മഹാഭാരതമേ!
ഭൂമിക്കു മാതാവു നീയല്ലെ!
ജയ ജനനീ ജയ ജനനീ
ജയ ജയ ജയ ജയ ജനനീ

അക്രമരഹിത മഹാശയഭരിതേ
ആഗോളശാന്തി വരദേ
അധികൃതജനപദജനതാഭിമതേ
അനല്പശക്തിയുതേ... (ഭാരതമേ..)

അഭിനവയുഗ പരിനാമപരായണേ
അഭിയനയ പൃഥ്വീതേ
അഖിലമതൈക സമന്വയതല്പരേ
അദ്വൈതാത്മരതേ... (ഭാരതമേ..)

# 4

സായാഹ്നസന്ധ്യാ ഈ വേളയിൽ
നിന്നെ ഞാൻ സ്മരിക്കുന്നോമലേ (2)
പ്രേമാർദ്ര പരാഗ ശ്രുതി മീട്ടി നീ (2)
എങ്ങുപോയ് എങ്ങുപോയ് മൽപ്രാണേശ്വരി (സായാഹ്ന....)

മന്ദാനിലനിൽ ഒഴുകി ഒഴുകി വരും
നിൻ പ്രേമഗാനം ഇനി കേൾപ്പതില്ലേ (2)
ഇനി വേണ്ടെനിയ്ക്കൊരു ജീവിതം ഈ ധരേ
എന്തിനായ് എന്തിനായ് നീ ഇല്ലാതീ ജന്മം (സായാഹ്ന.....)

പാതിരാപ്പൂ എന്നെ തഴുകുന്നേരം
പാതിരാക്കുയിൽ എങ്ങുമില്ലാ (2)
വിരഹത്തിൻ ഗാനമല്ലാതില്ലെനിക്കൊന്നുമേ
എന്തിനീ–എന്തിനീ–ശോകപാരായണം (സായാഹ്ന....)

# 5

പെണ്ണേ! ഹായ്! കാക്കക്കറുമ്പി നിന്നെ
കെട്ടാനായ് ആരു വരും?
ഹൊ! പിന്നെ! നിന്നെപ്പോൽ ഒരു കുറുമ്പനെന്നെ
കെട്ടാനായ് ഓടിവരും.

ചെന്താമരപ്പൂമാല നിന്നെ ചാർത്തി
ചെന്തീവെയിലാറുമ്പോൾ കൊണ്ടുപോകാം
ചെന്താമരപ്പൂമാലയൊന്നും പോരാ
മാംഗല്യതാലി ചാർത്തി കൈപിടിക്കണം

ഓ! എന്നാലിങ്ങു പോരൂ ഒന്നിങ്ങുചേർന്നു കൂടെ
നമുക്കാനന്ദമോടൊത്തു – ഓ ആടിയാടി പാടിക്കൂടാം (പെണ്ണേ! ഹായ്!..)

വിരിമാറിലേക്കു നീ ചേർന്നാൽ
സിന്ദൂരരേഖ നീ തെളിക്കും
വരമാല്യം ചാർത്തി അകതാരിൽ
മാരിവില്ലിൻരേഖ നീ തെളിക്കും
വർണ്ണമേഘജാലങ്ങളിൽ ഉയരേ
വിണ്ണിൻ താരകങ്ങളായ് ഉയർന്നിടാം (പെണ്ണേ! ഹായ്!.......)

കവി പാടിയോരു നവഗീതം
കുയിലേറ്റുപാടി നല്ലിമ്പം

കുസുമങ്ങൾ തേടിവന്ന മധുപൻ
കണ്ടുമനോജ്ഞമൊരു നളിനം
കരമിന്നു ചേർത്തു കരളൊന്നായ്
കമനീയ നെറുകയിൽ ഏറീടാം (പെണ്ണ്!......)

# 6

വർണ്ണച്ചിറകുമായ് പാറിപറന്നു
വന്നോരോണത്തുമ്പിയേ!
വർണ്ണച്ചിറകുമായ് - പറന്നു (വർണ്ണച്ചിറകു.....)

വരുവരു താഴെ - വന്നെന്നെ നിൻ
ചിറകിലതേറ്റി - പറക്കാൻ (2)
കൂടെ വന്നീടുമോ പൊന്നോണത്തുമ്പീ നീ.... ആ... (വർണ്ണ....)

തുമ്പപ്പൂക്കൾ കൊരുത്തൊരു മാല തീർത്തിടാം
തുമ്പികളെ വിളിച്ചാ മാല പറത്തീടാം (2)
തന്തനതാനം പാടിക്കളിച്ചുയരാം താഴാം വേഗത്തിൽ
താഴേക്ക് വന്ന് എന്നെ കൊണ്ടുപോകാമോ... ആ... (വർണ്ണ.....)

തേന്മാവിൻ കൊമ്പത്തെത്തി മാമ്പഴം തിന്നാം
തേനൂറും പൂക്കളെ പുണർന്നു നീങ്ങീടാം (2)
തുയിലുണരൂ! വരൂ-എൻ ചാരേ
തരമൊടു ഗാനം പാടീടാം
താഴേക്കു വന്നെന്നെ കൊണ്ടുപോകാമൊ... ആ... (വർണ്ണ......)

# 7

വന്ദേ മാതരം (3)
സൂര്യപുത്രിയാം ഭൂമി തൻ ഹൃദയം
നമ്മുടെ ഭാരതനാട്,
നാന്മറ കതിരിട്ട നാട്
നന്മകൾ കണിവയ്ക്കും നാട്

കഠിനതപസ്സാൽ
ഇവിടെയല്ലീ
കാട്ടാളൻ കവിയായി മാറി
മനുഷ്യനാദ്യമായ് മഹർഷിയായി
മഹിതഗായത്രി പാടീ (2)

ഓം ഭൂർഭൂവസ്വ
തത്സവിദുർ വരേണ്യ
ഭർഗ്ഗോദേവസ്യ ധീമഹീ
ധീയോ യോന പ്രചോദയാത്...

# 8

സിന്ധു ഗംഗാ തടങ്ങളിലന്നു
സംസ്കാരമവതാരമാർന്നു
ഉജ്വലാത്മാക്കൾ തൻ
ഉപനിഷത് ഗീതികൾ
ഊർജ്ജം ഉലകിൽ പകർന്നു

തമസോ മാ ജോതിർഗമയാ
അസതോ മാ സത് ഗമയാ
മൃത്യോർമാ അമൃതം ഗമയാ

# 9

മോഹം ഒരു പൂവായ് വിടർന്നീടവെ
ദാഹം ഒരു നോവായ് വളർന്നീടവെ

ഈറൻമുകിൽ നീന്തും നിശാവീഥിയിൽ
നിന്നോർമ്മ മാത്രം കുളിർതെന്നലായ്

രാഗാദ്രമാകും നിശാവേളയിൽ
നിന്നാത്മഹർഷം കുളിർമാരിയായ്

(ഈശ്വരീവർമ്മയ്ക്കൊപ്പം എഴുതിയത്)

# 10

കൊഴിഞ്ഞുവീണ സ്വപ്നങ്ങളെ
കഴിഞ്ഞ കാലത്തിൻ ഓർമ്മകളെ
ഒഴുക്കിലലിയും തീരംപോലെ
അലയുന്നതെന്തിനു ഞാൻ

വളരും നിഴലുകൾക്കു ജീവനുണ്ടോ
വഴികളിലെങ്ങാനും ലക്ഷ്യമുണ്ടോ
കൊഴിഞ്ഞ സുഖദുഃഖ സ്മരണകളെന്തിന്
മുരളീരവമായ് ഉണരുന്നു (സ്വപ്നങ്ങൾ......)

കരിഞ്ഞപൂവിന്റെ സുഗന്ധമോർമ്മിച്ചു
കരയുന്നതെന്തിനു ഹൃദയം
കലങ്ങിയ മിഴികൾ കരയുമ്പോൾ
കണ്ടില്ലെന്നു നടിക്കുന്നു നിങ്ങൾ
കണ്ടില്ലെന്നു നടിക്കുന്നു... (സ്വപ്നങ്ങൾ......)

# 11

ആവണി ചന്ദ്രിക മാഞ്ഞു
ആത്മസംഗീതം നിലച്ചു
അവസാനയാത്രാമൊഴി കേട്ടുപോവുക
വഴിയാത്രക്കാരാ അറിയാത്ത വഴിയാത്രക്കാരാ

ഈ വഴി അമ്പലത്തിണ്ണയിൽ വച്ചു നാം
ഈറൻമിഴിയുമായ് കണ്ടുമുട്ടി
നീറും മനസ്സിന്റെ തീക്കനലിൽ നിന്നും
ചൂടും പകർന്നു മിഴിച്ചിരുന്നു (ആവണി.....)

യാമങ്ങളോരോന്നും നാഢീസ്പന്ദനം
കാതോർത്തുനിന്നു കടന്നുപോയി
ഈ വരുംവണ്ടിയിൽ മാറാപ്പു തോളേറ്റി
നീ പോയിക്കഴിഞ്ഞാൽ ഞാൻ ഏകനായി (ആവണി.....)